# കൈലാസയാത്ര

(ഒന്നാം ഭാഗം)




വനഭിക്ഷു.

# കൈലാസയാത്ര.

## (ഒന്നാം ഭാഗം)

---

ഗ്രന്ഥകർത്താവ്: വനഭിക്ഷു.

---



പ്രസാധകൻ: കെ. കൃഷ്ണൻനായർ,

"മനോരമ" പത്രാധിപർ.

---

2-ാം പതിപ്പ്.



കോഴിക്കോട് വിദ്യാവിലാസം പ്രസ്സിൽ അച്ചടിച്ചത്.

**1939.**

[Price As. 12] [വില 12 അണ.



ശ്രീ കൈലാസം.

ഒന്നാം പതിപ്പിന്റെ

# മുഖവുര

—:0:—

"കൈലാസ ഗിരിയും മാനസസരസ്സും" എന്ന പേരിൽ 'മനോരമ'യിൽ തുടർച്ചയായി പ്രസിദ്ധപ്പെടുത്തി വന്നിരുന്ന ലേഖനപരമ്പരയുടെ ആദ്യത്തെ 5 ഭാഗങ്ങൾ ക്രോഡീകരിച്ചതാണ് ഈ പുസ്തകം. ഭക്തിമുക്തി പ്രതിപാദകമായ പ്രസ്തുത ലേഖനപരമ്പര പുസ്തകരൂപത്തിൽ പുറത്തിറക്കുന്നതിന്ന് 'മനോരമ' വായനക്കാരായ എന്റെ ചില സ്നേഹിതന്മാർ ആവശ്യപ്പെട്ടിരുന്നതു് ഞാൻ ലേഖനകർത്താവിനെ അറിയിക്കുകയും, അദ്ദേഹം ചില പുതിയ ഭാഗങ്ങൾകൂടി എഴുതിച്ചേർത്തു, പ്രസിദ്ധപ്പെടുത്തുന്നതിന്നുള്ള അനുമതിയോടുകൂടി ലേഖനങ്ങൾ എനിക്കു മടക്കി അയക്കുകയും ചെയ്തതിന്റെ ഫലമായിട്ടാണ് പ്രസിദ്ധീകരണ കർത്തൃത്വം ഞാൻ വഹിക്കുന്നതിനിടയായത്.

ഈ ലേഖനകർത്താവിനെ പൊതുജനങ്ങൾക്കു പരിചയപ്പെടുത്തേണ്ടതായ എന്റെ ബാദ്ധ്യത കേവലം അപൂർണ്ണമായേ നിർവ്വഹിക്കുവാൻ നിവൃത്തിയുള്ളു. അദ്ദേഹത്തിന്റെ ലേഖനങ്ങൾ വ്യക്തമാക്കുന്നതുപോലെ അതിതീവ്രമായ മുമുക്ഷുത്വത്താൽ പ്രേരിതനായി ലൗകിക കാർയ്യങ്ങളുടെ അക്കരെപറ്റിയ ഒരു മഹാശയനാണ്

അദ്ദേഹമെന്നു മാത്രത്തിൽ പറയാം. മനോരമ'ക്കു ലേഖനങ്ങൾ ആദ്യമായി അയച്ചിരുന്ന അവസരത്തിൽ തന്നെ കയ്യക്ഷരം എനിക്കു പരിചയമുള്ളതുപോലെതോന്നുകയാൽ എന്റെ സംശയനിവാരണാർത്ഥം ഞാൻ അദ്ദേഹത്തിനു എഴുതിയതിനു കേവലം നൈരാശ്യജനകമായ ഒരു മറുവടി മാത്രമാണ് എനിക്കു ലഭിച്ചതു. താൻ സ്വയം വരിച്ചിട്ടുള്ള സന്ന്യാസാശ്രമത്തിൽനിന്നു, തിരസ്കരിക്കപ്പെട്ടു, ലൌകിക കാര്യങ്ങളിലേക്കു സ്മരണകൊണ്ടുകൂടിയും തിരിഞ്ഞുനോക്കുന്നതിനു അദ്ദേഹം സന്നദ്ധനായില്ല. എന്നാൽ ഞാൻ നടത്തിയ മറുചില അന്വേഷണങ്ങളുടെ ഫലമായി അദ്ദേഹം പാലക്കാട്ടു താലൂക്കിൽ സാമാന്യം ധനസമൃദ്ധമായ ഒരു ചെറുകുടുംബത്തിന്റെ അധിപനായിരുന്നുവെന്നും, സഹോദരൻ ഉന്നതവിദ്യാഭ്യാസം കഴിച്ചു മടങ്ങിവന്നതിനുശേഷം കാര്യാദികളെല്ലാം അദ്ദേഹത്തെ ഏല്പിച്ചു പ്രാപഞ്ചിക ജീവിതത്തിൽ നിന്നും വിരമിച്ചു, സന്ന്യാസം സ്വീകരിക്കുന്നതിനായി വിദേശഗമനം കൈക്കൊണ്ടിരിക്കുവാണെന്നും അറിയുന്നതിനിടയായി. അദ്ദേഹത്തിന്റെ നാമവും ഞാൻ മനസ്സിലാക്കി. എന്നാൽ അതു പുറത്തു പറയണമെന്നു ഞാൻ വിചാരിക്കുന്നില്ല. അദ്ദേഹം എന്നും, സ്വാമി തപോവനം, എന്നോ, വനഭിക്ഷുവെന്നോ ഉള്ള പേരിൽ തന്നെ കേരളീയരുടെ ഇടയിൽ സുപരിചിതനായിരുന്നുകൊള്ളട്ടെ. അദ്ദേഹത്തിന്റെ ഒരു ജീവിത ചരിത്രസംക്ഷേപം ഈ പുസ്തകത്തോടൊന്നിച്ച് ചേർക്കണമെന്ന എന്റെ ആഗ്രഹത്തെ ഞാൻ അറിയിച്ചതിനു "എന്റെ

വിവരണമോ, മററോ ചേൎക്കണമെന്നുള്ളതിൽ എന്റെ മനസ്സു യോജിക്കുന്നില്ല. അതുകൊണ്ടു നിങ്ങളുടെ ആഗ്രഹം വിഫലതപ്പെടുന്നുവെങ്കിൽ ക്ഷമിക്കുക, ക്ഷമിക്കുക, കാൎയ്യം നിൎവ്വഹിക്കുകയല്ലാതെ ഈവക ലൌകികാഡംബരങ്ങളൊന്നും ആവശ്യമില്ല." എന്നു ലഭിച്ച മറുവടിയാണ് അദ്ദേഹത്തെ സന്യാസ യവനികക്കുള്ളിൽതന്നെ നിൎത്തുന്നതിന്നു എന്നെ പ്രേരിപ്പിച്ചതു്. അദ്ദേഹം ഇപ്പോഴും വടക്കെ ഇന്ത്യയിലെ പുണ്യപ്രദേശങ്ങൾ സന്ദൎശിച്ചു വരികയാണ് ഒരു യഥാൎത്ഥമുമുക്ഷുവും, ഒരു മഹാ പണ്ഡിതനുമായ അദ്ദേഹത്തോടു എനിക്കുള്ള ആത്മാൎത്ഥമായ ഭക്തിബഹുമാനങ്ങളെ ഇവിടെ രേഖപ്പെടുത്തുന്നു."

മനോരമ ആപ്പീസ്,<br>ചാലപ്പുറം<br>7—7—28. } എന്ന്, കെ. കൃഷ്ണൻനായർ.

---

രണ്ടാം പതിപ്പിന്റെ

## മു ഖ വു ര.

---

"കൈലാസയാത്ര"യുടെ ഒന്നാംപതിപ്പു പ്രതീക്ഷിച്ചിരുന്നതിനേക്കാൾ എത്രയോ വേഗത്തിൽ ചിലവായിയെന്നു മാത്രമല്ല പിന്നേയും ധാരാളം ആവശ്യക്കാർ അതിന്നു് ഉ

ണ്ടാവുകയും ചെയ്തിരിക്കുന്നു. എങ്കിലും ഈ രണ്ടാം പതിപ്പ് അച്ചടിപ്പിക്കുന്നതിന്നു പലവിധ അസൌകര്യങ്ങളാലും ഇതേവരെ എനിക്ക് സാധിച്ചില്ലെന്നു മാത്രമെ പറയേണ്ടതുള്ളു. ഇപ്പോഴെങ്കിലും ആ വന്ദ്യ ശ്രീമാനായ ഗ്രന്ഥകർത്താവിന്റെ അനുഗ്രഹത്താലും മററും രണ്ടാം പതിപ്പ് പൊതുജനസമക്ഷം സമർപ്പിക്കുവാനിടയായതിൽ എനിക്കു കൃതാർത്ഥതയുണ്ട്. രണ്ടാംപതിപ്പ് അച്ചടിക്കുന്നതിന്നുമുമ്പു ഇതിനെ ഒരിക്കൽകൂടി പരിശോധിക്കുന്നതിന്നായി ഗ്രന്ഥകർത്താവിന്നയച്ചുകൊടുക്കുകയും അദ്ദേഹം ഇത് പരിശോധിച്ച് അല്പാല്പം ചില ഭേദഗതികൾ അവിടവിടെ വരുത്തുകയും ചെയ്തിരിക്കുന്നു. പുസ്തകത്തിന്റെ അച്ചടിയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധവെച്ചു, എത്രയും വേഗത്തിൽ കഴിയുന്നത്ര വൃത്തിയിൽ അച്ചടി തീർത്തുതന്ന വിദ്യാവിലാസംപ്രസ്സ് ഭാരവാഹികളോടുള്ള കൃതജ്ഞതയെ ഞാൻ ഇവിടെ രേഖപ്പെടുത്തുന്നു. ഇതിന്റെ രണ്ടാംഭാഗം ഇതുവരെ പുസ്തകരൂപത്തിൽ പ്രസിദ്ധംചെയ്തിട്ടില്ല. ഇപ്പോൾ അതു അച്ചടിച്ചുവരികയാണ്. അതിൽ കൈലാസത്തിന്റെയും മാനസസരസ്സിന്റെയും ചിത്രങ്ങളും ഗ്രന്ഥകർത്താവിന്റെ പടവും കൊടുക്കുന്നതാകുന്നു. ആ പുസ്തകം താമസംവിനാ പൊതുജനസമക്ഷം സമർപ്പിക്കുന്നതിന്നു സാധിക്കുമെന്നാണ് എന്റെ വിശ്വാസം.

മനോരമ ആപ്പീസ്സ്,
ചാലപ്പുറം
20—2—1939.

എന്ന്, വിധേയൻ
കെ. കൃഷ്ണൻനായർ.

---

ഓം. തത്. സത്.

# പ്രസ്താവന.

---

അദ്ധ്യാത്മമാൎഗ്ഗം ക്ഷുരധാരപോലെ കഠിനമെന്നിരിക്കിലും, ക്രമേണ നിരന്തരമായ അഭ്യാസം വഴിക്കു അതു പൂമെത്തപോലെ മൃദുലമായിത്തീരുന്നു. ഏതൊരു സാധനങ്ങളുടെ അഭ്യാസംവഴിക്കു അദ്ധ്യാത്മമാൎഗ്ഗം സരളമായി, സുഖസഞ്ചാരയോഗ്യമായിത്തീരുന്നുവോ, ആ സാധനങ്ങളാണ് കൈലാസയാത്രയെ വിവരിക്കുക എന്നുള്ള വ്യാജേന ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു. ചിത്തശോധകമായ ഭക്തിക്രിയകളിലും, ജ്ഞാനസാധകമായ സ്വരൂപചിന്തനത്തിലുമാണു ഗ്രന്ഥത്തിന്റെ താൽപൎയ്യമെന്നൎത്ഥം. അതായതു, ഈശ്വരവിഷയകമായ കീൎത്തനം, പൂജനം, തീൎത്ഥസേവനം, ധ്യാനം മുതലായ ഭക്തിക്രിയകളെകൊണ്ടു ചിത്തത്തെ നിൎമ്മലമാക്കേണ്ടതാണെന്നും, തദനന്തരം ദേഹം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇതുകളിൽ നിന്നു ഭിന്നനായി, ഇതുകൾക്കു സാക്ഷിയായി പ്രകാശിക്കുന്ന ആത്മാവാണു താനെന്നും, ആ ആത്മാവു തന്നെ സൎവ്വജഗത്തിന്നും അധിഷ്ഠാനമായ ബ്രഹ്മമെന്നും അനുസന്ധാനം ചെയ്യേണ്ടതാണെന്നും, ആ അനുസന്ധാനത്തിൽ നിന്നുണ്ടാകുന്ന ദൃഢമായ ആത്മജ്ഞാനം പരമപുരുഷാൎത്ഥത്തെ ഉണ്ടാക്കി മനുഷ്യജന്മത്തെ സഫലമാക്കുന്നു

വെന്നമാണ ഗ്രന്ഥം തൽപരമായി ഉപദേശിക്കുന്നതെന്ന
ൎത്ഥം, കയ്പുള്ള മരുന്നിനെ തേൻചേൎത്തി ആസ്വദിക്കു
ന്നതുപോലെ, സാധാരണന്മാൎക്ക് കടുവും ദുൎഗ്രാഹ്യവു
മായ ആദ്ധ്യാത്മതത്വങ്ങളെ കുറെ മധുരമായി പ്രീതി
യോടെ പഠിച്ചു ഗ്രഹിക്കുവാൻവേണ്ടി ചമൽക്കാരകാരി
യായ യാത്രാവിവരണം ഉപകരിക്കുന്നുവെന്നേയുള്ളു.
അങ്ങിനെ സുസാദ്ധ്യമായ ആത്മജ്ഞാനമാണ് ഇതു
ആന്തരമായി പ്രതിപാദിക്കുന്നതെങ്കിൽ, ഇതൊരദ്ധ്യാത്മ
ഗ്രന്ഥമാണെന്നു സിദ്ധമാകുന്നു. അതുകൊണ്ടു ഗ്രന്ഥപഠന
ത്തിൽ മാത്രം താൽകാലികമായി രസിച്ചു തൃപ്തിപ്പെടാതെ
അതിൻെറ താൽപൎയ്യത്തെ അറിഞ്ഞു യഥാവിധി
അനുഷ്ഠിക്കുന്ന അധികാരിയായ പുരുഷനു അതു സംസാര
നിവൃത്തിരൂപമായ മോക്ഷത്തെപ്പോലും പ്രദാനം ചെയ്യു
വാൻ സമൎത്ഥമാകുന്നു.

ഹിമഗിരിയുടെ ആദ്ധ്യാത്മികമായും മററുമുള്ള
മഹിമയാകട്ടെ, നിരതിശയമായ സൌന്ദൎയ്യമാകട്ടെ,
ഞാനിതിൽ അവിടവിടെ ചെയ്തിരിക്കുന്ന വിവരണങ്ങളിൽ
എത്രയോ ക്ലിഷ്ടമായേ പ്രതിഫലിച്ചിട്ടുള്ളുവെന്നു പ്രത്യേ
കിച്ചു പറയേണ്ടതുണ്ടു. പ്രേമാവിഷ്ടമായ എൻെറ മനോ
ഭാവങ്ങളും അപൂൎണ്ണമായേ അവയിൽ പ്രതിഭാനിക്കുന്നുള്ളു.
എങ്കിലും ഹിമാദ്രി, കൈലാസം, മാനസം, ഭാഗീരഥി
മുതലായവ പരമേശ്വരപ്രാപ്തിക്കുള്ള ഏററവും ശ്രേഷ്ഠ
മായ ആലംബനങ്ങളാണെന്നുള്ള വിവക്ഷിതാംശം അവ
യിൽനിന്നു സ്പഷ്ടമായി ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്.
അങ്ങിനെ അവയുടെ ശ്രേഷ്ഠതയെ വിവക്ഷിച്ചുകൊണ്ടു

ചിലതെല്ലാം സാമാന്യമായി വിവരിച്ചുവെന്നല്ലാതെ, അവയുടെ മഹിമയെയാകട്ടെ, തദ്വിഷയകമായ എന്റെ ആശയ വിശേഷങ്ങളെയാകട്ടെ, സമഗ്രമായി വൎണ്ണിക്കുവാൻ പ്രബന്ധം പ്രവൎത്തിക്കുന്നില്ല. പിന്നെ സന്യാസം, പരിവ്രജനം, തുടങ്ങിയ വൈദികസിദ്ധാന്തങ്ങളിൽ ശ്രദ്ധയും ഭക്തിയുമുള്ള ആസ്തികന്മാരായ സുകൃതികൾക്കല്ലാതെ ഇതിലെ പല അംശങ്ങളുടെയും മാധുൎയ്യത്തെയൊ, ഗാംഭീൎയ്യത്തെയൊ, മാഹാത്മ്യത്തെയൊ നല്ലപോലെ അറിഞ്ഞാസ്വദിക്കുവാൻ സാധിക്കയില്ലെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

ഗ്രന്ഥരൂപമായി, ഉല്ലാസമാത്രമായി, എത്രയോ, പവിത്രമായ ഒരു സാധുവിന്റെ പരിവ്രാജക ജീവിതം അന്യന്മാൎക്ക് അറിയുവാനൊ, അറിയിക്കുവാനൊ യോഗ്യമൊ, സാദ്ധ്യമൊ അല്ലെന്നിരിക്കിലും, ഏതൊ ഈശ്വരന്റെ പ്രസാദമായ ഒരു പ്രേരണനിമിത്തം, അതായതു തനിക്കൊ, അന്യന്മാൎക്കൊ ചില ഫലങ്ങളെ ഉദ്ദേശിച്ചുകൊണ്ടു ഈശ്വരൻ ചെയ്യുന്ന അനിവാൎയ്യമായ പ്രേരണനിമിത്തം ചിലപ്പോൾ ചില അംശങ്ങൾ വെളിയിൽ അവതരിക്കുവാനിടവരുന്നുവെന്നല്ലാതെ, ഹിമാചലത്തിലുള്ള എന്റെ പരിവ്രജനത്തിന്റെ ഒരംശമായ കൈലാസഗമനം ഇങ്ങിനെ ഒരു പ്രബന്ധരൂപത്തിൽ പരിണമിച്ചു പുറത്തിറങ്ങുവാൻ വേറൊരു കാരണവും ഞാൻ കാണുന്നില്ല.

ഏതായാലും അദ്ധ്യാത്മതത്വപ്രതിപാദകമായ ഈ പ്രബന്ധത്തെ പുസ്തകരൂപത്തിൽ അച്ചടിച്ചു മല

താളികൾക്ക ഉപയോഗപ്പെടുത്തുവാൻ ഒരുക്കമുള്ള വൈദികധർമ്മത്തിൽ ശ്രദ്ധാലുവായ "മനോരമാ" പത്രാധിപരവർകളെ ഞാൻ അഭിനന്ദിക്കുകയും, അങ്ങിനെ ചെയ്യുവാൻ അദ്ദേഹത്തിന്നു ഞാൻ അനുമതി നൽകുകയും ചെയ്യുന്നു. കേരളഭൂദേവിയിൽ കൈലാസപതിയുടെ കടാക്ഷമുണ്ടാകട്ടെ!

ഹൃഷീകേശം,
16—4—1928.

എന്ന്,
വനഭിക്ഷു



ഓം തത് സത്.

# കൈലാസയാത്ര.

---

## ൧-ാം ഉല്ലാസം.

### പശുപതി നാഥത്തിലേക്കുള്ള പ്രസ്ഥാനം.

കൈലാസപതിയായ ശ്രീവിശ്വനാഥനെ വന്ദിക്കുന്നു. ദേവതാത്മാവായ ശ്രീഹിമഗിരിയേയും പ്രണമിക്കുന്നു. പതിതപാവനിയായ ശ്രീഭാഗീരഥിയേയും നമസ്കരിക്കുന്നു.

ഓം അന്യസ്മാൽ സൌലഭ്യം ഭക്തൌ,

(നാരദസൂത്രം.)

ജ്ഞാനമാൎഗ്ഗം, യോഗമാൎഗ്ഗം, കൎമ്മമാൎഗ്ഗം എന്നീ മാൎഗ്ഗങ്ങളേക്കാൾ ഭക്തിമാൎഗ്ഗം സുലഭമാകുന്നു. അതായതു, അനുഷ്ഠിക്കുവാൻ പ്രയാസം കുറഞ്ഞതാകുന്നു. വലിയ വിവേചനശക്തി ഭക്തിമാൎഗ്ഗത്തിന്നാവശ്യമില്ല. ദുഷ്കരമായ പ്രാണനിരോധ മനോനിരോധങ്ങളും ഇതിന്നാവശ്യമില്ല. ദ്രവ്യത്തിന്റെ അപേക്ഷയും ഇതിലില്ല. ഗംഭീരമായ വ്രതദീക്ഷാദികളോ, ഉത്തമമായ കൎമ്മകൌശലമോ ഇതപേക്ഷിക്കുന്നില്ല പിന്നെ വൎണ്ണാശ്രമങ്ങളുടെ കൎമ്മനിയമവും ഇതിനെ ലേശവും ബാധിക്കുന്നില്ല. "ജാതിനാമാദികൾക്കില്ല ഗുണഗണം" എന്നുള്ള വിശിഷ്ടതതന്നെ

സൎവ്വസമ്മതമായി അനുഷ്ഠിക്കുവാൻ സാധിക്കുന്നതു ഈ ഭക്തിമാൎഗ്ഗത്തിൽ മാത്രമാണ്. "ഗുരുവായ പെണ്ണിനു മിരപ്പവനും ശൂദ്രകനും പതിതനും മേറി യജനംചെയ്തു ശ്രേഷ്ഠനും ഹരിനാമകീൎത്തനം" ചെയ്യുന്നതിനു വിരോധമില്ല. മാട്ടതിന്നും പുലയനായ നന്ദനാൎക്കും, ബ്രാഹ്മണോത്തമനായ ചൈതന്യസ്വാമിക്കും, പെണ്ണായ മീരാബായിക്കും ഭക്തനാകുന്നതിൽ യാതൊരു നിഷേധവുമില്ല. എന്നു തന്നെയല്ല, ഭക്തിമാൎഗ്ഗം ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും സൎവ്വവിധമായ വ്യാപാരത്തെയും ഈശ്വരോന്മുഖമാക്കുവാനല്ലാതെ പ്രകൃതിവിരുദ്ധമായി അവയെ തീരെ നിശ്ചേഷ്ടമാക്കുവാൻ ഉപദേശിക്കുന്നില്ല. ഇങ്ങിനെ ഭക്തിമാൎഗ്ഗം ആൎക്കും അനായാസേന ആചരിക്കുവാൻ സാധിക്കുന്ന ഒരു മോക്ഷോപായമാണെന്നുള്ളത്, അതിന്നു പ്രത്യേകമുള്ള ഒരു മെച്ചമാകുന്നു.

"ശ്രവണം കീൎത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അൎച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം."

ഭഗവാന്റെ ഗുണഗണങ്ങളെ ശ്രവിക്കുക, കീൎത്തിക്കുക, ഭഗവാനെ സ്മരിക്കുക, പാദസേവനം ചെയ്യുക, അൎച്ചിക്കുക, വന്ദിക്കുക, ദാസഭാവത്തിൽ കൈങ്കൎയ്യം ചെയ്യുക, സ്നിഗ്ദ്ധഭാവത്തിൽ ഉപചരിക്കുക, ആത്മസമൎപ്പണംചെയ്യുക, ഇങ്ങിനെ ഭഗവൽഭക്തി ഒമ്പതംഗങ്ങളോടു കൂടിയതാണെന്നു ഭാഗവതത്തിൽ നിരൂപിച്ചിരിക്കുന്നു. ഇല്ലാത്ത ഭക്തിയെ ഉണ്ടാക്കുവാനും, ഉണ്ടായ ഭക്തിയെ വൎദ്ധിപ്പിക്കുവാനും ഈ ശ്രവണാദികൾ സാധനങ്ങളാകുന്നു. സഖ്യം ആത്മസമൎപ്പണം മുതലായ ഭാവങ്ങൾ ആ

രംഭത്തിൽ അസാദ്ധ്യമെങ്കിലും, ഈശ്വരഗുണങ്ങളെ ശ്രവിക്കുക, കീർത്തിക്കുക, ഈശ്വരപ്രതിമകളെ ആരാധിക്കുക, വന്ദിക്കുക, പലവിധമായ സേവകൾ ചെയ്യുക, ഇങ്ങിനെയുള്ള ഭജനക്രിയകൾ ഏറ്റു മന്ദാധികാരികൾക്കും ആയാസം കൂടാതെ അനുഷ്ഠിക്കുവാൻ സാധിക്കുന്നതാകുന്നു. വിശിഷ്ടതരങ്ങളായ ദേവസ്ഥാനങ്ങളിൽ സഞ്ചരിച്ചു ഉപാസിക്കുക മുതലായതും ഈശ്വരാർച്ചനത്തിൽ അന്തർഭവിക്കുന്നു. എന്നാൽ തീർത്ഥാടനം ഭക്തിയുടെ ഒഴിച്ചുകൂടാത്ത ഒരു സാധനമായി ഭവിക്കുന്നില്ല. ഭക്തിയെന്നതു വിഷയികൾക്കു വിഷയങ്ങളിലെന്നപോലെ പരമേശ്വരങ്കലുള്ള ദൃഢാനുരാഗമാകുന്നു. ഈശ്വരമാഹാത്മ്യത്തിൻെറ ശ്രവണം, ഈശ്വരഗുണങ്ങളുടെ സങ്കീർത്തനം, ഈശ്വരൻെറ പൂജനം, ഈശ്വരൻെറ സ്മരണം തുടങ്ങി ഭക്തിഗ്രന്ഥങ്ങളിൽ ബഹുവിധമായി വിവരിച്ചിരിക്കുന്ന ഭക്തിസാധനങ്ങളിൽ ഏതെങ്കിലും ഒരു സാധനത്തെ മാത്രം തീവ്രശ്രദ്ധയോടെ അനുഷ്ഠാനം ചെയ്യുന്നതുകൊണ്ടുതന്നെ, നമുക്കു പരമേശ്വരപരമായ ആ ദൃഢാനുരാഗത്തിൽ എത്തിച്ചേരുവാൻ സാധിക്കുന്നതാണെന്നു ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. എങ്കിലും ത്രിവിധമായ തപസ്യകളോടുകൂടിയും വിധിയെ ഉല്ലംഘിക്കാതെയും നിർവ്വഹിക്കുന്ന തീർത്ഥാടനത്തിന്നു ഇന്ദ്രിയങ്ങളേയും മനസ്സിനേയും ശീഘ്രം ശുദ്ധീകരിച്ചു പരമേശ്വരപ്രേമത്തെ വർദ്ധിപ്പിക്കുവാൻ ഒരു പ്രത്യേക സാമർത്ഥ്യമുണ്ടെന്നുള്ളതിൽ സംശയമില്ല. ഏതൊന്നിൻെറ ദർശനം നിമിത്തം മനസ്സു പ്രസന്നമായി പരമേശ്വരപ്രവണമായിത്തീരുന്നുവോ, അതാകുന്നു ഉത്തമ

ദൎശനം, ഈദൃശമായ ഉത്തമദൎശനങ്ങൾ നിമിത്തവും ശാരീരകാദിതപസ്യകൾ നിമിത്തവും, തീൎത്ഥയാത്ര മറ്റു പല ഭക്തിസാധനങ്ങളേയും അധഃകരിച്ചുകൊണ്ടുതന്നെ വിരാജിക്കുന്നു. എന്നാൽ കൎമ്മയോഗം തുടങ്ങിയുള്ള പ്രധാനപ്പെട്ട നാലു മോക്ഷസാധനങ്ങളിൽ ഓരോന്നിൽ ഓരോരുത്തൎക്കു പ്രത്യേകം അഭിരുചിയും പ്രതിപത്തിയും ഉണ്ടാകുവാൻ എങ്ങിനെ അവരവരുടെ സംസ്കാരം നിമിത്തമാകുന്നുവൊ, അതേപ്രകാരം ഭക്തിസാധനങ്ങൾ അനേകമുള്ളതിൽ, ഓരോന്നിൽ പ്രത്യേകം പ്രതിപത്തിയുണ്ടാകുവാനും തങ്ങൾ തങ്ങളുടെ സംസ്കാരം നിമിത്തമായിത്തീരുന്നു. ചിലർ ഈശ്വരമാഹാത്മ്യത്തെ സംകീൎത്തനം ചെയ്തുകൊണ്ടു ഈശ്വരനെ ഭജിക്കുന്നു. മറ്റു ചിലർ ദ്രവ്യവ്യയം ചെയ്തു ഷോഡശോപചാരങ്ങളോടുകൂടി ആ പരമേശ്വരനെ പൂജ ചെയ്യുന്നതിൽ തൽപരന്മാരായി കാണപ്പെടുന്നു. ചിലർ കഠിനതരമായശരീരാദിക്ലേശങ്ങൾ സഹിച്ച് വിദൂരസ്ഥലങ്ങളായ ദേവസ്ഥാനങ്ങളിൽ യാത്രചെയ്തു, സൎവ്വവ്യാപിയായ ആ മായാവിയെ ഉപാസിക്കുന്നു. മറ്റുചിലർ പ്രശാന്തമായി ആ വിശ്വംഭരന്റെ സന്തതചിന്തനത്തിൽ രമിച്ചാനന്ദിക്കുന്നു. മറ്റു ചിലർ ഇവയെല്ലാററിലും ഒരുപോലെ പ്രീതിയെ പ്രദൎശിപ്പിച്ചു കാണപ്പെടുന്നു. ഇങ്ങിനെ ശ്രദ്ധാപൂൎവ്വം, പ്രീതിപൂൎവ്വം, ഭക്തിസാധനങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഒരു പുരുഷൻ ക്രമേണ പരമേശ്വരങ്കൽ ദൃഢാനുരക്തനായിത്തീരുകയും ഈശ്വരകാരുണ്യം നിമിത്തം ചിത്തം അതീവ ശുദ്ധമായി തീൎന്ന്, മോക്ഷൈകസാധനമായ

അതായതു, മോക്ഷത്തിന്റെ സാക്ഷാൽ സാധനമായ ജ്ഞാനത്തിന്നു, അധികാരിയായിത്തീരുകയും ചെയ്യുന്നു. ചിത്തത്തിൽ സ്ഥൂലരൂപത്തിലും സൂക്ഷ്മരൂപത്തിലും സ്ഥിതിചെയ്യുന്ന രാഗദ്വേഷാദിവാസനകൾ, അതായതു വേദാന്തികൾ പറയുന്ന മലവിക്ഷേപങ്ങൾ നശിച്ചല്ലാതെ യാതൊരുവനും ഉത്തമോത്തമമായ അദ്വൈതജ്ഞാനത്തിനധികാരിയാകുന്നതല്ല. ചിത്തദോഷങ്ങൾ നശിക്കാതെ എത്രതന്നെ വേദാന്തശ്രവണാദികൾ ചെയ്താലും എത്രതന്നെ സൽപുരുഷസംസൎഗ്ഗം ചെയ്താലും, പരിശുദ്ധമായ ബ്രഹ്മജ്ഞാനത്തിന്റെ ഗന്ധംപോലും ആഘ്രാണിക്കുവാൻ സാധിക്കുന്നതല്ല. ജ്ഞാനനിഷ്ഠയെന്നതു എത്രയോ ദുഷ്പ്രാപമാകുന്നു. വസ്തുവിൽ സ്ഥിതിയില്ലാതെ, "ഞാൻ ബ്രഹ്മമാകുന്നു. ഞാൻ യാതൊരു കൎമ്മങ്ങളോടും സംബന്ധമില്ലാത്ത അസംഗസ്വരൂപനാകുന്നു" എന്നും മററും പറയുന്നതിനെ ജ്ഞാനനിഷ്ഠയായിട്ടൊ, മനസ്സു വിഷയവിഷവിദൂഷിതമെന്നിരിക്കിലും, രാവിലെയോ വൈകുന്നേരമൊ, പത്തോ പതിനഞ്ചോ മിനുട്ടുനേരം ഒരാസനത്തിൽ നേത്രനിമീലനം ചെയ്തുകൊണ്ടിരിക്കുന്നതിനെ യോഗനിഷ്ഠയായിട്ടൊ നമ്മുടെ ആചാൎയ്യന്മാർ അംഗീകരിച്ചുകാണുന്നില്ല. ആത്മവസ്തുവിൽ, അതായതു അഖണ്ഡമായ അദ്വൈതവസ്തുവിൽ ചിത്തവൃത്തിയുടെ നിരന്തരപ്രവാഹമാകുന്നു യഥാൎത്ഥമായ ജ്ഞാനനിഷ്ഠ. കൈവല്യദായിയായി പരമാനന്ദകരമായ ഈ ജ്ഞാനനിഷ്ഠയിൽ ആരോഹണം ചെയ്യാരംഭിക്കുവാൻ ചിത്തദോഷങ്ങൾ സമൂലമുന്മൂലനം ചെയ്യേണ്ടതും, അങ്ങിനെ

ഉന്മൂലനം ചെയ്യുന്നതിന്ന പരമേശ്വരഭക്തിയും, പരമേശ്വരകാരുണ്യവും പോലെ ശ്രേഷ്ഠമായ വേറൊരുപായമില്ലാത്തതുമാകുന്നു. അദ്വൈതജ്ഞാനം കൂടാതെ സംസാരനിവൃത്തിരൂപമായ മോക്ഷമുണ്ടാകുവാൻ തരമില്ലാത്തതുകൊണ്ടു, ഭക്തി ആ ജ്ഞാനത്തിന്ന സാധനമാകുന്നതല്ലാതെ മോക്ഷത്തിന്ന സാധനമാകുന്നില്ല. എന്നാൽ സാധനസാദ്ധ്യരൂപത്തിൽ സ്ഥിതിചെയ്യുന്ന ഗൗണഭക്തി, പരഭക്തി എന്നു രണ്ടുതരം ഭക്തികളുള്ളതിൽ; പരഭക്തിയുടെ ഉദയത്തിൽ ജീവൻ, ഈശ്വരൻ, ജഗത്തെന്നുള്ള ദ്വൈതത്തിന്റെ സ്പർശംപോലുമില്ലാതെ ഏകാകാരമായ ബ്രഹ്മഭാവത്തിന്റെ സ്ഫൂർത്തിയുണ്ടാകുന്നതുകൊണ്ടു, അത്യുൽകൃഷ്ടമായ ആ പരഭക്തിതന്നെയാണ് വേദാന്തികളുടെ ബ്രഹ്മജ്ഞാനമെന്നുള്ള ചില ആചാര്യന്മാരുടെ അഭിപ്രായത്തെ നാം വിസ്മരിക്കേണ്ടതില്ല. ഏതായാലും പരമേശ്വരപാദാരവിന്ദങ്ങളിലുള്ള പ്രേമം മാത്രമാണ്, വിശേഷിച്ചു ശരീരശക്തിയും മനശ്ശക്തിയും നന്നെ ക്ഷയിച്ചുകാണുന്ന ഇക്കാലത്തിൽ മുമുക്ഷുക്കൾക്ക മോക്ഷപദവിയിലേക്ക സഞ്ചരിക്കുവാനുള്ള പ്രധാനമായ ആലംബനമെന്നുള്ളതിൽ സന്ദേഹമില്ല.

നാമരൂപരഹിതവും അതുനിമിത്തം അവാങ്മനസഗോചരവുമാണ് പരമാർത്ഥവസ്തുവെങ്കിലും, അതിൽനിന്ന വ്യതിരിക്തമായ സമസ്തവും കല്പിതമെന്നിരിക്കിലും, കല്പിതമായി നാമരൂപങ്ങളോടുകൂടിയ പദാർത്ഥങ്ങൾ വഴിക്കല്ലാതെ ആ പരമാർത്ഥവസ്തുവെ പ്രാപിക്കുക എന്നത് അസാദ്ധ്യമാകുന്നു. നിർഗ്ഗുണമായ ബ്രഹ്മവസ്തുവിൽ

എത്തിച്ചേരുവാൻ സഗുണനായ ഒരു ഈശ്വരനെ ആലംബനമായി ഗ്രഹിക്കാതെ ഗത്യന്തരമില്ല. വിവിധമതങ്ങളെ സ്ഥാപിച്ചതായ പല മതപ്രവൎത്തകന്മാരും ഈ തത്വത്തെ അതായതു ഭക്തിമാൎഗ്ഗത്തിന്നുള്ള മാഹാത്മ്യത്തെ ഗ്രഹിച്ചിരുന്നവരും, തന്മൂലം ലോകത്തിൽ സൎവ്വസാധാരണമായി ഭക്തിമാൎഗ്ഗത്തെ പ്രചരിപ്പിക്കുവാൻ പരിശ്രമിച്ചിരുന്നവരുമായിരുന്നു. അതുനിമിത്തമാണ് ലോകത്തിൽ യജ്ഞശാലകളെക്കാളും യോഗശാലകളെക്കാളും ഭക്തിശാലകൾ വൎദ്ധിച്ചുകാണുന്നതു. ഹിന്ദുക്കളുടെ ദേവമന്ദിരങ്ങളും, ക്രിസ്ത്യൻ, മുസൽമാൻ മുതലായവരുടെ പള്ളികളും ബൌദ്ധൻ, ജൈനൻ, മുതലായവരുടെ വിഹാരങ്ങളും ഒരു രൂപത്തിൽ ഭക്തിശാലകളാകുന്നു. അതായതു തങ്ങൾ തങ്ങളുടെ ശ്രദ്ധയെ അനുസരിച്ചു ഭജനം നടത്തുവാനുള്ള സ്ഥാനങ്ങളാകുന്നു. വസ്തുതത്വം ഇങ്ങിനെയിരിക്കെ, ഭക്തികൊണ്ടെന്താണ്? മൂൎത്തിപൂജകൊണ്ടെന്താണ്? തീൎത്ഥാടനംകൊണ്ടെന്താണ്? ജപംകൊണ്ടെന്താണ്? രുദ്രാക്ഷംകൊണ്ടെന്താണ്? ഭസ്മംകൊണ്ടെന്താണ്? എന്നിങ്ങിനെ അപഹാസപൂൎവ്വം ഭക്തിയേയും ഭക്തിചിഹ്നങ്ങളേയും ചിലർ ആക്ഷേപിക്കുന്നതു തീരെ അവിചാരജന്യമാകുന്നു. എന്നുതന്നെയല്ല അങ്ങിനെ ആക്ഷേപിക്കുന്നവർ ഒരു തരം നാസ്തികന്മാരുമാകുന്നു. ഭക്തിയെ നിഷേധിക്കുന്നപക്ഷം ഭക്തിക്കു വിഷയമായ ഈശ്വരനും നിഷേധിക്കപ്പെട്ടതായി വന്നുകൂടുന്നു. ഈശ്വരനുണ്ടെങ്കിൽ ഈശ്വരവിഷയകമായ പ്രേമവും പ്രേമചിഹ്നങ്ങളും ആൎക്കും ഒരിക്കലും നിരസിക്കുവാൻ സാധിക്കുന്നതല്ല. പി

ന്നെ ഇവർ നപുംസകന്മാരെപ്പോലെ ദയനീയന്മാരുമാകുന്നു. കളത്രവിഷയകമായ പ്രേമത്തെയോ ആനന്ദത്തെയോ അണുവെങ്കിലും അനുഭവിക്കുവാൻ ഭാഗ്യമില്ലാത്ത നപുംസകന്മാർ "പ്രേമംകൊണ്ടെന്താണ്" "പ്രേമചിഹ്നങ്ങളെക്കൊണ്ടെന്താണ്" എന്നിങ്ങിനെ പ്രേമഭാവത്തെ അധിക്ഷേപിക്കുന്നപക്ഷം, അവരുടെ പേരിൽ അനുകമ്പ വിചാരിക്കുകയല്ലാതെ മറെറന്താണ് ചെയ്യുവാനുള്ളതു. "ഈശ്വരനും ഈശ്വരഭക്തിയും ആവശ്യംതന്നെയെങ്കിലും, കല്ലും, മണ്ണും വെച്ചു പൂജചെയ്യുന്നതുകൊണ്ടെന്താണാവശ്യമാണുള്ളതു്? ഇങ്ങിനെയുള്ള പ്രതിമാപൂജയും ദേവാലയങ്ങളുമൊന്നും വൈദികകാലത്തിൽ ഉണ്ടായിരുന്നില്ല." എന്നിങ്ങിനെ ചിലർ വിഗ്രഹാരാധനയെ നിത്യം അധിക്ഷേപിക്കുന്നു. നാമരൂപങ്ങളോടു യാതൊരു സംബന്ധവുമില്ലാത്ത ഒരീശ്വരനെ, അതായതു ഈശ്വരന്റെ നിരാകാരമായ പാരമാർത്ഥിക സ്വരൂപത്തെ പ്രേമിക്കുകയും ചിന്തിക്കുകയും ചെയ്യുക എന്നതു തീരെ അസാദ്ധ്യമാകുന്നു. എപ്പോൾ നാം ഈശ്വരനെ ചിന്തിക്കുവാനൊരുങ്ങുന്നുവോ, അപ്പോൾ നാമരൂപങ്ങളോടുകൂടിയ ഒരീശ്വരനാണ്, അതായതു സാകാരമായ ഈശ്വരസ്വരൂപമാണ്, നമ്മുടെ മനസ്സിൽ ആവിർഭവിക്കുക. നാമരൂപങ്ങളെ കൂടാതെ യാതൊരു ചിന്തനവും സാധിക്കുന്നതല്ല. ഈ നാമരൂപങ്ങൾ വിഗ്രഹങ്ങളല്ലാതെ വേറെന്താണ്? ചിന്തയ്ക്കാലംബനമായിരിക്കുന്നതൊക്കെ വിഗ്രഹങ്ങളാകുന്നു. അങ്ങിനെയാണെങ്കിൽ നാമരൂപങ്ങളാകുന്ന വിഗ്രഹങ്ങളെ കൂടാതെ ഈശ്വരചിന്തനം ചെയ്യുന്നതു,

അശക്യമാണെന്നു വന്നുകൂടുന്നു ഓരോ മതക്കാൎക്കും ഓ
രോ നാമത്തിലും രൂപത്തിലുമല്ലാതെ ഈശ്വരനെ ചിന്ത
ചെയ്വാൻ സാധിക്കാത്തതുകൊണ്ടു അവരെല്ലാവരും വി
ഗ്രഹാരാധകന്മാരാകുന്നു, അഥവാ വിഗ്രഹചിന്തകന്മാരാ
കുന്നു. അങ്ങിനെ മനസ്സിൽ ഭാവിക്കുന്ന സാകാരനായ
ഒരു ഈശ്വരനെ പുറമെ സ്ഥാപിച്ചു ആരാധിക്കുന്നതിൽ
എന്തൊരനുപപത്തിയാണുള്ളത്? വിഗ്രഹങ്ങളുടെ യാ
തൊരു സംബന്ധവും കൂടാതുള്ള അവസ്ഥ നിൎവ്വികല്പാവ
സ്ഥയാകുന്നു. ആ നിൎവ്വികല്പാവസ്ഥയിൽ പ്രവേശിക്കുന്നതു
വരെ വിഗ്രഹങ്ങളുടെ അതായതു നാമരൂപങ്ങളുടെ അപേ
ക്ഷ അനിവാൎയ്യമാകുന്നു. പിന്നെ ഇന്നത്തെപ്പോലുള്ള പ്ര
തിമാപൂജനം മുൻകാലത്തുണ്ടായിരുന്നാലും ഇല്ലെങ്കിലും
അതിപ്പോൾ ഭാരതവൎഷത്തിൽ പ്രരൂഢമായി കഴിഞ്ഞി
രിക്കുന്നു. ദേശകാലങ്ങളെ അനുസരിച്ചു വിഗ്രഹങ്ങൾക്കും
അവയുടെ ഉപാസനാരീതികൾക്കും ഭേദങ്ങൾ സംഭവിക്കു
ന്നുവെന്നല്ലാതെ വിഗ്രഹാരാധനമില്ലാതിരുന്ന ഒരു കാല
വുമുണ്ടായിട്ടില്ല. ഇപ്പോഴത്തെ ദേവമന്ദിരങ്ങളേയും പ്രതി
മകളേയും എല്ലാം നശിപ്പിക്കുന്നാപക്ഷം അപ്പോഴും വി
ഗ്രഹാരാധനം അസ്തമിച്ചതായി പറവാൻ പാടുള്ളതല്ല.
എന്തുകൊണ്ടെന്നാൽ മാംസചക്ഷുസ്സിനു വിഷയമാകുന്ന
വിഗ്രഹങ്ങൾ നഷ്ടമായിത്തീരുന്നുവെങ്കിലും, മനോദൃഷ്ടി
ക്കു വിഗ്രഹങ്ങൾ വിഷയമായിക്കൊണ്ടുതന്നെ വൎത്തി
ക്കയും, അതുകൾ ഈ മനഃപീഠത്തിൽ ആരാധിക്കപ്പെടു
കയും ചെയ്യുന്നു. അങ്ങിനെ മനോദൃഷ്ടിയിലും വിഗ്രഹ
ങ്ങളുടെ ആവിൎഭാവം അപേക്ഷിതമല്ലെന്നു വാദിക്കുന്ന

പക്ഷേ പിന്നെ ആലംബനത്തിന്റെ അഭാവം നിമിത്തം ചിന്തനം, ഭജനം, പ്രാൎത്ഥനമെന്നീ ക്രിയകളെല്ലാം തീരെ അൎത്ഥശൂന്യങ്ങളായിത്തീരുന്നു. ഇങ്ങിനെ താത്വികമായി നിരൂപണം ചെയ്യുമ്പോൾ, വിഗ്രഹങ്ങളുടെ പ്രകാരഭേദമല്ലാതെ, അഭാവം ഒരുകാലത്തും ഉണ്ടായിരുന്നില്ലെന്നും ഉണ്ടാകുവാൻ തരമില്ലെന്നും സിദ്ധമാകുന്നു. വൈദികകാലത്തിൽ പ്രതിമകൾക്കു പകരം പ്രതീകങ്ങളെ ബ്രഹ്മമായി ഉപാസിച്ചിരുന്നതായി കാണാം. "മനോബ്രഹ്മേത്യുപാസീത, ആദിത്യോ ബ്രഹ്മേത്യാദേശഃ" മനസ്സിനെ ബ്രഹ്മമായി ഉപാസിക്കുക, ആദിത്യനെ ബ്രഹ്മമായി ഉപാസിക്കുക' എന്നിങ്ങിനെ ശ്രുതികളിൽ ബഹുപ്രകാരമായ ഉപാസനകൾ ഉപദേശിച്ചുകാണുന്നു. ഇങ്ങിനെയുള്ള പ്രതീകോപാസനകൾക്കും, പ്രതിമകളിൽ ശിവവിഷ്ണ്വാദികളുടെ ഉപാസനക്കും തമ്മിൽ വിശേഷിച്ചു യാതൊരു ഭേദവുമില്ല. ഒരു വസ്തുവിൽ അന്യവസ്തുവിനെ ഭാവനം ചെയ്യുക എന്നുള്ള ലക്ഷണം രണ്ടിന്നും തുല്യമായിരിക്കുന്നു. അതുകൊണ്ടു വൈദിക കാലത്തിലെ പ്രതീകോപാസനയുടെ ഒരു പ്രകാരഭേദം മാത്രമാണ് ഇന്നത്തെ പ്രതിമാപൂജയെന്നു സമാധാനിക്കുന്നതിൽ അബദ്ധമില്ല. ആദ്ധ്യാത്മികസരണിയിൽ ഉള്ള ഉൽക്കൎഷ താരതമ്യത്തെ അനുസരിച്ചു നിൎഗ്ഗുണോപാസന, സഗുണോപാസന, പ്ര തീകോപാസന എന്നിങ്ങിനെ വിശിഷ്ടതരങ്ങളായ പല ഉപാസനകളും ശ്രുതികളിൽ വിധാനം ചെയ്യപ്പെട്ടിരിക്കുന്നുവെങ്കിലും, അവക്കു അധികാരികളല്ലാത്ത മന്ദമതികൾക്കു ഇന്നത്തെ പ്രതിമകൾ എ

ത്രയോ ശ്രേയസ്കരമായ ഒരാലംബനമാണെന്നുള്ളതിൽ സംശയമില്ല. വലിയ ശാസ്ത്രവാദവും, യുക്തിവാദവുമൊന്നും ഈ വിഷയത്തിൽ അപേക്ഷിതമല്ല. രാമകൃഷ്ണപരമഹംസൻ, ചൈതന്യസ്വാമി, തുളസീദാസ, നമ്മുടെ വില്വമംഗലം സ്വാമി, മേപ്പത്തൂർ ഭട്ടതിരി മുതലായ മഹാന്മാർ പ്രതിമകളെ എത്ര ശ്രദ്ധയോടെ ആരാധിച്ചിരുന്നുവെന്നും, അതുനിമിത്തം അവർ ശുദ്ധാന്തഃകരണന്മാരായി എത്ര അപരിമിതമായ ആനന്ദത്തെ അനുഭവിച്ചുകൊണ്ടിരുന്നുവെന്നും ഉള്ള അനുഭവകഥകൾ തന്നെ പ്രകൃതവിഷയത്തിൽ പ്രബലപ്രമാണങ്ങളാകുന്നു.

എന്നാൽ ഭക്തിയോഗം സർവ്വർക്കും സുകരമായ ഒരു മോക്ഷസാധനമെന്നിരിക്കിലും സ്വബുദ്ധിയെ മാത്രം പ്രമാണമാക്കി സർവ്വത്തിലും സംശയാത്മാക്കളായ ഭ്രമിതനിധികൾക്കു അതു തീരെ ദുഷ്കരമായിത്തന്നെ വർത്തിക്കുന്നു. ഭക്തിയോഗത്തിൽ മാത്രമല്ല, ഏതൊരു യോഗത്തിലും, ആദ്ധ്യാത്മികമായ ഏതൊരു അനുഷ്ഠാനത്തിലും അവർക്കു ലേശവും പ്രവേശം ലഭിക്കുന്നില്ല. ആധിഭൌതിക പദാർത്ഥങ്ങളെപ്പോലെ ആദ്ധ്യാത്മിക തത്വങ്ങൾ പ്രത്യക്ഷത്തിനും അനുമാനത്തിനും വിഷയമാകുന്നില്ലെന്നു നാം പ്രത്യേകം ധരിക്കേണ്ടതുണ്ടു. ഈശ്വര സ്വരൂപം, ജീവസ്വരൂപം, ജീവേശ്വരന്മാരുടെ സംബന്ധം, മോക്ഷസ്വരൂപം, മോക്ഷസാധനം തുടങ്ങിയുള്ള ആദ്ധ്യാത്മിക തത്വങ്ങളുടെ നിർണ്ണയത്തിൽ ശാസ്ത്രം മാത്രമാകുന്നു പ്രബലമായ പ്രമാണം. ശുദ്ധാന്തഃകരണന്മാരായ മഹർഷികളുടെ സാക്ഷാൽ അനുഭവരൂപമാകുന്നു ശാസ്ത്രം. നമ്മു

ടെ അന്തഃകരണം അതിൽ ആദ്ധ്യാത്മതത്വങ്ങൾ അപരോക്ഷമായി പ്രകാശിക്കത്തക്ക വിധം അത്യന്തമായ പരിശുദ്ധിയെ പ്രാപിക്കുന്നതുവരെ, തത്വങ്ങളെ ഗ്രഹിക്കുവാൻ ശാസ്ത്രത്തെ പ്രമാണീകരിക്കാതെ ഗത്യന്തരമില്ല. കലുഷകലുഷമായ അന്തഃകരണവും കണ്ണിൽവെച്ചുകൊണ്ടു സൂക്ഷ്മതരങ്ങളായ ആദ്ധ്യാത്മതത്വങ്ങളെപ്പററി തനിയെതന്നെ പലതും ഊഹിച്ചു കണ്ടുപിടിക്കയും "ഈശ്വരൻ അങ്ങിനെയായിരിക്കാം, മോക്ഷം ഇങ്ങിനെയായിരിക്കാം" എന്നിങ്ങിനെ തന്റെ ബുദ്ധിക്കു തോന്നിയ വിധം ചില തീൎപ്പുകൾ കല്പിക്കുകയും ചെയ്യുന്നതു തീരെ അവിവേകമാകുന്നു. "നൈഷാതർക്കേണ മതിരാപനേയാ" ഈ ആത്മബുദ്ധി കേവലം ഊഹംകൊണ്ടു പ്രാപിക്കപ്പെടുവാൻ യോഗ്യമല്ല എന്നിങ്ങിനെ ശ്രുതിയും "അചിന്ത്യാഃ ഖലു യേ ഭാവാ നതാംസ്തർക്കേണയോജയേൽ" "അചിന്ത്യങ്ങളായ തത്വങ്ങളെ കേവലം തൎക്കംകൊണ്ടു നിൎണ്ണയിക്കുവാൻ സാധിക്കുന്നതല്ല." എന്നിങ്ങിനെ സ്മൃതിയും അദ്ധ്യാത്മതത്വനിൎണ്ണയത്തിൽ കേവലം തൎക്കത്തിന്നുള്ള അസാമൎത്ഥ്യത്തെ സ്പഷ്ടമായി സമൎത്ഥിക്കുന്നു. എന്നാൽ ആദ്ധ്യാത്മവിചാരത്തിൽ യുക്തികൾ തീരെ നിഷ്പ്രയോജനങ്ങളെന്നു ശങ്കിച്ചുപോകരുതു. ശാസ്ത്രത്തിന്നു അവിരുദ്ധമായ വിധത്തിലല്ലാതെ ഉച്ഛൃംഖലമായ വിധത്തിലുള്ള തൎക്കങ്ങൾ നിഷ്പ്രയോജനങ്ങളെന്നു മാത്രമെ ഇവിടെ വിവക്ഷിച്ചിട്ടുള്ളു. അതുകൊണ്ടു അദ്ധ്യാത്മസരണിയിൽ ഇറങ്ങി പ്രവൎത്തിക്കുവാനിച്ഛിക്കുന്നവർ തന്റെ ബുദ്ധിക്കും ഇന്ദ്രിയങ്ങൾക്കും മാത്രം പ്രാമാണ്യം

കൊടുക്കാതെ ശാസ്ത്രത്തേയും ശാസ്ത്രപ്രതിപാദിതങ്ങളായ തത്വങ്ങളേയും, ദൃഢമായി, അതായതു യാതൊരു സംശയവും കൂടാതെ വിശ്വസിക്കേണ്ടതാണെന്നു സിദ്ധമാകുന്നു. ഈശ്വരാസ്തിതയിലും, ഈശ്വരസ്വരൂപത്തിലും, മനസ്സിന്നു നിശ്ചയം ലഭിക്കാതെ ശങ്കിക്കുന്ന ഒരു പുരുഷന്നു ആ ഈശ്വരനെ ആലംബനമാക്കി ഭജനം നടത്തുവാൻ സാധിക്കുന്നതെങ്ങിനെ? ഈശ്വരനിലും ഈശ്വരപ്രാപ്തിക്കുള്ള സാധനങ്ങളിലും ശാസ്ത്രപ്രമാണംവഴിക്കോ, പാരമ്പര്യംവഴിക്കോ, ദൃഢശ്രദ്ധയുള്ള ഒരു പുരുഷൻ മാത്രമേ ഭക്തിസാധനങ്ങളിൽ അധികാരിയാകുന്നുള്ളുവെന്നും; ദൃഢശ്രദ്ധയാകുന്ന കുഞ്ചികയെ കൂടാതെ ശ്രേയോദ്വാരം ആൎക്കും ഒരിക്കലും തുറക്കുവാൻ സാധിക്കുന്നതല്ലെന്നും പ്രകരണത്താൽ സ്പഷ്ടമാകുന്നു.

എന്നാൽ മുമുക്ഷുക്കൾ ഇങ്ങിനെ ശ്രദ്ധയോടുള്ള ഭക്തിസാധനങ്ങളുടെ അനുഷ്ഠാനം നിമിത്തം ക്രമേണ മഹത്തരമായ ആ മുക്തിപദത്തെ പ്രാപിക്കുന്നുവെങ്കിൽ മുക്തപുരുഷന്മാർ അവയെ യഥാവിധി അനുഷ്ഠാനം ചെയ്യുന്നതു അവരുടെ വിലാസമാത്രമാകുന്നു. ജപം, പൂജനം, തീൎത്ഥാടനം, ദേവദൎശനം, വേദാന്തവിചാരം ഇതുകളെല്ലാം ജ്ഞാനികളാൽ കേവലം ക്രീഡാരൂപത്തിൽ നിൎവ്വഹിക്കപ്പെടുന്നു. ഹാ! ഹാ! വിനോദം വിനോദമെന്നല്ലാതെ അവൎക്കു യാതൊന്നിലും യാതൊരൎത്ഥവും ഇല്ല! തീൎത്ഥാടനവും ലോകത്തിലുള്ള പരിഭ്രമണവുമെല്ലാം അവരുടെ ലീലാതാണ്ഡവം മാത്രമാകുന്നു. ലീലാരൂപത്തിലല്ലാതെ കൎത്തവ്യതാരൂപത്തിൽ അവൎക്കു ലൌകികമാ

യൊ ശാസ്ത്രീയമായൊ ഉള്ള യാതൊരു വ്യവഹാരവും സംഭവിക്കുന്നില്ല. കൎത്തവ്യതയുടെ ഭാവം അജ്ഞാനവും കൎത്തവ്യതയുടെ അഭാവം ജ്ഞാനവുമാകുന്നു. സംസ്കാരപ്രേരിതന്മാരായി അജ്ഞാനികളെപ്പോലെ തന്നെ അവർ സൎവ്വവും അനുഷ്ഠിക്കുന്നുവെങ്കിലും, പരമാൎത്ഥത്തിൽ അവർ യാതൊന്നും അനുഷ്ഠിക്കുന്നില്ല. വിധിനിഷേധങ്ങളാകട്ടെ, കൎത്തൃത്വബുദ്ധിയാകട്ടെ, സാംസാരികമായ ശോകമോഹങ്ങളാകട്ടെ പ്രബുദ്ധന്മാരെ ലേശവും സ്പൎശിക്കുന്നില്ല. ദ്വൈതപ്രതീതി തന്നെ അവരുടെ ബുദ്ധിയിൽ ഉദിക്കുന്നില്ല. "സൎവ്വം ബ്രഹ്മമയം ജഗത്" ഇതാകുന്നു അവരുടെ ദൃഷ്ടി. ഈ ദൃഷ്ടിയിൽ തീൎത്ഥവും തീൎത്ഥസ്നാനവും, ഭസ്മവും രുദ്രാക്ഷവും, പാഠവും ജപവും, ധ്യാനവും കീൎത്തനവുമെല്ലാം ബ്രഹ്മം തന്നെ. നാമരൂപകൎമ്മങ്ങളുടെ സമാഹാരമായി പ്രതിഭാസിക്കുന്ന ഈ ജഗത്ത് ജഗത്തായിട്ടല്ല, ബ്രഹ്മസ്വരൂപമായി പ്രകാശിക്കുന്നു. "ആത്മനാ പൂരിതം വിശ്വം മഹാ കല്പാംബുനായഥാ" ഹാ! ഹാ! കല്പകാലത്തിലെ ജലത്താലെന്നപോലെ ഈ ജഗത്ത് ആത്മാവിനാൽ ആപൂരിതമായി ഏകാകാരമായി ശോഭിക്കുന്നു! വൎണ്ണാശ്രമോചിതങ്ങളും ലോകാനുഗ്രഹകരങ്ങളുമായ തങ്ങളുടെ എല്ലാ അനുഷ്ഠാനങ്ങളോടുംകൂടി അഖണ്ഡമായ ബ്രഹ്മസമുദ്രത്തിൽ തന്നെ അനവരതം അവർ നീന്തി വിഹരിച്ചാനന്ദിക്കുന്നു.

മുമുക്ഷുക്കൾക്കു ഇത്രയും ആദരണീയവും പരമേശ്വരപ്രേമത്തിൻെറ അംഗഭൂതങ്ങളുമായ തീൎത്ഥാടനം, ജപം, സ്തോത്രം, പാഠം, കഥാശ്രവണം തുടങ്ങിയ ഭക്തിക്രിയ

കളിൽ ബാല്യം മുതൽക്കുതന്നെ എനിക്കുള്ള ശ്രദ്ധയും, അഭിനിവേശവും വളരെ വമ്പിച്ചതായിരുന്നു. എന്നാൽ ഈ ജന്മത്തിലധികം പൂർവ്വജന്മങ്ങളിലുള്ള പ്രയത്നം, അതായതു പൂർവ്വികമായ സംസ്കാരം മാത്രമായിരുന്നു അതിനുള്ള പ്രധാന ഹേതു. ദേവസ്ഥാനങ്ങളിൽചെന്നു ദേവദർശനം ചെയ്യുന്നതിലും, ഈശ്വരമഹിമയെ ചിന്ത ചെയ്യുന്നതിലും, ഈശ്വരനാമങ്ങളെ ജപിക്കുന്നതിലും, ഈശ്വരപ്രീത്യർത്ഥം ഉപവാസം ചെയ്യുന്നതിലും മററിങ്ങിനെയുള്ള ഈശ്വരാരാധനാരൂപമായ പുണ്യകർമ്മങ്ങളിലും വളരെ പ്രീതിയോടെ പ്രവർത്തിച്ചുകൊണ്ടിരുന്ന ആ പുണ്യദിവസങ്ങളെ ഇപ്പോഴും ഞാൻ ഓർക്കുന്നു. വിഷയജ്ഞാനത്തെയൊ, വിവേകശക്തിയേയൊ അപേക്ഷിക്കാതെ തന്നെ പുരുഷനെ പ്രവൃത്തിനിവൃത്തികളിൽ നിരതനാക്കിത്തീർക്കുന്ന ഒരു വിലക്ഷണമൂർത്തിയാകുന്നു സംസ്കാര ദേവത. പാഷാണമൂർത്തികളെ ദർശിക്കുന്നതിൽ എന്തൊരർത്ഥമാണുള്ളത്? പട്ടിണി കിടക്കുന്നതിൽ എന്തുണ്ട്? നാമജപം ചെയ്യുന്നതു വൃഥാ സമയക്ഷേപമല്ലയൊ? ഈശ്വരന്റെയും ഈശ്വരഭക്തിയുടെയും സ്വരൂപം എന്താകുന്നു? എന്നിങ്ങിനെ വല്ലവരും പ്രശ്നം ചെയ്യുന്നപക്ഷം ആ പ്രശ്നങ്ങളെ സമാധാനിക്കുവാനുള്ള അറിവു അക്കാലങ്ങളിൽ എനിക്കുണ്ടായിരുന്നുവെന്നു പറവാൻ പാടുള്ളതല്ല. എന്നുതന്നേയല്ല, ഈശ്വരസത്തയെതന്നെ അംഗീകരിക്കുവാൻ ഒരുക്കമില്ലാത്ത നാസ്തികഗ്രന്ഥങ്ങളും സഗുണനായ ഒരീശ്വരന്റെ ഭക്തിയേയൊ, ഉപാസനയേയൊ ഗൌനിക്കാതെ ഉച്ചവേദാന്തം അഥവാ പച്ചവേദാന്തം

പറയുന്ന ചില ജ്ഞാനഗ്രന്ഥങ്ങളും വായിക്കുന്ന അവസരങ്ങളിൽ, സ്വസംസ്കാരത്തെ അനുസരിച്ചു തത്വത്തെ സമൎത്ഥനം ചെയ്യുവാൻ വേണ്ടുന്ന അറിവില്ലാതിരുന്നതു കൊണ്ടു് മനസ്സു ഒരു വിഷണ്ണതയെ പ്രാപിച്ചുകൊണ്ടിരിക്കുകയും ചെയ്തിരുന്നു. എങ്കിലും ഏതോ പ്രബലമായ ഒരു ആന്തരശക്തി, അതായതു് പൂൎവ്വസിദ്ധമായ ആ സംസ്കാരശക്തി പൂൎണ്ണമായ അറിവില്ലായ്മകൊണ്ടും വിപരീതയുക്തികളുടെ ഗ്രഹണംകൊണ്ടും ഉണ്ടാകുന്ന വിഷാദഭാവത്തെയും വിക്ഷേപത്തെയുമെല്ലാം നിശ്ശേഷം ദൂരീകരിച്ചു എനിക്കു ധൈൎയ്യത്തെ തന്നുകൊണ്ടിരുന്നു. എത്ര വലിയ യുക്തിവാദങ്ങളും എത്ര വലിയ പ്രതിബന്ധങ്ങളും സംസ്കാരത്തിന്റെ മുമ്പിൽ മുട്ടുകുത്തുന്നുവെങ്കിലും, കുത്സിതഗ്രന്ഥങ്ങളുടെയും കുത്സിതപുരുഷന്മാരുടെയും സംഗം ആദ്ധ്യാത്മികമായ ഉൽകൎഷത്തിന്നു എത്രയോ ഹാനികരം തന്നെ എന്നുള്ള തത്വം, ശാസ്ത്രകാരന്മാർ പിന്നെയും പിന്നെയും ഉപദേശിച്ചിരിക്കുന്ന ഈ തത്വം, ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

ഇങ്ങിനെ ഈ ശരീരത്തോടുകൂടിത്തന്നെ ഉൽപന്നമായി ഈ ശരീരത്തോടുകൂടിത്തന്നെ വളൎന്നു വന്നിരുന്ന ഈ ശുഭസംസ്കാരത്തിന്റെ ലേശം ഉപരതിപ്രധാനമായ തുരീയാശ്രമത്തെ ഗ്രഹിച്ചതിന്റെ ശേഷവും ചിലപ്പോൾ എന്റെ മനസ്സിനെ ഉത്ഥാപനം ചെയ്തുകൊണ്ടിരുന്നു. എന്നാൽ ബ്രഹ്മചിന്തകന്മാരായ സാധുക്കൾക്കു എത്രയോ പ്രിയപ്പെട്ട സമാധിസ്ഥാനമായ ഹിമാചലത്തെ വിട്ടു താണ ദേശങ്ങളിൽ പൎയ്യടനം ചെയ്യുവാൻ

എന്റെ മനസ്സ് ലേശവും ഇഷ്ടപ്പെട്ടിരുന്നില്ല. ഹിമാദ്രിയിൽതന്നെ അവിടവിടെ സ്ഥിതിചെയ്യുന്ന ഓരോ രമ്യധാമങ്ങളിൽ സഞ്ചരിച്ചുപസേവിച്ചുകൊണ്ടു യാത്രാവിഷയകമായ എന്റെ മനസ്സിന്റെ ഉത്ഥാനത്തെ ഞാൻ ഉപശമിപ്പിച്ചിരുന്നു. ഹാ! ഹാ! രമ്യരമ്യമായ ഹിമഗിരിയുടെ ഉയൎന്ന ദേശങ്ങളിൽ സഞ്ചരിച്ചു അവയുടെ സൌഭാഗ്യത്തെ ഉപഭുജിക്കുകയെന്നതു എത്രയോ വലിയ ഭാഗ്യോദയമാകുന്നു. നീണ്ടു വിശാലമായി പച്ചനിറം പൂണ്ട വൃക്ഷലതാദികളാൽ നിബിഡമായിക്കിടക്കുന്ന വനരാശികളും, ഉയൎന്നുയൎന്നു മേഘമണ്ഡലത്തിന്നു വിശ്രാമസ്ഥാനമായി വിജയിക്കുന്ന ഗംഭീരങ്ങളായ ശിലോച്ചയങ്ങളും, അവയിൽ ഒരതരോന്തിയെന്നല്കി നീണ്ടു വിശാലമായി കിടക്കുന്ന ഹിമരാശികളും, സൎവ്വദാ സാമഗാനം ചെയ്തുകൊണ്ടു പ്രവഹിക്കുന്ന ശുഭ്ര ശീതളമായ ജലധാരകളും ഗംഭീരശബ്ദം പുറപ്പെടുവിക്കുന്ന നദീപ്രപാതങ്ങളും ഹാ! ഹാ! ഭാഗ്യരഹിതനായ ഒരു പുരുഷന്നു അക്ഷിഗോചരമാകുന്നതെങ്ങിനെ? ബഹുവിധ വിഷയങ്ങളിൽ മതിമറന്നു വിഹരിക്കുന്ന വിഷയികൾക്കു നിൎവ്വിഷയമായ വിജനദേശങ്ങൾ ഭയസ്ഥാനമാകുന്നു, വിചാരവാന്മാരുടെ അഭയസ്ഥാനം വിഷയികൾക്കു ഭയസ്ഥാനമാണെങ്കിൽ, വിഷയികളുടെ അഭയസ്ഥാനം വിചാരവാന്മാൎക്കു ഭയസ്ഥാനവുമായി ഭവിക്കുന്നു.

സുഷമാവിശേഷംകൊണ്ടും പുരാണപ്രസിദ്ധികൊണ്ടും അദ്വിതീയപദത്തെ അലങ്കരിക്കുന്ന നേപാളദേശത്തിൽ യാത്രചെയ്യുവാനും, അവിടത്തെ പ്രസിദ്ധ ദേവ

സ്ഥാനമായ "പശുപതി" നാഥത്തിൽ ചെന്നു ദേവദർശനം ചെയ്യുവാനും എന്നെ പ്രേരിപ്പിച്ചതും എന്റെ പൂർവ്വികമായ ഇതേ സംസ്കാരവിശേഷം തന്നെയായിരുന്നു. പശുപതിനാഥത്തിലേക്കുള്ള യാത്ര ഹിമഗിരിയിലെ മററുള്ള ഓരോ ധാമങ്ങളിലേക്കുള്ള യാത്രയെപ്പോലെ അത്ര കഠിനതരമല്ലെന്നു ഇരിക്കിലും, എന്റെ ശരീരാദി പ്രകൃതികൾ നിമിത്തം എന്നെ സംബന്ധിച്ചേടത്തോളം അതും കഠിനതരം തന്നെയായിരുന്നു. എന്നാൽ മഹാ മഹിമശാലിയായ ഹിമഗിരിയിൽ എനിക്കുള്ള പ്രേമാതിശയം നിമിത്തം യാത്രാവിഷയകമായ യാതൊരു കാഠിന്യ ചിന്തയും എന്റെ മനസ്സിനെ സ്പർശിച്ചിരുന്നതേയില്ല. ഹാ! ഹാ! എത്രവലിയ പ്രതിബന്ധങ്ങളും പ്രേമത്തിന്റെ മുമ്പിൽ ശിഥിലശിഥിലമായി തകർന്നുപോകുന്നു. പ്രേമം ഭീരുവിനെ ധീരനാക്കിത്തീർക്കുന്നു! പ്രേമം ദുർബ്ബലനെ പ്രബലനാക്കിത്തീർക്കുന്നു! പ്രേമം പംഗുവിനെ പർവ്വതലംഘനം ചെയ്യുവാൻ സമർത്ഥനാക്കിത്തീർക്കുന്നു! പ്രേമത്തിന്റെ ഗതി നിരംകുശയെന്നുള്ളതു എത്രയോ യഥാർത്ഥം തന്നെ. ഈദൃശമായ നിർഭരപ്രേമത്താൽ പ്രേരിതനായി യാതൊരവശതകൾക്കും വശപ്പെടാതെ നിസ്തുല ചമൽക്കാരകാരിയായ നേപാളദേശത്തെയും അവിടെ മംഗളമൂർത്തിയായി വിജയിക്കുന്ന "പശുപതി" നാഥനേയും പുരസ്കരിച്ചുകൊണ്ടു പ്രസ്ഥാനം ചെയ്വാൻ ഉറച്ചു. എന്നാൽ ഭാഗീരഥി മാതാവിന്റെ പരിലാളനസുഖം അനുഭവിച്ചുകൊണ്ടിരുന്ന എനിക്കു മാതൃവിയോഗം ഒരു പ്രകാരത്തിലുള്ള ശോകത്തെ ഉൽപാദനം ചെയ്തിരുന്നില്ലെന്നില്ല.

എങ്കിലും ആ ശോകത്തെ ഗണ്യമാക്കാതെ ഒരു വിധം ആഹ്ലാദഭാവത്തിലും ഉത്സാഹഭാവത്തിലും തന്നെയാണ് ഞാൻ മാതൃസവിധത്തിൽനിന്നു പിതൃസവിധത്തിലേക്കു, അതായതു ജാഹ്നവീദേവിയുടെ സവിധത്തിൽനിന്നു ജ്ഞാനാധിപതിയായ "പശുപതി" നാഥന്റെ സവിധത്തിലേക്കു യാത്ര പുറപ്പെട്ടതു്.

ഈശ്വരീയമായ ഒരു ജീവിതത്തിലാകുന്നു അഹന്താമമതകളുടെയും തജ്ജന്യമായ രാഗഭയാദിവൃത്തികളുടെയും സങ്കലനരൂപമായ ഈ സംസാരത്തിന്റെ പരിസമാപ്തി. ആനന്ദമയമായി, ജീവൻ മുക്തിസ്ഥാനമായ ആ ജീവിതത്തിൽ എത്തിച്ചേരുകയോ, അഥവാ ആ ഉച്ചപദവിയിലേക്ക് ആരോഹണം ചെയ്‌വാൻ ഇച്ഛിക്കയോ ചെയ്യുന്നവർക്ക് മാത്രമേ ഹിമഗിരി തുടങ്ങിയുള്ള ഏകാന്തരമണീയങ്ങളായ പവിത്രദേശങ്ങളുടെ അലൌകികമായ ആനന്ദത്തെ നല്ലപോലെ ആസ്വദിക്കുവാൻ സാധിക്കുന്നുള്ളു. ഏകാകിയായി പവിത്രതരങ്ങളായ ഏകാന്തദേശങ്ങളിൽ പരിവ്രജനം ചെയ്യുക എന്നതു ഈശ്വരതത്വചിന്തകന്മാർക്കു എത്രയോ രുചിപ്രദമായ ഒരു കൃത്യമാകുന്നു. പരിശുദ്ധദേശങ്ങളുടെ ഉപസേവനം തത്വനിർണ്ണയം ചെയ്തിരിക്കുന്ന മുക്തന്മാർക്കു വിക്ഷേപലേശം കൂടാതുള്ള വിശ്രാന്തിസുഖത്തിന്നായും, ദൃഢമായ അപരോക്ഷരൂപത്തിൽ തത്വനിർണ്ണയം ചെയ്‌വാൻ ഇച്ഛിക്കുന്ന മുമുക്ഷുക്കൾക്കു തത്വാനുസന്ധാനത്തിന്നായും ഉപകരിക്കുന്നു. എന്നാൽ ഫലകാമനയാകുന്ന പാശത്താൽ നിബന്ധിക്കപ്പെട്ട സാധാരണന്മാരുടെ പട്ടണത്തിൽ തത്വചിന്തക

നമ്മുടെ ആഹ്ലാദം ആവിർഭവിക്കുന്നില്ല. ഈശ്വരചിന്തനത്തിൽ മനസ്സുചെല്ലാത്ത മന്ദമതികൾക്കു ദൃശ്യദേശങ്ങളിൽനിന്നു വല്ല ആനന്ദവും ഉണ്ടാകുന്നുവെങ്കിൽ, അതു ശബ്ദസ്പൎശാദികൾ നിമിത്തമുള്ള വൈഷയികവും ക്ഷണികവുമായ ആനന്ദം മാത്രമാകുന്നു. ഈശ്വരസ്മൃതിയെ അനവരതം അപരോക്ഷമായി അനുഭവിച്ചുകൊണ്ടുള്ള പൎയ്യടനം സാംസാരിക ഫലങ്ങളിൽ കാമനയോടുകൂടി ഈശ്വരാനുസന്ധാനം ചെയ്വാൻ അസമൎത്ഥരായ പ്രാകൃതന്മാൎക്കു സാദ്ധ്യമല്ല. ഇതു നിമിത്തമാണ് അദ്ധ്യാത്മചിന്തകന്മാരായ ജ്ഞാനികൾക്കും ജിജ്ഞാസുക്കൾക്കുംമാത്രം ഏകാന്തതമങ്ങളായ ഹിമഗിരിപ്രദേശങ്ങൾ ഇത്രയും ആനന്ദനിഷ്യന്ദികളായി ഭവിച്ചിരിക്കുന്നതു. തീൎത്ഥപൎയ്യടനം തുടങ്ങിയുള്ള ഓരോ ശാസ്ത്രീയവിധാനങ്ങളിൽ സൎവ്വസാമാന്യമായ ചില ബാഹ്യമൎയ്യാദകളുണ്ടെന്നിരിക്കിലും, ഇങ്ങിനെ അധികാരിഭേദം അനുസരിച്ചു അവ ഭിന്ന ഭിന്ന കാൎയ്യങ്ങൾക്കായി വിനിയോഗിക്കപ്പെടുന്നു. എന്നാൽ ഉത്തരോത്തരവും സൎവ്വത്രഗിരിശിഖരത്തിലും നഗരമദ്ധ്യത്തിലും, തീൎത്ഥാടനത്തിലും മാംസവിക്രയത്തിലുമെല്ലാം ആനന്ദത്തെ വൎഷിക്കുന്നതുമായ ആ ഈശ്വരതത്വത്തിന്റെ ജ്ഞാനവും അതിന്നു ഹേതുവായ ജ്ഞാനേച്ഛയും മനുഷ്യജീവിതത്തിൽ ഒരു ദിനത്തിലല്ലെങ്കിൽ വേറൊരു ദിനത്തിൽ; ഒരു ജന്മത്തിലല്ലെങ്കിൽ വേറൊരു ജന്മത്തിൽ, ഓരോരുത്തരുടേയും മനസ്സിൽ അങ്കുരിക്കാതിരിക്കുന്നതല്ല. സത്യമായി അദ്വിതീയമായ ആ ഈശ്വരതത്വത്തെ അറിയുവാനുള്ള ഇച്ഛയോടുകൂടി ഏ

കാന്തസേവികളായ പുണ്യപുരുഷന്മാരിലും ഏകാന്തതരങ്ങളായ പുണ്യദേശങ്ങളിലും പ്രത്യേകം അഭിനിവേശവും അവയുടെ സേവനത്തിൽ പ്രത്യേകം ആഗ്രഹവും അങ്കുരിച്ചു തുടങ്ങുന്നു. ജിജ്ഞാസ തീവ്രമായി ഉണ്ടായി കഴിഞ്ഞാൽ ജ്ഞാനോദയമെന്നതു വിളംബിതമല്ല. യഥാൎത്ഥമായ ജിജ്ഞാസയാണത്രെ മുമുക്ഷാപം. ഇങ്ങിനെ ജ്ഞാനവും ജിജ്ഞാസയും തമ്മിൽ സാദ്ധ്യസാധനഭാവത്തിൽ അടുത്ത സംബന്ധികളായതുകൊണ്ടാണ ജിജ്ഞാസയെ ജ്ഞാനത്തിന്റെ ഒരു ഭൂമികയായിതന്നെ ആചാൎയ്യന്മാർ നിരൂപിച്ചിരിക്കുന്നതു. ബഹുവിധമായ വിഷയചിന്തകളാൽ സങ്കുലിതമായ മനസ്സു സൂക്ഷ്മപദാൎത്ഥങ്ങളുടെ വിചാരത്തിന്നു പൎയ്യാപ്തമാകുന്നില്ല. ഞാൻ എവിടെനിന്നു ജനിച്ചു? ഞാൻ എവിടെക്കപോകുന്നു? എന്നെ സൃഷ്ടിച്ചതാർ? ഈ ജീവിതത്തിന്റെ അൎത്ഥമെന്ത്? എന്നു കുറെ സാവധാനതയോടെ വിചാരം ചെയ്വാൻ മനോമാലിന്യം ആരെയും അനുവദിക്കുന്നില്ല. എന്നാൽ വിഷയങ്ങളിൽ അടിപെട്ടും വിഷയങ്ങളുടെ ദുഃഖനശ്വരസ്വഭാവത്തെ അനുഭവിച്ചറിഞ്ഞും, ഓരോ മനുഷ്യൎക്കും അങ്ങിനെ വിചാരം ചെയ്വാനുള്ള സന്ദൎഭം ആവിൎഭവിക്കയും, ആ വിചാരത്തിൽ നിന്നു ഈശ്വരതത്വത്തെ അറിയുവാൻ മനസ്സു ഉൽകണ്ഠിതമായിത്തീരുകയും ചെയ്യുന്നു. ഈ ഉൽകണ്ഠയിൽ നിന്നു, അതായതു ജിജ്ഞാസയുടെ ആദ്യഭൂമികയിൽ നിന്നു, സൽപുരുഷന്മാരുടെയും സദ്ഗ്രന്ഥങ്ങളുടെയും അവലോകനദ്വാരാ പരമാൎത്ഥവസ്തുവെ പരോക്ഷരൂപത്തിൽ അതായതു സത്യമായ ജഗത്തും ഞാനും ധ്രുവമാ

കണ്ടു' എന്നിങ്ങിനെ മന്ദമായ അപരോക്ഷരൂപത്തിൽ
നിൎണ്ണയം ചെയ്യുന്നതായ അനന്തരഭൂമികയിലേക്കു പ്രവേ
ശിക്കുന്നതോടുകൂടി സാധകൻെറ മനസ്സിൽ ഒരു ഉന്മേഷ
ഭാവം ഉദിതമായി തുടങ്ങുകയും, ഏകാന്തദേശങ്ങളിൽ
പ്രത്യേകമായ പ്രതിപത്തിയും ആഹ്ലാദവും അങ്കുരിതമാ
കയും ചെയ്യുന്നു. ഇങ്ങിനെ ജിജ്ഞാസക്കു ചില ഭൂമികയു
ള്ളതിൽ ആദ്യഭൂമികയിൽ അതായതു ജിജ്ഞാസയുടെ
ആരംഭാവസ്ഥയിൽ സാധകന്നു അനല്പമായ അസ്വാസ്ഥ
തയും വ്യഥയും ഉണ്ടായിത്തീരുന്നതുകൊണ്ടു ഏകാന്തദേ
ശത്തിലെന്നല്ല ഒരു ദേശത്തിലും ഒരു പദാൎത്ഥത്തിലും അ
വൻെറ മനസ്സ് രമിക്കുന്നില്ല. അസ്ഫുടമായെങ്കിലും
തത്വത്തെ അറിഞ്ഞതിന്നുശേഷമെ ദുസ്സഹമായ ഈ അ
സ്വാസ്ഥ്യം ക്രമേണ ക്ഷയിക്കുകയും തൃപ്തി ആവിൎഭവിക്ക
യും ചെയ്തുതുടങ്ങുന്നുള്ളു. ഗൃഹത്തിൽ തീപിടിപെട്ടു ദേഹ
മെല്ലാം ചുട്ടെരിഞ്ഞു ജലസ്ഥാനം അന്വേഷിച്ചു അങ്ങു
മിങ്ങും പായുന്ന ഒരു പുരുഷനോടാണ് ഈ അവസ്ഥ
യിൽ സ്ഥിതിചെയ്യുന്ന ജിജ്ഞാസുവിനെ മഹാന്മാർ ഉപ
മിച്ചിരിക്കുന്നതു. ഇങ്ങിനെയുള്ള ജിജ്ഞാസുക്കൾ ആ
ശ്വാസത്തെ പ്രതീക്ഷിച്ചുകൊണ്ടു ഹിമഗിരിപ്രദേശങ്ങ
ളെ ഉപസേവിക്കുന്നുവെങ്കിലും, അവൎക്കു ഉപശാന്തിയെ
ന്നതു ലഭ്യമാകുന്നില്ല. സംസാരം ദുഃഖമെന്നറിഞ്ഞു സം
സാരത്തിൽ അരുചിയും അസ്വാസ്ഥ്യവും ഉൽപന്നമാക
യൊ, അഥവാ സംസാരത്തെ പരിത്യജിക്കയൊ ചെയ്യു
ന്നതുകൊണ്ടു മാത്രം ഈശ്വരാനന്ദം ലഭിക്കുന്നതെങ്ങിനെ!
സത്യവസ്തുവിൻെറ സ്വരൂപത്തെ നിൎണ്ണയിക്കയും, അതി

നെ ശ്രദ്ധിക്കയും, അതിനെ ധ്യാനിക്കയും ചെയ്യാത്ത ഇത്തരം പുരുഷന്മാർ ഏകാന്തദേശത്തിന്നു അനധികാരികളാകുന്നു. ഇക്കൂട്ടർ സൽസംഗമാണ് തങ്ങളുടെ അധികാരമെന്നറിയാതെ ഹിമഗിരിപ്രദേശങ്ങളിൽ ഏകാകിതയോടെ ചെന്നു നിവസിച്ച് യാതൊരാനന്ദവും ലഭിക്കാതെ നിരുന്മേഷതയെ പ്രാപിക്കുന്നതായി കാണപ്പെടുന്നു. വിവിദിഷയുടെ പ്രഥമ ശ്രേണിയിൽ സ്ഥിതിചെയ്യുന്ന സാധുക്കളും ഫലാസക്തന്മാരായ ഗൃഹസ്ഥന്മാരും ഹിമാലയത്തിൽ ചെയ്യുന്ന തീർത്ഥാടനം വെറും തീർത്ഥാടനമെ ആകുന്നുള്ളുവെന്നും അധികാരികളായ മഹാന്മാർ ഹിമഗിരിയിൽ തീർത്ഥാടനരൂപത്തിലും സ്വതന്ത്രമായും പുഷ്കലമായ ബ്രഹ്മസുഖത്തെ അനുഭവിക്കുന്നുവെന്നും ഇവിടെ വിവക്ഷിതമാകുന്നു. ഫലകാമുകന്മാർ ഫലകാമനനിമിത്തവും ജിജ്ഞാസുക്കൾ ജിജ്ഞാസ നിമിത്തവും ഉള്ള ശോകത്താൽ വ്യഗ്രിതന്മാരും വ്യഥിതന്മാരുമാണെന്നും, എന്നാൽ ആ വ്യഗ്രതയും വ്യഥയും അവസാനിച്ച് ശാന്തമായ ഒരു ഹൃദയത്തിലല്ലാതെ ഹിമഗിരിയിലെ ഐശ്വരീയമായ ആനന്ദം അനുഭവയോഗ്യമായിത്തീരുന്നല്ലെന്നും താല്പര്യം. തത്വജിജ്ഞാസയുടെ ആരംഭത്തിൽ ഉണ്ടാകുന്ന അസ്വാസ്ഥ്യത്തെയും വ്യഥയെയും പററി “ടോൾസ്റ്റോയി” എന്ന മഹാൻ വിവരിച്ചിരിക്കുന്ന സ്വാനുഭവത്തെക്കൂടി ഇവിടെ ഉദാഹരിച്ചുകൊണ്ടു ഈ പ്രഥമോല്ലാസത്തെ ഇവിടെ ഉപസംഹരിക്കാം.

ആ റഷ്യൻമഹർഷി തന്റെ 50-ാമത്തെ വയസ്സിൽ തനിക്കുണ്ടായ തീവ്രമായ ജിജ്ഞാസാവസ്ഥയെപ്പററി ഇ

ങ്ങിനെ വിവരിക്കുന്നു:—"ഏതോ അദൃശ്യമായ ഒരു ശക്തി ഒരു പ്രകാരത്തിലല്ലെങ്കിൽ വേറൊരു പ്രകാരത്തിൽ എന്റെ ജീവിതത്തെ അവസാനിപ്പിക്കുവാനായി എന്നെ പ്രേരിപ്പിച്ചു. എന്നാൽ ഞാൻ പരമാൎത്ഥത്തിൽ ആത്മഹത്യ ചെയ്യുകളവാനായി കൊതിച്ചു എന്നു പറഞ്ഞുകൂടാ. ഏതോ ഒരു ശക്തി എന്റെ ഇച്ഛയിൽനിന്നു എത്രയോ ബലവത്തരമായ ഒരു ശക്തിയായിരുന്നു എന്നെ അങ്ങിനെ പ്രേരിപ്പിച്ചിരുന്നതു. ജീവിച്ചിരിക്കേണമെന്നു എനിക്കുള്ള ആഗ്രഹമുണ്ടായിരുന്നുവോ, അതേ ആഗ്രഹം ഇപ്പോൾ ജീവനെ അവസാനിപ്പിക്കുന്നതിൽ ആയിതീൎന്നു. നോക്കുക! എന്റെ അവസ്ഥ! അരോഗനായി സുഖിയനായ ഞാൻ തനിയെ കിടന്നുറങ്ങുന്ന മുറിയിൽ തന്നെ ഞാൻ തൂങ്ങിമരിക്കാതിരിപ്പാൻ കയറിനെ കണ്ടാൽ ഒളിച്ചുവെക്കുക പതിവായി! തോക്കു കയ്യിലെടുത്താൽ വെടിവെച്ചു ക്ഷണത്തിൽ ജീവനെ അവസാനിപ്പിക്കാനുള്ള പ്രേരണയുണ്ടായാലോ എന്നു ശങ്കിച്ച് നായാട്ടിന്നുപോകുന്നതും നിൎത്തിവെച്ചു. ഒട്ടാകെ ഞാൻ ജീവിതത്തിൽ ഭയപ്പെട്ട്, അതിനെ ഉപേക്ഷിക്കുവാൻ പ്രേരിക്കപ്പെട്ടു. ഇങ്ങിനെയെല്ലാമാണെങ്കിലും അതിൽനിന്നു ചിലതിനെ ഞാൻ ആശിക്കയും ചെയ്തിരുന്നു!

"സൎവ്വവിധത്തിലും എനിക്കു പൂൎണ്ണമായ ആനന്ദം അനുഭവിപ്പാനുള്ള സൌകൎയ്യങ്ങൾ ഉണ്ടായിരുന്നു. എനിക്കു ഒരു നല്ല ഭാൎയ്യയുണ്ടായിരുന്നു. അവൾ എന്നെയും ഞാൻ അവളെയും ഹൃദയപൂൎവ്വം പ്രേമിച്ചിരുന്നു. നല്ല സന്താനങ്ങളും വളരെ സമ്പത്തുകളും ഉണ്ടായിരുന്നു. ബന്ധു

കളും സ്നേഹിതന്മാരും എന്നെ വളരെ ബഹുമാനിച്ചിരുന്നു. പൊതുജനങ്ങളുടെ കീൎത്തിക്കും ഞാൻ പാത്രീഭവിച്ചിരുന്നു. എന്റെ പേർ വളരെ വിഖ്യാതമായിരുന്നു. എനിക്കു ബുദ്ധിഭ്രമമൊ രോഗമൊ ഉണ്ടായിരുന്നതുമില്ല. എന്റെ പ്രായത്തിലുള്ളവൎക്കു ഉണ്ടാകുന്നതു ശരീരബലവും മനോബലവും എനിക്കുണ്ടായിരുന്നു."

"ഈ ജീവിതത്തിന്റെ അൎത്ഥമെന്താകുന്നു? ജീവിതസുഖത്തിൽ ഉന്മത്തനായവനല്ലാതെ, മററുള്ളവൎക്കു ഇതു മുഴുവനെ വഞ്ചനാപൂൎണ്ണവും മായാമയവും തന്നെ! ഭയങ്കരമായ ഒരു ജന്തുവിൽനിന്നു രക്ഷപ്പെടുവാൻവേണ്ടി ഒരു വഴിയാത്രക്കാരൻ ഒരു പൊട്ടക്കിണററിൽ ഇറങ്ങി. അതിൽ ഒരു മഹാസൎപ്പം വായ്തുറന്നു അവനെ വിഴുങ്ങുവാൻ ഒരുങ്ങി. ആ സൎപ്പത്തെ ഭയപ്പെട്ടു അടിയിലേക്കും, മൃഗത്തെ ഭയപ്പെട്ടു മുകളിലേക്കും പോകാതെ, കിണററിന്റെ വക്കിൽപററി പടൎന്നിരിക്കുന്ന ഒരു ചെടിയുടെ കൊമ്പിൽപിടിച്ചു രക്ഷപ്പെടുവാൻ ഇച്ഛിച്ചു. കയ്യുകൾക്ഷീണിച്ചു ഉടനെ വീഴുമെന്നു തോന്നി എങ്കിലും പിടിവിട്ടതില്ല. രണ്ടു എലികൾവന്നു ആ ചെടിയുടെ വേരുകാരുവാൻതുടങ്ങി. അവൻ ഇതു കാണുന്നു. താൻ ഉടനെ നശിക്കുമെന്നു അവൻ തീൎച്ചയാക്കി. എങ്കിലും ചെടിയുടെ ഇലകളിൽ തേൻതുള്ളികളെകണ്ടു, അതിനെ നാക്കുകൊണ്ടു നക്കിതിന്നുന്നു. ഇങ്ങിനെ ഞാനും ജീവിതമാകുന്ന കൊമ്പിൽ തൂങ്ങുന്നു. മരണസൎപ്പം എന്നെ കാത്തു വായും തുറന്നുകൊണ്ടു നില്ക്കുന്നു. എന്നെ സന്തോഷിപ്പിച്ചിരുന്ന തേനിനെ പിന്നെയും ഞാൻ നക്കുന്നു. എന്നാൽ എനിക്കതു ആ

നന്ദത്തെ തരുന്നില്ല. രാവും പകലും എലികൾ എന്റെ ജീവിതക്കൊമ്പിനെ കാൎന്നുമുറിക്കുന്നു, ഞാൻ സൎപ്പത്തെയും എലികളേയും അല്ലാതെ യാതൊന്നും കാണുന്നില്ല.”

“ഞാൻ ചെയ്യുന്നതിന്റേയും ചെയ്വാൻ പോകുന്നതിന്റേയും എല്ലാം ഫലമെന്തു? എന്റെ ജീവിതംകൊണ്ടു തന്നെ എന്തു ഫലം? എന്തിനായി ഞാൻ ജീവിക്കുന്നു? എന്തിനായി ഞാൻ പ്രവൃത്തിചെയ്യുന്നു?” ഇങ്ങിനെയുള്ള ചോദ്യങ്ങൾ ഒരു കുട്ടി മുതൽ വിദ്വാനായ ഒരു വൃദ്ധൻ വരെ എല്ലാ മനുഷ്യരുടേയും മനസ്സിൽ ഉണ്ടു. അവക്കു ഒരു ഉത്തരം ഉണ്ടാകാതെ ജീവിതത്തിൽ മുന്നോട്ടു പോകുന്നതു തീരെ അസാദ്ധ്യമാകുന്നു. ഇതെനിക്കു അനുഭവമായ ഒരു കാൎയ്യമാകുന്നു, ഞാനറിയാത്തതും ഗ്രഹിക്കാത്തതും ആയ വല്ലതും ഉണ്ടായിരിക്കാം. ഇതുപോലുള്ള നൈരാശ്യം എല്ലാ മനുഷ്യൎക്കും സ്വാഭാവികമായിരിപ്പാൻ തരമില്ല. ഇതിന്റെ വിവരണത്തിന്നു വേണ്ടി ഞാൻ എല്ലാ തത്വമാൎഗ്ഗങ്ങളേയും പരിശോധിച്ചുതുടങ്ങി. അത്യാശയോടെ അനേകം ദിവസങ്ങളും രാത്രികളും ഞാൻ പരിശോധിച്ചു. വൈജ്ഞാനികശാസ്ത്ര (Science) ത്തിൽ ഇതിന്നു സമാധാനം തിരഞ്ഞിട്ടുള്ളവൎക്കു ഒരു സമാധാനവും കിട്ടുവാൻ സാധിച്ചിട്ടില്ലെന്നു് എനിക്കു ബോദ്ധ്യപ്പെട്ടു. ജീവിതത്തിന്റെ അൎത്ഥമില്ലായ്മയെത്തന്നെയാണു അതിൽനിന്നു ഗ്രഹിക്കുന്നതു. അതിലധികമായി ഒന്നും തന്നെ അതിൽനിന്നു ഗ്രഹിക്കുന്നില്ല.

ഇങ്ങിനെ ബുദ്ധി പ്രവൎത്തിച്ചുകൊണ്ടിരിക്കുമ്പോൾ, എന്റെ നൈരാശ്യസ്ഥിതിയിൽനിന്നു വേറൊരു മാൎഗ്ഗ

ത്തിലേക്കു മനസ്സിനെ തിരിക്കുവാനായി ആന്തരമായ വേറൊരു ശക്തിയും എന്നിൽ പ്രവർത്തിച്ചിരുന്നു. ആ ശക്തി എൻെറ ഹൃദയത്തിൻെറ അടിയിൽനിന്നു വന്നു് എന്നെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. "I can call this by no other name than that of a thirst for God" ഈശ്വരനെ അറിവാനുള്ള തീവ്രതൃഷ്ണയെന്നല്ലാതെ ആ ശക്തിക്കു വേറൊരു പേരും വിളിക്കുവാൻ ഞാൻ കാണുന്നില്ല."

## 2-ാം ഉല്ലാസം.

### കാട്ടുമാണ്ഡുവിലേക്കുള്ള യാത്ര.

സമുദ്രനിരപ്പിൽ നിന്നു 4500 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന അതി മനോഹരമായ ഒരു നഗരമാകുന്നു, നേപാള ദേശത്തിൻെറ തലസ്ഥാനമായ കാട്ടുമാണ്ഡു്. 2 നാഴികയോളം നീളവും അത്രതന്നെ വീതിയുമുള്ള ഈ നഗരം ഹിമഗിരിയുടെ മദ്ധ്യവർത്തിയായ ഒരു പർവ്വതനഗരമെന്നിരിക്കിലും, പരിഷ്കൃതമായ ഒരു ദേശീയ നഗരമെന്നപോലെ ശോഭായമാനമായി കാണപ്പെടുന്നു. കാട്ടുമാണ്ഡുവിൻെറ വീഥികളിൽക്കൂടെ സഞ്ചരിക്കുന്ന ഒരാൾ, താൻ ഹിമവാൻെറ നടുവിൽക്കൂടെയാണ് സഞ്ചരിക്കുന്നതെന്നുള്ള തത്വം തീരെ വിസ്മരിച്ചുപോകുന്നു. നവനവമായ പരിഷ്കാരചിഹ്നങ്ങൾ സർവ്വത്ര ഒരു യാത്രികൻെറ നേത്രങ്ങളെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. പരിഷ്കൃതരീതിയിൽ നവീനമായി നിർമ്മിക്കപ്പെട്ടിരിക്കുന്ന ഉന്നതത

രമായ വിചിത്രമന്ദിരങ്ങൾ അനേകം കാണപ്പെടുന്നു. ഘടികാരസ്തംഭം(Clock tower) നഗരമന്ദിരം (Town-hall) വിദ്യാമന്ദിരം (College) ആസ്പത്രി മുതലായ ആധുനിക പരിഷ്കാരത്തിൻെറ പല വിസ്ഫുരണങ്ങളും പട്ടണത്തിൻെറ ഹൃദയത്തിൽ ശോഭിച്ചുകാണുന്നു. ചവിട്ടുവണ്ടി, മോട്ടോർവണ്ടി, കുതിരവണ്ടി എന്നീ വാഹനങ്ങൾ, ദേശത്തിലെന്നപോലെ ഒന്നിനൊന്നു പിന്തുടൎന്നുകൊണ്ടു, അത്ര തിക്കും തിരക്കുമായി സദാ പാഞ്ഞുകൊണ്ടിരിക്കുന്നില്ലെങ്കിലും, ദുൎല്ലഭമായി ഇടക്കിടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ധനികന്മാരുടെ ഗൃഹങ്ങളിലും നഗരവീഥികളിലും രാത്രി മുഴുവനും വിദ്യുൽപ്രദീപങ്ങൾ ജ്വലിച്ചുകൊണ്ടിരിക്കുന്നു. വലിയ വലിയ ഷാപ്പുകളാൽ അലംകൃതമായ ബജാറുകളിൽ സൎവ്വദാ വണിക്കുകൾ വിപുലമായി വ്യാപാരം ചെയ്തുകൊണ്ടിരിക്കുന്നു. മദ്രാസിലെ ഫോർട്ട് സെൻറ് ജോർജ്ജ്, കൽക്കത്തയിലെ ഫോർട്ട് വില്യം, എന്നീ കോട്ടകളുടെ മൈതാനത്തോടു കിടപിടിച്ചുകൊണ്ടു നഗരമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന വിശാലമായ മൈതാനത്തിൽ ആയിരക്കണക്കായി ഗൂർക്കാഭടന്മാർ യുദ്ധാഭ്യാസം ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങിനെ പലവിധമായ പരിഷ്കാരങ്ങളാൽ ഉപശോഭിതമായി കൌതുകപ്രദമായ കാട്ടുമാണ്ടു നഗരത്തിൽനിന്നു 3 നാഴിക കിഴക്കു 'ഭാഗമതി' എന്ന പുണ്യനദിയുടെ ദക്ഷിണതീരത്തിലാകുന്നു സുപ്രസിദ്ധമായ "പശുപതി"നാഥമന്ദിരം.

നേപ്പാളരാജധാനിയായ കാട്ടുമാണ്ടുവിലേക്കു ചെല്ലുവാൻ അടുത്ത റെയിൽവെസ്റ്റേഷൻ, ബിഹാർ സംസ്ഥാ

നത്തിലുൾപ്പെട്ട "റക്സൌൾ" ആകുന്നു. റക്സൌളിൽനിന്നു 2 നാഴിക കിഴക്കു വടക്കായി "വീരഗഞ്ച്" എന്നൊരു ചെറിയ നഗരം സ്ഥിതിചെയ്യുന്നു. ഇവിടെനിന്നു നേപാളദേശം ആരംഭിക്കുന്നു. ഹിമാലയത്തിന്റെ താഴ്വരയിൽ സ്ഥിതിചെയ്യുന്ന ഈ വീരഗഞ്ചിൽനിന്നു പല വനങ്ങളും പർവ്വതങ്ങളും അതിക്രമിച്ചുകൊണ്ടു 60 നാഴിക നേരെ വടക്കോട്ടു യാത്രചെയ്താൽ "കാട്ടുമാണ്ടു" നഗരത്തിൽ എത്തിച്ചേരുവാൻ സാധിക്കുന്നതാണ്.

സാധാരണമായി നേപാളദേശത്തിൽ അന്യദേശക്കാരുടെ പ്രവേശനത്തെ നിരോധിച്ചിരിക്കുന്നു എന്നാൽ കൊല്ലംതോറും ശിവരാത്രി മഹോത്സവത്തെ പ്രമാണിച്ച് ഒരു പ്രാവശ്യം കാട്ടുമാണ്ടുവിൽചെന്നു "പശുപതിനാഥനെ" ശിവരാത്രിക്കു ദർശിക്കുകയെന്നതു് പണ്ടേക്കുപണ്ടേയുള്ള ഒരു നടവടിയായതുകൊണ്ടു് ഇപ്പോഴും അതു മുടക്കാതെയും മുടങ്ങാതെയും അതേ രീതിയിൽ നടന്നു വരുന്നു. എന്നാൽ പശുപതിനാഥത്തിലേക്കു യാത്രചെയ്യാൻ ഇച്ഛിക്കുന്ന എല്ലാ ജനങ്ങളും വീരഗഞ്ചിലുള്ള നേപാളി ഉദ്യോഗസ്ഥനിൽനിന്നു ടിക്കററു വാങ്ങേണ്ടതാകുന്നു.

1925 ഫിബ്രുവരിമാസം കുംഭസംക്രാന്തി കഴിഞ്ഞു അധികദിവസമായിട്ടില്ല, വളരെ മനോഹരവും ഉന്മേഷജനകവുമായ കാലദേശങ്ങൾ, ശിവരാത്രിക്കു പശുപതിയുടെ ദർശനത്തിന്നായി വീരഗഞ്ച്നഗരത്തിന്റെ നിരത്തിൽക്കൂടെ അനേകം ജനങ്ങൾ ധാരധാരയായി പോയ്ക്കൊണ്ടിരിക്കുന്നു. സാധുക്കളും ഗൃഹസ്ഥന്മാരും ഓരോരോ സംഘങ്ങളായി തങ്ങൾ തങ്ങൾക്കുള്ള സാധനങ്ങളെവഹി

ച്ചും വഹിപ്പിച്ചുംകൊണ്ട് ഉത്സാഹപൂർവ്വം യാത്രചെയ്യുന്നു. മദ്രാസികൾ, മഹാരാഷ്ട്രികൾ, ബങ്കാളികൾ, ഹിന്തുസ്ഥാനികൾ മുതലായ ഭാരതവർഷത്തിലെ പല ദേശക്കാരും ഈ മനുഷ്യധാരയിൽ അന്തർഭവിച്ചു കാണപ്പെടുന്നു. ചിലർ നിരത്തിന്റെ സമീപത്തായി അവിടവിടെ അടുപ്പുകൂട്ടി ഉച്ചക്കുള്ള ഭക്ഷണസാധനം പാകം ചെയ്യുന്നതിൽ ഏർപ്പെട്ടിരിക്കുന്നു. മററു ചിലർ അഞ്ചാറു ദിവസത്തെ മലയിൽക്കൂടെയുള്ള യാത്രക്കു വേണ്ടുന്ന സർവ്വസാമാനങ്ങളും കടകളിൽനിന്നു വാങ്ങി ഭാണ്ഡമാക്കുന്നു. മററു ചിലർ ദേശത്തിലെ ഉറുപ്പികനാണ്യംകൊടുത്തു നേപ്പാളത്തിൽ നടപ്പുള്ള മോഹറും പൈസ്സയും മാററിവാങ്ങുന്നു. ഇങ്ങിനെ യാത്രക്കാർ ത്വരിതഗതിയിൽ തങ്ങൾ തങ്ങൾക്കുള്ള ഓരോരോ കൃത്യങ്ങളെ നിർവ്വഹിക്കുന്നതിൽ ജാഗരൂകന്മാരായിരിക്കുന്നു. എന്നാൽ നിരത്തിൽനിന്നു കുറെ ദൂരത്തായി ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇതാ ഒരു സാധു വളരെ ഉദാസീനഭാവത്തിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹവും പശുപതിക്കുള്ള ഒരു യാത്രികൻതന്നെ. ഏകാകിയായ ഇദ്ദേഹത്തിന്റെ വശം ഒരു കംബളവും കമണ്ഡലുവും മാത്രമാണു സഹായമായി കാണപ്പെടുന്നത്. ഇദ്ദേഹം കഴിഞ്ഞ രണ്ടു ദിവസങ്ങളിൽ ചെയ്തിരുന്ന തീവണ്ടിയാത്രയിൽ ശരിയായ ഭക്ഷണം കഴിക്കുവാൻ സാധിക്കാതെ, ക്ഷുത്തുകൊണ്ട് വളരെ ക്ഷീണിതനായിരിക്കുന്നു. എന്നാൽ തന്റെ യോഗക്ഷേമങ്ങളെല്ലാം ഇദ്ദേഹം ഈശ്വരങ്കൽ ഭരമേല്പിച്ചിരിക്കുന്നതുകൊണ്ടായിരിക്കാം, ആ വിഷയത്തിൽ ഇദ്ദേഹത്തിനു യാതൊരു ബദ്ധപ്പാടും വ്യാകുല

തയും കാണുന്നില്ല. യാത്രക്കാരുടെ കോലാഹലത്തെ നോക്കി അദ്ദേഹം തനിയെ ആമോദിച്ചുകൊണ്ടിരിക്കുന്നു.

"Faith is that by which men live" "ശ്രദ്ധകൊണ്ടാകുന്നു മനുഷ്യർ ജീവിക്കുന്നതു" എന്നിങ്ങിനെ "ടൊൾസ്റ്റോയി" എന്ന പാശ്ചാത്യമഹാൻ പറഞ്ഞിരിക്കുന്നതു നമ്മുടെ ശാസ്ത്രങ്ങൾക്കും സമ്മതമായ ഒരു സിദ്ധാന്തം തന്നെ. ഐഹികമായും പാരത്രികമായും ഉള്ള സർവ്വ കർമ്മങ്ങളുടെയും നിർവ്വഹണത്തിന്നും സർവ്വ ദുഃഖസഹനത്തിന്നും ഒരു പുരുഷന്നു ശക്തിയെ നല്കുന്നതു ശ്രദ്ധയാകുന്നു. ശ്രദ്ധയില്ലാത്തവൻ ചൈതന്യമില്ലാത്ത ശവശരീരം പോലെ, ഒന്നിന്നും കൊള്ളാത്ത ഒരു മാംസപിണ്ഡം മാത്രമാണ്. എത്രത്തോളം ശ്രദ്ധക്കു ശക്തിയുണ്ടോ, അത്രത്തോളം അവൻ മഹോദ്യമങ്ങളെ നിർവ്വഹിക്കുവാനും ദുഃഖങ്ങളെ സഹിക്കുവാനും സമർത്ഥനായിത്തീരുന്നു. അങ്ങിനെയാണെങ്കിൽ ഈശ്വരനിലും,

"അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം."

"അന്യചിന്ത കൂടാതെ എന്നെ ശരണമാക്കി സർവ്വദാ എന്നെ ഭജിക്കുന്ന ഭക്തന്മാരുടെ യോഗക്ഷേമങ്ങൾ ഞാൻ നിർവ്വഹിക്കുന്നു." എന്നിങ്ങിനെയുള്ള ഈശ്വരന്റെ ആജ്ഞയിലും, എത്രത്തോളം ഒരുവന്നു ശ്രദ്ധയുണ്ടാകുന്നുവോ അതു തോതനുസരിച്ചു അവന്റെ യോഗക്ഷേമങ്ങളെപ്പററിയുള്ള വ്യാകുലതയും ബദ്ധപ്പാടും നശിച്ചുപോകുമെന്നുള്ളതിൽ സംശയമില്ല. തന്റെ ശ്രദ്ധാവിഷയമായ ഈശ്വരനെയല്ലാതെ അവൻ വേറൊന്നിനേയും ശരണി

കരിക്കുന്നില്ല. ആ ഈശ്വരനെത്തന്നെ അവൻ ഭാവിക്കയും ആ ഈശ്വരനിൽത്തന്നെ അവൻ സൎവ്വദാ ആനന്ദിക്കയും ചെയ്യുന്നു. ക്ഷുത്തു, പിപാസ, ശീതം, ഉഷ്ണം മുതലായ ക്ലേശങ്ങളെല്ലാം ആ ഭാവനയിൽവിലയിച്ചുപോകുന്നു. ആ ദാ സമുദ്രത്തിൽ നിമജ്ജനം ചെയ്യുന്ന ഒരു പുരുഷന്റെ സ്വാതന്ത്ര്യത്തിന്നും ആനന്ദത്തിന്നും അളവില്ല. ആ സ്ഥിതിക്കു ഏതൊരവസ്ഥയിലും ആനന്ദമല്ലാതൊരു ഭാവമില്ല. എന്നാൽ മനുഷ്യരുടെ ഇടയിൽ അങ്ങിനെയുള്ള ശ്രദ്ധയുടെ—പരമപ്രേമത്തിന്നും പരമാനന്ദത്തിന്നും ഹേതുഭൂതമായി ഈശ്വരവിഷയകമായ ആ തീവ്രശ്രദ്ധയുടെ—സ്ഥിതിയുണ്ടാകുക എന്നതു എത്രയോ വിരളമാകുന്നു. എങ്കിലും സ്വസംസ്കാരമനുസരിച്ചു ഓരോ പരിമാണത്തിൽ ഓരോരുത്തൎക്ക ഈശ്വരങ്കലുള്ള ശ്രദ്ധ ഉൽപന്നമാകയും തദനുസാരേണ അവൎക്കു ഭക്തിയും ശാന്തിയും തിതിക്ഷാശക്തിയും ആനന്ദവുമൊക്കെ അനുഭവമായിത്തീരുകയും ചെയ്യുന്നതു ലോകത്തിൽ അസാധാരണമല്ല. അതിരിക്കട്ടേ! പ്രകൃതമനുസരിക്കാം.

സമയം 10 മണിയായതോടുകൂടി, ഗൃഹങ്ങളിൽ ചെന്നു മാധുകരിഭിക്ഷ ചെയ്തു ഭോജനം ചെയ്വാനുള്ള ഉദ്ദേശത്തിൽ ആ സാധു ഇരിക്കുന്നേടത്തുനിന്നെഴുനീററു. ഉടനെ ഒരു ബ്രാഹ്മണൻ അവിടെ സന്നിഹിതനായി. അദ്ദേഹം ഭക്തിപൂൎവ്വം പ്രണാമം ചെയ്തു, "സ്വാമിൻ! എന്റെ ഗൃഹത്തിൽ വന്നു ഭിക്ഷചെയ്യേണമേ!" എന്നു പലവുരു അദ്ദേഹത്തോടു പ്രാൎത്ഥിച്ചു. മധുകരവൃത്തിയിൽ നിരതനെങ്കിലും ഭക്തിപൂൎവ്വം അദ്ദേഹം ചെയ്തതായ പ്രാ

ത്ഥനിമിത്തം ആ ബ്രാഹ്മണന്റെ ഗൃഹത്തിൽചെന്നു ഭിക്ഷ ചെയ്യുണിവരികയും ഭോജനാനന്തരം വല്ല വൃക്ഷമൂലങ്ങളിലും ചെന്നു വിശ്രമിക്കുവാനായി ഉടനെ ആ ഗൃഹം വിട്ടു പുറത്തിറങ്ങുകയും ചെയ്തു. ഗൃഹസ്ഥന്മാരുടെ ഗൃഹത്തിലധികം, വിജനമായ വനമോ ഏകാന്തമായ വൃക്ഷമൂലമോ ആകുന്നു സാധുക്കളുടെ യോഗ്യവും ശ്രേഷ്ഠവുമായ വിശ്രമസ്ഥാനം. ബ്രാഹ്മണനും ആ സാധുവിനെ പിന്തുടൎന്നു. കാട്ടുമാണ്ഡുവിലേക്ക് ചെല്ലുവാനിച്ഛിക്കുന്നവൎ ടിക്കററു കൊടുക്കുന്നതായ ആപ്പീസ്സുവരെ അദ്ദേഹം ആ സാധുവിനെ പിന്തുടരുകയും, ആ ആപ്പീസ്സിൽനിന്നു ആ സാധുവിന്നുവേണ്ടി ഒരു ടിക്കററു വാങ്ങിക്കൊണ്ടുവരികയും ചെയ്തു. "സ്വാമിജി! ഇവിടെനിന്നു അഞ്ചാറു ദിവസത്തെ വഴി ചെല്ലേണ്ടതുണ്ടു. ഭിക്ഷ ചെയ്യുവാനായി മാൎഗ്ഗത്തിൽ വലിയ ഗ്രാമങ്ങളോ വസതികളോ ഇല്ല. അതുകൊണ്ടു ഈ സാധനം കയ്യിൽ വെക്കുന്നത് ആവശ്യമാണ്" എന്നു പറഞ്ഞുകൊണ്ട് മധുരപലഹാരങ്ങളടങ്ങിയ ഒരു ചെറിയ വസ്ത്രഭാണ്ഡവും അതോടുകൂടി ആ ടിക്കററും ആ സാധുവിന്റെ വശം കൊടുത്തു, അദ്ദേഹം ഭക്തിപൂൎവ്വം പ്രണമിച്ചു. അനന്തരം ആ സാധുവിന്റെ അപേക്ഷപ്രകാരം അദ്ദേഹം സ്വഗൃഹത്തിലേക്കു മടങ്ങുകയും ചെയ്തു.

ഈശ്വരൻ സൎവ്വാന്തൎയ്യാമിയും സൎവ്വശക്തനുമാകുന്നു. സൎവ്വ ചരാചരങ്ങളേയും രക്ഷചെയ്യുന്ന ജഗൽപിതാവും അദ്ദേഹംതന്നെ! അങ്ങിനെ പ്രേമനിധിയായ പരമേശ്വരൻ ജീവിച്ചിരിക്കെ ജനങ്ങൾ അന്നവസ്ത്രാദികൾ

ക്കുവേണ്ടി വ്യാകുലപ്പെടുന്നതു അജ്ഞാനവിലസിതമാകുന്നു. ചവക്കുവാൻ പല്ലു തന്നതു പരമേശ്വരനാണെങ്കിൽ ചവക്കുവാനുള്ള പദാൎത്ഥം തരുവാനുള്ള ബാദ്ധ്യതയും ആ പരമേശ്വരന്നു തന്നെ! അതുകൊണ്ടു ബുദ്ധിയും ഈശ്വരങ്കൽ ശ്രദ്ധയുമുള്ള ജനങ്ങളുടെ കൎത്തവ്യം, ഭാവി ചിന്തകൂടാതെ സൎവ്വദാ ശുഭകൎമ്മങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുക മാത്രമാകുന്നു. അന്നവസ്ത്രാദികളേയൊ മറ്റു സുഖസാധനങ്ങളേയൊ ലക്ഷ്യമാക്കി അവക്കു പിന്നാലെ പാഞ്ഞുകൊണ്ടു തന്റെയും ജഗത്തിന്റെയും കല്യാണത്തിന്നു വേണ്ടി താൻ അനുഷ്ഠിക്കേണ്ടതായ സ്വധൎമ്മത്തെ വിസ്മരിക്കുന്നതു മഹാപാപമാകുന്നു. നിശ്ചിന്തം ധീരതയോടെ സ്വധൎമ്മങ്ങളെ അനുഷ്ഠിക്കുക. അന്നം, വസ്ത്രം മുതലായ സകലവും ഭഗവാൻ തരുന്നതാണ്. ഇതു സൎവ്വദാ അറിഞ്ഞിരിക്കേണ്ടുന്ന ഒരു പ്രധാനതത്വമാകുന്നു.

ഇത്രയും ഒരുക്കത്തോടുകൂടി അനേകം യാത്രക്കാരുടെ ഇടയിൽ ഞാനും പശുപതിനാഥ ദൎശനത്തിന്നായി കാട്ടുമാണ്ഡുവിലേക്കു പുറപ്പെട്ടു നടന്നുതുടങ്ങി. ഇടക്കിടെ മരത്തണലിൽ ഇരുന്നു വിശ്രമിച്ചുകൊണ്ടും, സൎവ്വദാ പരമാത്മാവിനെ അനുഭാവനംചെയ്തുകൊണ്ടും, വൈകുന്നേരം വരെ വഴിനടന്നു "പ്രമാണിപ്പൂർ" എന്നുള്ള ഗ്രാമത്തിൽ ചെന്നെത്തി. കാട്ടുമാണ്ഡുവിലേക്കു യാത്രചെയ്യുന്ന ജനങ്ങളുടെ ഉപയോഗത്തിന്നു വേണ്ടി അരി, പരിപ്പു മുതലായ സാമാനങ്ങളെ വ്യാപാരംചെയ്യുന്ന പത്തോ പതിനഞ്ചോ കടകളേയാണ് ഇവിടെ ഗ്രാമശബ്ദംകൊണ്ടു വിവക്ഷിച്ചിരിക്കുന്നതു. ഈ കടകൾ കേവലം പുല്ലു

മേഞ്ഞതായ ചെറിയ ചെറിയ കുടിലുകൾ മാത്രമാകുന്നു. പണക്കാരായ യാത്രക്കാർ ഈ കുടിലുകളുടെ ഉള്ളിലും പുറത്തുമായും, പണമില്ലാത്തവർ അതിന്നു ചുററുമുള്ള വിശാലമായ മൈതാനത്തിലും രാത്രി കഴിച്ചുകൂട്ടുന്നു. കഠിനമായ തണുപ്പുകാലും മൈതാനംതന്നെ ശരണമാക്കിയിരുന്ന എന്നോടു, ചില ഭക്തജനങ്ങൾ ഒരു കുടിലിന്റെ ഉള്ളിൽ സ്ഥാനം അംഗീകരിക്കേണമെന്നു പ്രാർത്ഥിക്കയും ആ പ്രാർത്ഥനയെ സ്വീകരിച്ചു ആ കുടിലിന്റെ ഉള്ളിൽ രാത്രി കഴിച്ചുകൂട്ടുവാൻ സാധിക്കയും ചെയ്തു. രാവിലെ എഴുന്നീററു സ്നാനാദികൾ നിർവ്വഹിച്ചു പിന്നേയും മന്ദമന്ദം യാത്രതുടന്നു.

ഇവിടെനിന്നാകുന്നു നേപാളത്തിലെ പ്രസിദ്ധപ്പെട്ട "ടെറായി" വനം ആരംഭിക്കുന്നതു. തെക്കുവടക്ക് 15 നാഴികയോളം വീതിയിലും കിഴക്കുപടിഞ്ഞാറു അനേകം നാഴിക നീളത്തിലും കിടക്കുന്ന അതിഗംഭീരമായ വനമാകുന്നു ഇതു. ആന, കരടി, കണ്ടാമൃഗം, വ്യാഘ്രം മുതലായ ദുഷ്ടമൃഗങ്ങൾ ഈ വനത്തിൽ നിബിഡമായി നിവസിച്ചുവരുന്നതുകൊണ്ടു, നേപാളത്തിലെ രാജാക്കന്മാരുടെയും പടനായകന്മാരുടേയും പ്രധാനപ്പെട്ട നായാട്ടുസ്ഥലവും ഇതുതന്നെ. ഭയാനകമായ ഈ വനത്തെ അതിക്രമിച്ചാൽ നേപാളികളുടെ പരദേവതയായ "ചുരിയാദേവി"യുടെ ദർശനം ലഭിക്കുന്നു. "ചുരിയാമലകൾ" എന്നു വ്യപദേശിക്കപ്പെടുന്ന ചെറിയ പർവ്വതങ്ങളുമാരംഭിക്കുന്നു. ഈ പർവ്വതങ്ങളുടെ അടിവാരത്തിലുള്ള ചെറിയ നദികളുടെ തീരത്തിൽക്കൂടെ കുറെദൂരം യാത്രചെയ്താൽ, "ഭീമഭേദി"

എന്നുള്ള വമ്പിച്ച ഗ്രാമത്തിൽ എത്തിച്ചേരുന്നു ഇവിടെ ചില വലിയ ഷാപ്പുകളും നേപാളഗവൎമ്മെണ്ടിന്റെ പല ആപ്പീസ്സുകളും യാത്രക്കാൎക്ക നിവസിക്കുവാനുള്ള ധൎമ്മശാലയും സ്ഥിതിചെയ്യുന്നു.

പ്രമാണിപ്പൂരിൽനിന്നു 32 നാഴിക ദൂരമുള്ള ഭീമഭേദിയിൽ 2 ദിവസത്തെ പ്രയാണംകൊണ്ടു ഞാൻ എത്തിച്ചേൎന്നു. യാത്രക്കാരിൽ സാധുക്കളെ പൂജിക്കുന്ന ഭക്തജനങ്ങൾ തരുന്ന അന്നത്തേയും ബ്രാഹ്മണനാൽ ഭക്തമായ പലഹാരത്തേയും ഭുജിച്ചു വിശപ്പടക്കുന്നു. അരുവിജലം കുടിച്ചു ദാഹവും ശമിപ്പിക്കുന്നു. എങ്കിലും ക്ഷുൽപിപാസകളേയും സൎവ്വദാ ചലനനിമിത്തമുണ്ടാകുന്ന ശരീരക്ലേശത്തേയും പലപ്പോഴും ക്ഷമയോടെ സഹിക്കേണ്ടിവരികയും ചെയ്യുന്നു. ചിന്തയോ വിചാരമൊ കൂടാതെ സൎവ്വ ദുഃഖങ്ങളേയും സഹിക്കുക എന്നുള്ള തിതിക്ഷാശക്തി ആദ്ധ്യാത്മികജീവിതത്തിലും ലൌകികജീവിതത്തിലും ഒരുപോലെ വളരെ പ്രബലമായ ഒരായുധമാകുന്നു. തിതിക്ഷ കൂടാതെ മഹോദ്യമങ്ങൾ നിൎവ്വഹിക്കുക എന്നതു തീരെ അശക്യമാണ്.

സമയം സന്ധ്യയാകാറായി. ചുരിയാ മലകളുടെ അടിവാരത്തിൽക്കൂടി യാത്രക്കാർ നിരനിരയായി നടന്നുകൊണ്ടിരിക്കുന്നു. രാത്രി നിവസിക്കുവാനുള്ള സങ്കേതസ്ഥാനത്തിൽ ശീഘ്രം ചെന്നുചേരുവാൻവേണ്ടി വളരെ ബദ്ധപ്പാടോടുകൂടിയാണ് യാത്രക്കാർ നടക്കുന്നതു. മനോഹരമായ ഹിമാലയത്തിലെ പ്രകൃതിശോഭയിൽ മനസ്സാനന്ദിച്ചുകൊണ്ടു ഞാനും ആ യാത്രക്കാരുടെ ഇടയിലായി

മുന്നോട്ടു നടന്നുകൊണ്ടിരുന്നു. പൊടുന്നനെ മുന്നിൽ നടക്കുന്ന യാത്രക്കാർ സർവ്വരും പിന്തിരിഞ്ഞു വഴിയിൽ നില്പായി. അഗ്രഗാമികളുടെ അപ്രതീക്ഷിതമായ ഈ ഗതിനിരോധം, പിന്നിൽ നടക്കുന്നവരെ ഒട്ടധികം പരിഭ്രമിപ്പിക്കാതിരുന്നില്ല. എന്നാൽ യാത്രക്കാരുടെ മദ്ധ്യത്തിലായി 60ലധികം വയസ്സു പ്രായമുള്ള ഒരു തമിഴസ്ത്രീ തമിഴ്ഭാഷയിൽ പല ആർത്തവചനങ്ങളും പുറപ്പെടുവിച്ചു വിലപിക്കുന്നതായി കാണപ്പെട്ടു. അങ്ങോട്ടുമിങ്ങോട്ടും നോക്കി പരിഭ്രമിച്ചു ദുഃഖിക്കുന്ന ആ വൃദ്ധ, ദാക്ഷിണാത്യനായ എന്റെ ദൃഷ്ടിപഥത്തിൽ പ്രവേശിച്ചതോടുകൂടി, തൽക്ഷണം ഞാൻ ആ കിഴവിയുടെ സമീപത്തു ചെല്ലുകയും, ദുഃഖകാരണമെന്തെന്നു ചോദിക്കയും ചെയ്തു. തന്റെ പ്രിയപുത്രനെപ്പററി പലതും പറഞ്ഞു വിലപിക്കുന്നതല്ലാതെ വിസ്തരിച്ചു യാതൊന്നും പറയുന്നില്ല. പലതും പറഞ്ഞു ഞാൻ ആ കിഴവിയെ സമാധാനിപ്പിച്ചു. ദുഃഖവർത്തമാനത്തെ പിന്നെയും വിസ്തരിച്ചു പറവാനാവശ്യപ്പെട്ടു. കഷ്ടം! ഭാഷയും ആചാരവുമറിയാതെ ദക്ഷിണദേശക്കാർ തീർത്ഥയാത്രക്കായി ഉത്തരദേശങ്ങളിൽ വന്നനുഭവിക്കുന്ന സങ്കടം പറഞ്ഞാലവസാനിക്കുന്നതല്ല. നിരത്തുപണിക്കാർ നിരത്തിന്റെ സമീപത്തായി പാറ വെടിവെക്കുന്നു. വെടിവെച്ചു കഴിഞ്ഞതിന്നുശേഷം മുന്നോട്ടുഗമിച്ചാൽ മതിയെന്നു ഒരു വേലക്കാരൻ യാത്രക്കാരോടു വിളിച്ചുപറകയുണ്ടായി. അതു നിമിത്തമാണ് ജനങ്ങൾ പൊടുന്നനെ പിന്തിരിഞ്ഞു അവിടെ നില്പായതു. ആ കിഴവിക്കു ഭാഷയറികയില്ല. “ഹിമാലയം” “നരി, നരി”

എന്നാകുന്നു ആ സ്ത്രീയുടെ ഉള്ളിലുള്ള സംസ്കാരം. ന്ധിതി ആ വേലക്കാരൻ എന്തൊ പറഞ്ഞു യാത്രക്കാരെ അവിടെ തടഞ്ഞുനിൎത്തിയപ്പോൾ, നരി വരുന്നുവെന്നും, അതു നിമിത്തം യാത്രക്കാർ മുമ്പോട്ടു പോകരുതെന്നുമാണ് അവൻ വിളിച്ചുപറഞ്ഞതെന്നു ആ വൃദ്ധസ്ത്രീ ധരിച്ചു. തന്റെ മകൻ മുമ്പിൽ പോയിരിക്കുന്നു; മകനെ, തീൎച്ചയായും നരി പിടിച്ചു തിന്നിരിക്കുമെന്നും ആ സ്ത്രീ തീരുമാനിച്ചു. ആ തീരുമാനത്തിന്റെ ഫലമായിട്ടാണ് മകനെ വിളിച്ചു വിലപിക്കുവാനാരംഭിച്ചതു. കാൎയ്യം ഇന്നതെന്നു ഗ്രഹിച്ചപ്പോൾ, യഥാൎത്ഥമെല്ലാം ആ സ്ത്രീയെ പറഞ്ഞുധരിപ്പിച്ചു സമാധാനിപ്പിച്ചു. ഇന്നു രാത്രി ഈ യാത്രക്കാരെല്ലാം ഒരേ മൈതാനത്തിലാണ് നിവസിക്കുന്നതെന്നും, അവിടെവെച്ചു മകനെ കാണുവാൻ സാധിക്കുന്നതാണെന്നും, അതുവരെ ഞാൻ ഒരുമിച്ചു കൂട്ടികൊണ്ടുപോകാമെന്നും, ആ സ്ത്രീയെ ഗ്രഹിപ്പിച്ചു. എന്റെ വാക്കുകൾ കേട്ടു ആ വൃദ്ധ വളരെ സന്തുഷ്ടയാകയും, ആ വൃദ്ധയെയും കൂട്ടി ഞാൻ യാത്രതുടരുകയും ചെയ്തു. ഇത്രയും വൃദ്ധാവസ്ഥയിൽ ഹിമാലയയാത്ര ചെയ്വാനൊരുമ്പെട്ടതായ ആ സ്ത്രീയുടെ ഭക്തിശ്രദ്ധകളിൽ എനിക്കതിയായ ബഹുമാനമാണുണ്ടായതു.

'ഭിമഭേദി' എന്നുള്ള ഗ്രാമത്തിൽനിന്നു 18 നാഴിക ദൂരത്താണ് നേപാളദേശത്തിലെ തലസ്ഥാനമായ കാട്ടുമാണ്ഡുനഗരം സ്ഥിതിചെയ്യുന്നതു. എങ്കിലും ഇവിടെനിന്നാണ് യാത്രയുടെ കാഠിന്യമാരംഭിക്കുന്നതു. 2500 അടി ഉയരമുള്ള "സിസാഗഢി" 2000 അടി ഉയരമുള്ള

'ചന്ദ്രഗിരി' എന്നീ രണ്ടു പൎവ്വതങ്ങളെ ഏറിയിറങ്ങേണ്ടതുണ്ടു. ഭാണ്ഡം ശിരസ്സിലേററി വടിയും കുത്തി കുതിരയെപ്പോലെ കിതച്ചുകൊണ്ടും, കാലും കൈയ്യും തളൎന്നു പരവശമാകുമ്പോൾ ഇടക്കിടെ 'പശുപതിനാഥ കീ ജെ' എന്നിങ്ങിനെ ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടും, കിഴവികളും കിഴവന്മാരുമൾപ്പെടെ അനേകമനേകം യാത്രക്കാർ പൎവ്വതലംഘനം ചെയ്യുന്നതായ കാഴ്ച വളരെ വിസ്മയനീയംതന്നെ! ഹാ! ഹാ! ഹിന്ദുധൎമ്മം അസ്തമിതമായിട്ടില്ല. അന്തശ്ശക്തിയോടെ അതു ഇപ്പോഴും ജീവിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നു ഈ യാത്രക്കാർ വിളിച്ചുപറയുന്നു. സ്വധൎമ്മത്തിൽ തീവ്രശ്രദ്ധയുള്ളവരല്ലാതെ ഇത്രയും കായക്ലേശകരമായ യാത്രകൾചെയ്യാൻ ഒരിക്കലും ഇച്ഛിക്കുന്നതല്ല. ചന്ദ്രഗിരിയിറങ്ങി, നെൽകൃഷിചെയ്യുന്ന സമഭൂമിയിൽകൂടെ 6 നാഴികയോളം നേരെ വടക്കോട്ടു ചെന്നാൽ നേപാളനഗരിയായ കാട്ടുമാണ്ഡുവിൽ പ്രവേശിക്കുന്നതാണ്.

ഈ രണ്ടു പൎവ്വതങ്ങളേയും ഉല്ലംഘിച്ചു നേപാളനഗരത്തിൽ എത്തിച്ചേരുവാൻ ദുൎബ്ബലശരീരനായ എനിക്ക് രണ്ടുദിവസം വേണ്ടിവന്നു. ചന്ദ്രഗിരിയുടേയും സിസാഗഡിയുടേയും ശിഖരത്തിൽനിന്നു വടക്കോട്ടു നോക്കിയാൽ ഉണ്ടാകുന്ന കാഴ്ച എത്രയോ രമണീയമായ ഒന്നാകുന്നു. ദൂരത്തായി ഹിമപൎവ്വതങ്ങളുടെ ശിഖരങ്ങൾ വെള്ളിക്കുന്നുകൾപോലെ കണ്ടുതുടങ്ങുന്നു. ദേശത്തിൽനിന്നു പോകുന്ന യാത്രക്കാൎക്കു ഈ വെള്ളിമലകളുടെ ദൎശനം എത്രത്തോളം ആശ്ചൎയ്യത്തെയും ആനന്ദത്തെയുമാണ്

ഉണ്ടാകുന്നതെന്നു പറഞ്ഞാലവസാനമില്ല. ഇവിടെനിന്നു 200 നാഴികയോളം കിഴക്കു കിടക്കുന്ന പ്രസിദ്ധമായ 'ഗൌരീശങ്കരം' എന്ന ഉച്ചശിഖരവും ഈ പൎവ്വതങ്ങളുടെ ശിഖരത്തിൽനിന്നു രാവിലെനേരം സൂക്ഷിച്ചുനോക്കുന്നപക്ഷം ചെറുതായി അസ്ഫുടമായി കാണുവാൻ സാധിക്കുന്നതാണെന്നു പറയപ്പെടുന്നു.

പശുപതിനാഥന്റെ ഇരിപ്പിടമായി സുപ്രസിദ്ധമായ നേപാളസമഭൂമിയിലേക്കു വായനക്കാരെ ആകൎഷിക്കുന്നതിന്നു മുമ്പായി അതിന്റെ ചരിത്രത്തെപ്പററി ഒന്നറിഞ്ഞതുപോലെ ഇവിടെ സ്വല്പമായി വിവരിക്കുന്നതു അപ്രാസംഗികമല്ലെന്നു വിശ്വസിക്കുന്നു. നയമഹൎഷിയാൽ പാലിക്കപ്പെട്ടതായ ഹിമാലയത്തിന്റെ അംശത്തിന്നു 'നയപാല'മെന്നു പേരുണ്ടായിയെന്നു സ്കന്ദപുരാണത്തിൽ ഹിമവൽഖണ്ഡത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നു. നയപാലമെന്ന ശബ്ദത്തിന്റെ രൂപഭേദം മാത്രമാകുന്നു നേപാളം. കിഴക്കുപടിഞ്ഞാറു 450 നാഴിക നീളത്തിലും തെക്കുവടക്കു 150 നാഴിക വീതിയിലും വിസ്താരമായികിടക്കുന്ന പൎവ്വതപ്രദേശമാകുന്നു ഇപ്പോഴത്തെ നേപാളദേശം. കാട്ടുമാണ്ഡു ഈ നേപാളദേശത്തിന്റെ തലസ്ഥാനവും പ്രധാനനഗരവുമാകുന്നു. 20 നാഴിക നീളത്തിലും 15 നാഴിക വീതിയിലും അതിരമണീയമായി കാണപ്പെടുന്ന ഒരു സമഭൂമിയുടെ സുമാറു മദ്ധ്യത്തിലായിട്ടാണ് കാട്ടുമാണ്ഡു നഗരം സ്ഥിതിചെയ്യുന്നതു. കാശ്മീരസമഭൂമിയും നേപാള സമഭൂമിയും ഹിമാലയത്തിന്റെ അന്തൎഭാഗത്തിൽ സ്ഥിതിചെയ്യുന്ന എത്രയോ വിശാലവും

മനോഹരവുമായ രണ്ടു മൈതാനങ്ങളാകുന്നു, ഈ നേപാളസമഭൂമി ചന്ദ്രഗിരിയുടെ താഴ്‌വരയിൽനിന്നാരംഭിക്കുന്നതും, ഇടക്കിടെ ചെറിയ ചെറിയ ഗ്രാമങ്ങളാലും പ്രായേണ നെൽകൃഷിചെയ്യുന്ന വിശാലമായ വയലുകളാലും, ആപൂരിതമായി ദ്രഷ്ടാക്കളുടെ മനസ്സിനെ അത്യധികം ആനന്ദിപ്പിക്കുന്നതുമായ ഒരു വിചിത്രസ്ഥാനമാകുന്നു. ഈ മൈതാനത്തിന്റെയും അതിൽ പ്രതിഷ്ഠിതമായി കാണുന്ന കാട്ടുമാണ്ടു നഗരം, കാട്ടുമാണ്ടു നഗരത്തിന്റെ സമീപവർത്തികളായ പത്താനം, ഭാത്ഗാം എന്ന നഗരങ്ങൾ, ഇതുകളുടേയും ഉൽപത്തിയെപ്പററി പലേ ഐതിഹ്യങ്ങളും ചരിത്രങ്ങളും പറഞ്ഞുകേൾക്കുന്നുണ്ട്. ഈ വിഷയത്തിൽ ഇംഗ്ലീഷുയാത്രികന്മാർ എഴുതീട്ടുള്ള പലേ ഇംഗ്ലീഷുപുസ്തകങ്ങളും ഞാൻ കാട്ടുമാണ്ടുവിൽ നിവസിച്ചിരുന്ന അവസരത്തിൽ വായിക്കയുണ്ടായി. നേപാളത്തിൽ നടപ്പുള്ള നേവാരി ഭാഷയിൽ എഴുതീട്ടുള്ളതും, നേപാളത്തെപ്പററി വർണ്ണിക്കുന്നതുമായ ചില ബൌദ്ധഗ്രന്ഥങ്ങളുടെ സാരത്തെ അവിടത്തെ ചില വിദ്വാന്മാരുടെ മുഖത്തിൽനിന്നു ഗ്രഹിക്കയും ചെയ്തിരുന്നു. ഈ സമഭൂമി പണ്ടു "നാഗവാസഃ" എന്ന പേരായ വിശാലമായ ഒരു തടാകമായിരുന്നുവത്രേ. ജലപൂർണ്ണമായ ഈ തടാകം ക്രമേണ മനോഹരമായ ഒരു മൈതാനമായി തീൎന്നു. അങ്ങിനെ ജലാശയം ഒരു മൈതാനമായി തീൎന്നതിനെപ്പററി പൌരാണിക രീതിയിൽ പലേ കഥകളും വർണ്ണിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ കേരളം ജലരൂപംവിട്ടു സ്ഥലരൂപമായി പരിണമിക്കുവാൻ പരശുരാമന്റെ ഭാ

വനാശക്തി ഏതുപ്രകാരം പ്രധാനഹേതുവായിരുന്നുവോ, അതുപോലെ കാട്ടുമാണ്ടു മൈതാനത്തിന്റെ സ്ഥലാകാര പരിണാമത്തിന്നു ഗൌതമബുദ്ധന്റെ പുത്രികനായ ഒരു ബുദ്ധന്റെ ഭാവനാശക്തിയായിരുന്നു മുഖ്യ കാരണമെന്നു പറയപ്പെടുന്നു. ഏതായാലും ഈ സ്ഥാനം പണ്ടൊരു ജലാശയമായിരുന്നുവെന്നും, ക്രമേണ ജലം വിട്ടൊഴിഞ്ഞു സമനിരപ്പായ ഒരു വിശാലഭൂമിയായി തീൎന്നുവെന്നും ഊഹിക്കുന്നതിൽ സാരതാരതമ്യപത്തിയുമില്ല. കാശ്മീരമൈതാനവും പണ്ടു തക്ഷകൻ എന്ന സൎപ്പരാജനാൽ അധിഷ്ഠിതമായ ഒരു വമ്പിച്ച തടാകമായിരുന്നുവെന്നും, ക്രമേണ ജലം വിട്ടൊഴിഞ്ഞു സ്ഥലമായി പരിണമിച്ചു അവിടത്തിൽ ബ്രാഹ്മണരെ നിവാസികളാക്കി വാഴിച്ചതു കാശ്യപമഹൎഷിയായിരുന്നുവെന്നും, മററും കാശ്മീരത്തിലെ ചരിത്രങ്ങളും പ്രതിപാദനംചെയ്യുന്നുണ്ടു.

ഹിന്തുസ്ഥാനത്തിൽ നിന്നു ആൎയ്യവംശത്തിലുൾപ്പെട്ട ബ്രാഹ്മണാദിജാതിക്കാരും, തിബത്തിൽനിന്നു മംഗോളിയൻവംശത്തിൽപ്പെട്ട നേവാർ ജാതിക്കാരും ഇവിടെ കുടിയേറിപ്പാൎത്തുതുടങ്ങി. കാട്ടുമാണ്ടുനഗരം ആദ്യമായി നിൎമ്മിച്ചതു "മഞ്ജുശ്രീ" എന്നൊരു രാജാവും, അതുകൊണ്ടു ഇതിന്റെ ആദ്യത്തെ നാമധേയം മഞ്ജുപട്ടണവുമായിരുന്നു. പിന്നീടു 1596-ൽ അന്നത്തെ നേവാർ രാജാവിനാൽ തന്റെ രാജമന്ദിരത്തിന്നു സമീപത്തായി യാത്രക്കാൎക്കു നിവസിക്കുവാൻവേണ്ടി ഒരേ മരത്തിന്റെ സാമാനങ്ങൾകൊണ്ടു വമ്പിച്ചതായ ഒരു മന്ദിരം നിൎമ്മിക്കപ്പെടുകയും, തന്നിമിത്തം ഈ മന്ദിരം "കാഷ്ഠമണ്ഡ

പം” എന്ന പേരിനാൽ വിഖ്യാതമായിത്തീരുകയും ചെയ്തു. തദനന്തരം ഈ നഗരത്തിന്നു “കാട്ടമാണ്ടു” എന്ന നാമം സിദ്ധമായിതിന്നു. “കാഷ്ഠമണ്ഡപം” എന്ന ശബ്ദത്തിന്റെ അപഭ്രംശരൂപം മാത്രമാകുന്നു “കാട്ടമാണ്ടു.” അപ്പപ്പോളായി പല രാജവംശങ്ങളും നേപാളരാജ്യത്തിന്റെ ഭരണം നിൎവ്വഹിച്ചിരുന്നതായി ചരിത്രങ്ങളിൽ കാണപ്പെടുന്നു. എന്നാൽ ഇപ്പോൾ അധികാരത്തിലിരിക്കുന്ന ഗൂൎക്കാലിരാജവംശം രാജപുത്താനയിലെ ചിറാവൂർ രാജവംശത്തിൽനിന്നു ഇവിടെ കുടിയേറിപ്പാൎത്തവരാണെന്നു പറയപ്പെടുന്നു. തന്റെ പേരിന്നുമുമ്പിൽ “His Majesty” എന്നെഴുതുവാനധികാരമുള്ള ഒരേ ഒരു ഹിന്ദുരാജാവു ഇന്നും ഭൂഗോളത്തിൽ ജീവിച്ചിരിക്കുന്നതു ഈ നേപാളരാജാവാണെന്നുള്ള കഥ ഹിന്ദുക്കളായ നാം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ഈ ധൎമ്മരാജ്യം എന്നെന്നേക്കും യാതൊരുത്തന്റെയും ഭ്രുകുടീഭംഗത്തിൽ ഭയപ്പെടാതെ ഇതേ സ്വതന്ത്രരീതിയിൽ സൎവ്വോൽകൎഷേണ വൎത്തിക്കുവാനും നാം ആശിക്കേണ്ടതും പ്രാൎത്ഥിക്കേണ്ടതുമാണ്. എന്നാൽ നേപാളദേശത്തിന്റെ രാജനഗരമായ ഈ കാട്ടമാണ്ടുവിനേയും, അതിന്റെ ഉപനഗരങ്ങളേയും ശത്രുക്കളുടെ ആക്രമണത്തിൽനിന്നു പണ്ടും ഇപ്പോഴും പ്രകൃതിദേവിതന്നേ രക്ഷചെയ്തുകൊണ്ടിരിക്കുന്നു. സീസാഗഢി ചന്ദ്രഗഢി എന്നുള്ള ഗംഭീരകോട്ടമതിലുകളും, ടെറായിവനമാകുന്ന വിശാലമായ കിടങ്ങും ഉള്ള കാലത്തോളം, ശത്രുസൈന്യം നേപാളരാജധാനിയിൽ പ്രവേശിക്കുക എന്നതു എത്രയോ ദുഷ്കരമാകുന്നു.

ബി സി. 450-ൽ ബുദ്ധഭഗവാൻ ഇവിടെ യാത്ര ചെയ്കയും ബ്രാഹ്മണാദികളായ ഹിന്ദുക്കളെ തൻെറ ശിഷ്യരാക്കി ബുദ്ധമതം പ്രചരിപ്പിക്കയും ചെയ്തു. പിന്നെ ബി. സി. 249-ൽ അശോകചക്രവൎത്തിയും ഇവിടെ സഞ്ചരിച്ചു പല ചൈത്യങ്ങളും നിൎമ്മിച്ചു ബുദ്ധമതത്തിന്നു നവീനശക്തിയെ പ്രദാനം ചെയ്തു. ഇങ്ങിനെ ബുദ്ധമതത്തെ അംഗീകരിച്ചു സൎവ്വം ബൌദ്ധമയമായിത്തീൎന്ന നേപാളദേശത്തെയും അതിൽനിന്നുദ്ധരിച്ചു രക്ഷിച്ചതു നമ്മുടെ ശങ്കരാചാൎയ്യ ഭഗവൽപാദങ്ങളായിരുന്നുവെന്നു പറയപ്പെടുന്നു. നേപാളത്തിൻെറ കേന്ദ്രസ്ഥാനമായ ഈ മൈതാനഭൂമിയിൽവെച്ചു പല ബൌദ്ധാചാൎയ്യന്മാരുമായി ഭഗവാൻ ശാസ്ത്രാൎത്ഥം ചെയ്തു വിജയം നേടിയതായും പുനരപി ഇവിടെ ബ്രാഹ്മണമതം സ്ഥാപിച്ചതായും ഇവിടത്തെ പല ഐതിഹ്യങ്ങളും പുരാണരേഖകളും നിൎവ്വചിക്കുന്നു. പ്രസിദ്ധപ്പെട്ട ഇവിടത്തെ പശുപതിനാഥമന്ദിരത്തെയും ബൌദ്ധന്മാരുടെ അധികാരത്തിൽനിന്നു വീണ്ടെടുത്തതു ആചാൎയ്യപാദങ്ങളായിരുന്നു. ഇവിടെ വെച്ചു അമരകോശത്തിൻെറ കൎത്താവും ബൌദ്ധമതത്തിലെ ഒരു പ്രമാണിയുമായ അമരസിംഹനുമായി ശാസ്ത്രാൎത്ഥം ചെയ്തതായും, ഭഗവാൻെറ സംഘക്കാർ അമരകോശമൊഴിച്ചു ബാക്കിയുള്ള അദ്ദേഹത്തിൻെറ സൎവ്വ ഗ്രന്ഥങ്ങളും (ബൌദ്ധമതപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങൾ) നശിപ്പിച്ചതായും, ഇവിടെയുള്ള പണ്ഡിതന്മാരുടെ മുഖത്തിൽനിന്നു ഒരൈതിഹ്യം പറഞ്ഞു കേൾക്കയുണ്ടായി. ഈ സംഭവം നടന്നതായ സ്ഥാനത്തെ ഇപ്പോഴും "അ

മരവാടിക" എന്നു വിളിച്ചുവരികയും ചെയ്യുന്നവരത്രെ. എന്നാൽ ഉജ്ജയിനിയിൽ വിക്രമാദിത്യസദസ്സിൽ നവരത്നങ്ങളിൽ ഒരു രത്നമായിരുന്ന അമരസിംഹനാണ് പ്രസ്തുതനായ അമരസിംഹനെങ്കിൽ, ആ അമരസിംഹനായി ആചാര്യപാദങ്ങൾ നേപാളപുരിയിൽവെച്ചു ശാസ്ത്രവാദം ചെയ്തുവെന്നും മററും പറഞ്ഞുവരുന്ന ഐതിഹ്യം എത്രത്തോളം വാസ്തവമാണെന്നു നല്ലപോലെ വിചാരംചെയ്യല്ലാതെ നിൎണ്ണയിക്കുവാൻ സാധിക്കുന്നതല്ല.

തിബത്തിൽനിന്നു ഇവിടെ കുടിയേറിപ്പാൎത്തവരും, ഇപ്പോഴും ഇവിടത്തെ പ്രധാനനിവാസികളുമായ നേവാർ ജാതിക്കാർ ബുദ്ധമതാവലംബികളായിരുന്നു. എങ്കിലും അവർ ബ്രാഹ്മണമതത്തിലെ ആചാരങ്ങളും മററുമംഗീകരിച്ചു ക്രമേണ ഹിന്ദുക്കളായിത്തീൎന്നു. വളരെക്കാലം ഇവർ നേപാളദേശത്തിന്റെ രാജാക്കന്മാരായി രാജ്യഭരണംചെയ്യുകയും ചെയ്തിരുന്നു. ഇവിടത്തെ പുരാതനവും പ്രധാനവുമായ പലേ കെട്ടിടങ്ങളും ദേവമന്ദിരങ്ങളും നഗരവീഥികളും ഇവരുടെ കാലത്തു നിൎമ്മിക്കപ്പെട്ടവയാകുന്നു. തന്നിമിത്തം ബൌദ്ധസമ്പ്രദായങ്ങളും ഹിന്ദുസമ്പ്രദായങ്ങളും തമ്മിൽ ചേൎന്ന സമ്മിളിതമായ രൂപത്തിലാകുന്നു ഇവിടത്തെ ശില്പകല പ്രത്യക്ഷീഭവിക്കുന്നതു. പ്രശാന്തമായ ബുദ്ധവിഗ്രഹത്തിന്റെ സമീപത്തായി ഭയങ്കരമായ കാളി മുതലായ ഹൈന്ദവവിഗ്രഹങ്ങളും പ്രതിഷ്ഠിതമായി കാണുന്നു. എന്തായാലും പൌരസ്ത്യകലാകൌശലം പൂൎണ്ണമായി വിളങ്ങുന്ന പലേ ദേവമന്ദിരങ്ങളും ഇവിടെ കാണപ്പെടുന്നുണ്ട്.

ഇപ്പോഴും ബൌദ്ധന്മാരും ബൌദ്ധന്മാരുടെ ചൈത്യങ്ങളും നേപാളത്തിൽ വളരെയുണ്ട്. കാട്ടുമാണ്ടുനഗരത്തിലും അതിനടുത്തുള്ള "പത്താനം" "ഭാട്ഗാം" എന്നുള്ള നഗരങ്ങളിലും ബൌദ്ധന്മാരുടെ പല പ്രധാന മന്ദിരങ്ങളും സ്ഥിതിചെയ്യുന്നു. ഈ നഗരങ്ങളിൽകൂടി ഒന്നു നടന്നുനോക്കുന്ന യാത്രികനു നേപാളത്തിനു ബൌദ്ധമതത്തോടും, ബൌദ്ധന്മാരോടും, ബൌദ്ധാചാരങ്ങളോടും ഉള്ള പ്രബലമായ സംബന്ധത്തെപ്പററി, സ്പഷ്ടമായി ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്. കാട്ടുമാണ്ടുവിൽനിന്നു ഒരു നാഴിക പടിഞ്ഞാറായി ഒരു കുന്നിന്റെ മുകളിൽ സ്ഥിതിചെയ്യുന്ന "സ്വയംഭൂനാഥം" എന്ന മന്ദിരമാകുന്നു, ഇവിടത്തെ ഏററവും പ്രധാനമായ ബൌദ്ധമന്ദിരം. അതിമനോഹരമായ ഈ മന്ദിരത്തിൽ അഖണ്ഡദീപം ജ്വലിച്ചുകൊണ്ടിരിക്കുന്നു "ലാമമാർ" എന്നു വ്യപദേശിക്കപ്പെടുന്ന പല ബൌദ്ധസന്ന്യാസികളും തപോവൃത്തിയിൽ ഇവിടെ നിവസിച്ചുവരുന്നു. ഇതു ഗൌതമബുദ്ധന്റെ അവതാരത്തിനുമുമ്പുതന്നെ പ്രതിഷ്ഠിതവും പ്രസിദ്ധവുമായ ഒരു സ്ഥാനമാണെന്നു ബൌദ്ധപുരാണങ്ങൾ വർണ്ണിക്കുന്നു. ഇതിന്റെ ഉൽപത്തിയെപ്പററിയും അതിശയോക്തിരൂപത്തിലെങ്കിലും, പല പൌരാണികകഥകളും ബൌദ്ധഗ്രന്ഥങ്ങളിൽ വർണ്ണിച്ചുകാണുന്നു. ഏതായാലും ഇപ്പോഴും, സിദ്ധാർത്ഥൻ ബുദ്ധഭാവത്തെ പ്രാപിച്ചതായ ബുദ്ധഗയ, മുതലായ പ്രധാന സ്ഥാനങ്ങളെപ്പോലെ ബൌദ്ധന്മാർ ഈ സ്ഥാനത്തെയും എത്രയോ പവിത്രമായി ആദരിച്ചുവരുന്നു.

ഇങ്ങിനെ നേപാളത്തിലെ ഹിന്തുക്കൾക്കു ബൌദ്ധന്മാരോടുള്ള അതിയായ സംബന്ധം നിമിത്തമായിരിക്കാം ഭോട്ടിയ സ്ത്രീകളെ തങ്ങൾക്കു പത്നിമാരായി അംഗീകരിക്കുന്നതുപോലും നിഷിദ്ധമല്ലെന്നുള്ള ആചാരം ഇവിടെ നടപ്പിൽ വന്നതെന്നു തോന്നുന്നു "ഭോട്ടിയൻ" എന്നതിന്നു ഭോട്ടിലെ നിവാസിയെന്നൎത്ഥമാകുന്നു. "ഭോട്ട്" എന്നതു തിബത്തിന്റെ ഒരു പഴയ പൎയ്യായശബ്ദമാകുന്നു. എന്നാൽ പണ്ടു തിബെത്തുദേശത്തിൽ ഉൾപ്പെട്ടിരുന്നതുകൊണ്ടായിരിക്കാം, ബ്രിട്ടീഷിന്ത്യയിലും നേപാളദേശത്തു മന്തൎഭവിക്കുന്നതും തിബത്തോടു തൊട്ടുകിടക്കുന്നതുമായ ഹിമഗിരിയുടെ ഇരുചരിവിലുമുള്ള കുറെ പ്രദേശങ്ങളെ, അതായതു, ഭാരതവൎഷത്തിന്റെ ഉത്തരസീമയെ ഇപ്പോഴും "ഭോട്ടെന്നു" വ്യപദേശിക്കപ്പെട്ടുവരുന്നതു്. ഭോട്ടിലെ നിവാസികൾ പ്രായേണ മംഗോളിയൻ വംശക്കാരായ തിബത്തിലെ സ്ത്രീകളിൽ ഹിന്തുക്കൾക്കുണ്ടായ സന്താനങ്ങളാണത്രെ. കലൎപ്പില്ലാത്ത തിബത്തുകാരുമില്ലെന്നില്ല. അവരുടെ ആചാരങ്ങളും സമ്പ്രദായങ്ങളുമൊക്കെ അധികവും ബൌദ്ധമതത്തോടു യോജിച്ചവയായതുകൊണ്ടു, അവരെ ബൌദ്ധന്മാരാണെന്നുവേണം പറവാൻ. എന്നാൽ അവർ ഹിന്തുദേവതകളെ പൂജിക്കയും, ഹിന്തുക്കളുടെ പല ചടങ്ങുകളേയും അംഗീകരിക്കയും ചെയ്തുകാണുന്നുണ്ടു്. എന്നുതന്നേയല്ല ചില പ്രദേശങ്ങളിലുള്ള ഭോട്ടിയർ ബ്രാഹ്മണരെ പുരോഹിതരാക്കി പിതൃക്രിയാദികളും മററും ചെയ്തുവരികയും അവരുടെ പേരിൽ ക്ഷത്രിയന്മാരുടെ "സിങ്ങ്" എന്ന വൎഗ്ഗനാമവും പരമ്പരയാ

ചേൎന്നുവരുന്നതുകൊണ്ടു തങ്ങൾ ക്ഷത്രിയന്മാരുടെ പുത്രരും, തദ്വാരാ ക്ഷത്രിയരുമാണെന്നും, അവരിൽ കുറെ ലോകപരിചയം സിദ്ധിച്ചിട്ടുള്ളവർ അഭിപ്രായപ്പെടുകയും ചെയ്യുന്നു. എന്നാൽ തിബെത്തുകാരോടുള്ള സംബന്ധത്തിന്നു അവരുടെ സമുദായത്തിൽ യാതൊരു വിരോധവുമില്ലതാനും. അതിരിക്കട്ടെ, ഏതായാലും ആചാരവിചാരങ്ങളെക്കൊണ്ടു ഇപ്പോൾ ബൌദ്ധമതക്കാരായി ഗണിക്കപ്പെടേണ്ടുന്ന ഈ ഭോട്ടിയാജാതിക്കാരുടെ കന്യകമാരെ ഇവിടുത്തെ ബ്രാഹ്മണർപോലും വിധിപൂൎവ്വകമല്ലെങ്കിലും, പത്നിമാരായി അംഗീകരിക്കയും, അവരിൽ ഉണ്ടാകുന്ന സന്താനങ്ങളെ ക്ഷത്രിയവൎണ്ണത്തിൽ ഉൾപ്പെടുത്തി, അവൎക്ക് ക്ഷത്രിയോചിതമായ സംസ്കാരങ്ങളെ ചെയ്കയും ചെയ്യുന്നു. ഭോട്ടിയജാതിക്കാർ പചിച്ചതായ അന്നം ബ്രാഹ്മണർ ഭുജിക്കുന്നില്ലെങ്കിലും, അവരുടെ ജലം നിഷിദ്ധമല്ല. ഇവിടുത്തെ ക്ഷത്രിയന്മാൎക്കാകട്ടെ, അവരുടെ കന്യകകളോടുള്ള സംബന്ധം വളരെ സാധാരണമാകുന്നു. ഇങ്ങിനെ ദേശത്തിൽ നിവസിക്കുന്ന സനാതനധൎമ്മികളായ ഹിന്തുക്കളുടെ ദൃഷ്ടിയിൽ ധൎമ്മവിരുദ്ധമായൊ, അഥവാ ജുഗുപ്സിതമായൊ തോന്നുന്ന പല വിലക്ഷണാചാരങ്ങളും പൎവ്വതഭൂമിയായ നേപാളദേശത്തിൽ നടന്നുവരുന്നുണ്ട്. നേപാളികളും ബെങ്കാളികളെപ്പോലെ ശക്തിപൂജകന്മാരും മാംസഭോജികളുമാകുന്നു. “ശക്തി” നേപാളികളുടെ പരദേവതയാകുന്നു. ആട്ടിനെ അറുത്ത് ശക്തിക്കു ബലികൊടുത്തു ബ്രാഹ്മണരും ക്ഷത്രിയരും ആട്ടുമാംസം ഭുജിക്കുന്നു. വൈശ്യരായിതിന്നി

രിക്കുന്ന നേവാർജാതിക്കാർ പോത്തിനെ അറുത്ത് ബലി കൊടുത്തു പോത്തുമാംസം തിന്നു തൃപ്തിപ്പെടുന്നു. 12 കൊല്ലത്തിലൊരിക്കൽ ഒരു കാളീമന്ദിരത്തിൽ ഇപ്പോഴും നരബലി നടന്നുവരുന്നതായി പറയപ്പെടുന്നു. ഇത്രയും ദൂഷിച്ചരീതിയിലുള്ള താന്ത്രികാചാരങ്ങൾ ഇവിടെ പ്രബലമായി പ്രചരിച്ചുവരുന്നു. നേപാളദേശത്തിൽ ഇംഗ്ലീഷു വിദ്യയുടെയാകട്ടെ, മററു വിദ്യകളുടെയാകട്ടെ പ്രചാരം വളരെ ന്യൂനമായതുകൊണ്ടു, നല്ലതോ, തീയതോ, ഏതായാലും വേണ്ടതില്ല, പൂർവ്വാചാരങ്ങളിൽ അവർക്കുള്ള ശ്രദ്ധ അപരിമിതമായി കാണപ്പെടുന്നു. മാംസഭോജനം ത്യാജ്യമാണെന്നു ശാസ്ത്രംവഴിക്കും യുക്തിവഴിക്കും ചില നേതാക്കളുമായി ഞാൻ ചർച്ചചെയ്തിരുന്നുവെങ്കിലും മരുഭൂമിയിൽ പെയ്ത മഴപോലെ അതു യാതൊരു ഫലത്തെയും ദാനംചെയ്യുവാൻ പര്യാപ്തമായില്ല. തന്ത്രദീക്ഷ, ബലിദാനം, മാംസഭോജനം ഇതുകളെ അനുഷ്ഠിക്കുന്നില്ലെങ്കിൽ, തങ്ങളും തങ്ങളുടെ ദേശവും നശിച്ചുപോകുമെന്നാണ് അവർ പറഞ്ഞ മറുവടി. ബലിദാനവും മാംസഭോജനവും നിഷിദ്ധമല്ലെന്നു സമാധാനിക്കുവാൻ വേണ്ടി താന്ത്രികങ്ങളും പൌരാണികങ്ങളുമായ ചില ശ്ലോകകഷണങ്ങളും പരമ്പരയാ അവർ പഠിച്ചുവെച്ചിട്ടുമുണ്ട്.

ഹിമാലയം തൊട്ടു സേതുവരെ ഭാരതവർഷത്തിൽ ഓരോരോ ദേശങ്ങളിൽ നടപ്പുള്ള ഓരോരോ ആചാരങ്ങൾ വിസ്മയാവഹമായ വിധത്തിൽ പരസ്പരം വിഭിന്നമെന്നിരിക്കിലും, അവയിൽ അതാതു ദേശക്കാർക്കുള്ള ശ്രദ്ധയും നിഷ്ഠയും വളരെ തീവ്രമാകുന്നു. അവരവർ അനുഷ്ഠ

ക്കുന്ന ആചാരങ്ങളുടെ ശ്രേഷ്ഠതയെപ്പററിയൊ, ശിഷ്ടതയെപ്പററിയൊ അവർ വിചാരം ചെയ്യുന്നതേയില്ല. എന്നുതന്നെയല്ല, തങ്ങളുടെ ആചാരങ്ങൾ ശ്രേഷ്ഠമെന്നും, മററുള്ളവരുടെ തീരെ നിന്ദ്യമെന്നും പരസ്പരം ആക്ഷേപിക്കയും കലഹിക്കയും ചെയ്യുന്നു. നേപാളം, ബങ്കാളം, കാശ്മീരം, സിന്ധു എന്നീ ദേശങ്ങളിൽ ബ്രാഹ്മണർപോലും സുഖമായി മാംസത്തെ ആഹരിക്കുന്നു. ദക്ഷിണദേശങ്ങളിൽ മാംസാഹാരം ചെയ്യുന്ന ജാതിക്കാർ തൊട്ടതായ ജലംപോലും ബ്രാഹ്മണർ സ്വീകരിക്കുന്നില്ല. കാശ്മീരദേശത്തിൽ ബ്രാഹ്മണരുടെ ഭൃത്യന്മാരെല്ലാം മുസൽമാന്മാരാകുന്നു. മുസൽമാൻ കൈകൊണ്ടു തൊടാതെ ഉറിയിൽ എടുത്തുകൊണ്ടുവന്നതായ ചോറു, റൊട്ടി മുതലായ ഭക്ഷണസാധനങ്ങളെ ബ്രാഹ്മണർക്കു ഭുജിക്കുന്നതിന്നു വിരോധമില്ല. മുസൽമാൻ തൊട്ടതായ ജലവും അവിടെ നിഷിദ്ധമല്ല. ദക്ഷിണദേശങ്ങളിൽ വിശിഷ്യ നമ്മുടെ കേരളത്തിൽ ബ്രാഹ്മണർക്കു ഭുജിക്കുവാനുള്ള അന്നത്തെ താണജാതിക്കാരെന്നു പറയപ്പെടുന്നവർ ദർശിക്കുന്നതുപോലും നിഷിദ്ധമാകുന്നു. സഹോദരിക്കു തുല്യയായ മാതുലന്റെ പുത്രിയെ വിവാഹം ചെയ്യുക എന്നതു ഉത്തരദേശങ്ങളിൽ സർവ്വത്ര എത്രയോ നിന്ദ്യവും നിഷിദ്ധവുമാകുന്നു. ദക്ഷിണദേശങ്ങളിൽ മാതുലപുത്രിവിവാഹം വലിയൊരനുഗ്രഹമായിട്ടാണ് കരുതിവരുന്നതു. ഭോട്ടിയ ജാതിക്കാരുടെ സ്ത്രീകളിൽ ബ്രാഹ്മണർക്കും ക്ഷത്രിയർക്കുമുണ്ടാകുന്ന സന്താനങ്ങൾ നേപാളത്തിലും മററും ക്ഷത്രിയവർണ്ണികളായിതീരുന്നു. എന്നാൽ കേരളത്തിൽ നല്ല ഹിന്ദു

കളായ നായന്മാർ, അമ്പലവാസികൾ മുതലായവരുടെ സ്ത്രീകളെ അവിടെ നിവസിക്കുന്ന ബ്രാഹ്മണാദികൾ ധർമ്മപത്നികളായിട്ടല്ലെങ്കിൽ, അധർമ്മപത്നികളായിട്ടെങ്കിലും അംഗീകരിക്കുന്നു. അവരിൽ സന്താനങ്ങളെ ഉല്പാദിപ്പിക്കയും ചെയ്യുന്നു. എന്നാൽ ആ സന്താനങ്ങൾക്കു മാതാവിന്റെ വർണ്ണത്തിൽനിന്നു യാതൊരു ഭ്രഷ്ടുകയററവും കൊടുത്തുകാണുന്നില്ല. കേരളത്തിൽ പഞ്ചമവർഗ്ഗത്തിലുൾപ്പെട്ട ചിലരെ സുമാറു ഒരു ഫർല്ലോങ്ങ് ദൂരത്തായി കാണുന്നപക്ഷവും അവിട്ടത്തെ ഉയർന്നജാതിക്കാരെന്നഭിമാനിക്കുന്നവർ ഉച്ചത്തിൽ "ഹാഹാകാരം" ചെയ്തു ശുദ്ധമായ വായുമണ്ഡലത്തെ ദുഷിപ്പിച്ചു തുടങ്ങുന്നു. എന്നാൽ ഉത്തരദേശത്തിലും പഞ്ചമന്മാരിൽ നീചവർഗ്ഗമെന്നുള്ള നിന്ദാഭാവമുണ്ടെങ്കിലും കേരളത്തിലെന്നപോലെ ആ നിന്ദാഭാവം അത്രയും പൈശാചികമായ രൂപത്തിൽ വിജൃംഭിച്ചുകാണുന്നില്ല. ഇങ്ങിനെ ഭിന്നഭിന്നമായ അനേകമനേകം ആചാരങ്ങൾ ഭാരതവർഷത്തിൽ അവിടവിടെ പ്രചരിച്ചുകാണുന്നു. ഈവക ആചാരങ്ങളുടെയെല്ലാം അർത്ഥമെന്തു? ജനങ്ങളുടെ ശാരീരകവും ആദ്ധ്യാത്മികവുമായ അഭ്യുദയത്തെ ഉദ്ദേശിച്ചു, ഓരോരോ ദേശത്തിൽ ഓരോരോ കാലത്തിൽ ഓരോരോ ആചാരങ്ങൾ നടപ്പിൽ വരികയും, അവയെ പരമ്പരയാ അനുഷ്ഠിച്ചുവരികയും ചെയ്യുന്നു. എന്നാൽ കാലം മാറുന്നതോടുകൂടി ലോകക്ഷേമത്തിനു പ്രതികൂലമായിത്തീരുന്ന ആചാരങ്ങളെയും മാററുന്നതിൽ സനാതനധർമ്മത്തിനു ക്ഷതിയാകട്ടെ, ഈശ്വരന്റെ കോപമാകട്ടെ, ഒരിക്കലും ഉണ്ടാക

ന്നതല്ല. എന്നെന്നേക്കും മാററുവാനോ മാറുവാനോ പാടില്ലാത്ത സനാതനധൎമ്മമായി ഈ വക ബാഹ്യാചാരങ്ങളെ അംഗീകരിച്ചിട്ടാവശ്യമില്ല. അങ്ങിനെ അംഗീകരിക്കേണമെന്നു അവയെ സ്ഥാപനം ചെയ്ത ഋഷികൾക്കോ ആചാൎയ്യന്മാൎക്കോ അഭിപ്രായവുമില്ല. വസ്തു തത്വം ഇങ്ങിനെയിരിക്കെ, ദേശത്തിന്റെ ക്ഷേമത്തെയും ഐക്യമത്യത്തെയും പ്രതിബന്ധിച്ച്, അധോഗതിയെ ദാനം ചെയ്യുന്നവെന്നു പ്രത്യക്ഷമായി അനുഭവപ്പെടുന്ന പലേ ആചാരങ്ങളെയും ദൂരീകരിക്കുന്നതിൽ, സനാതനധൎമ്മമെന്നു ഭ്രമിച്ചു പരിശ്രമിക്കാതിരിക്കുന്നതു ഒരിക്കലും ശോഭനമല്ല. ആചാരങ്ങൾക്ക വേണ്ടിയല്ല നാമെന്നും, നമുക്ക വേണ്ടിയാണ് ആചാരങ്ങളെന്നും നാം ഓൎമ്മിക്കേണ്ടുന്ന തത്വമാണ്. അതിരിക്കട്ടെ, പ്രകൃതമനുസരിക്കാം. ഭോട്ടിയർ, നേവാർ, ക്ഷത്രിയർ, ബ്രാഹ്മണർ എന്നിവരുടെ വൈവാഹികമായ പ്രചുരസംബന്ധം വളരെക്കാലമായി നേപാളത്തിൽ നടന്നുവരുന്നതുകൊണ്ടു, "ഗൂൎഖർ" എന്ന സാമാന്യസംജ്ഞയാൽ വ്യപദേശിക്കപ്പെടുന്ന നേപാളനിവാസികൾ, പ്രായേണ പരമാൎത്ഥത്തിൽ മംഗോളിയൻ വംശത്തിന്റെയും ആൎയ്യവംശത്തിന്റെയും സങ്കരമായ ഒരു ജാതിയാകുന്നു. ഇവരുടെ ആകൃതി നോക്കിയാൽതന്നെ ഈ തത്വത്തെ അനുമാനിക്കുവാൻ സാധിക്കുന്നതാണ്. ഉരുണ്ട കണ്ണും, തടിച്ച ചുണ്ടും, പരന്ന മൂക്കും, പരന്ന മുഖവുമായ മംഗോളിയൻ ശരീരത്തിന്റെയും നമ്മുടെ ആൎയ്യശരീരത്തിന്റെയും ഒരു മിശ്രണമായിട്ടാണ് ഗൂൎഖരുടെ ശരീരം കാണപ്പെടുന്നതു. "ഗൂൎഖൻ" എന്നതു ഗോരക്ഷശബ്ദത്തിന്റെ അപഭ്രംശം മാത്രമാകുന്നു. ഗോര

ക്ഷനാഥന്നു ഈ നേപാളദേശത്തോടുള്ള വമ്പിച്ച സംബന്ധത്തെപ്പററി വിശ്വാസ്യവും അവിശ്വാസ്യവുമായ നിലയിൽ പല ഐതിഹ്യങ്ങളും പുരാണകഥകളും പറയപ്പെടുന്നു. ഏതൊരു വർണ്ണത്തിലുൾപ്പെട്ടവനായാലും വേണ്ടതില്ല, ഒരു നേപാളിയിൽ ക്ഷത്രിയഗുണമാകുന്നു സ്ഫുടമായി സ്ഫുരിച്ചുകാണുന്നതു. "ശൌൎയ്യം തേജോധൃതിർദാക്ഷ്യം-യുദ്ധേ ചാപ്യപലായനം" എന്നുള്ള ഗുണങ്ങൾ ഇവരിൽ സൎവ്വദാ കളിയാടിക്കൊണ്ടിരിക്കുന്നു. "കുക്രി" എന്നുള്ള തങ്ങളുടെ ആയുധത്തെ ഇവർ അധികമായി പ്രേമിക്കുകയും, പലരും, അതിനെ എപ്പോഴും അരയിൽ ധരിക്കുകയും ചെയ്യുന്നു. തെററ ചെയ്യുക, നായാട്ടു ചെയ്യുക, ഹിംസചെയ്യുക, എന്നിങ്ങിനെയുള്ള കഠിനകൎമ്മങ്ങളിൽ, ഇവർ അത്യധികം ഉൽസുകന്മാരും വിദ്യാഭ്യാസം ചെയ്യുക, തത്വവിചാരം ചെയ്യുക, എന്നിങ്ങിനെയുള്ള ബുദ്ധിപൂൎവ്വകമായ ക്രിയകളിൽ അലസന്മാരുമാകുന്നു. വിദ്യയിലും കലീനതയിലും ഉയൎന്ന പദവിയിൽ സ്ഥിതിചെയ്യുന്ന പല മാന്യന്മാരുമായി അഹിംസയുടെ മഹിമയെപ്പററി ഞാൻ പലപ്പോഴും ചൎച്ച ചെയ്തിരുന്നു അഹിംസ എന്നതു കേവലം വാക്കിലും ഗ്രന്ഥത്തിലുമല്ലാതെ അനുഷ്ഠാനത്തിലില്ലെന്നും, അഹിംസകൊണ്ട് യാതൊരു കാൎയ്യവും ലോകത്തിൽ സാധിച്ചിട്ടില്ലെന്നും, സാധിക്കുന്നതല്ലെന്നും, അഹിംസയെ സൎവ്വസാധാരണമായി ലോകത്തിൽ ഉപദേശിക്കുന്നതു അനുചിതമെന്നുമാണ് അവർ പ്രബലമായി സിദ്ധാന്തിച്ചതു. അഹിംസ എന്നതു സൎവ്വരും അനുഷ്ഠിക്കേണ്ടതായ അത്ര ശ്രേയസ്കരമായ ഒരു ഗുണമാണെന്നു പല യുക്തികളെ

കൊണ്ടും, മഹാന്മാരുടെ ചരിത്രങ്ങളെ ദൃഷ്ടാന്തപ്പെടുത്തിയും, ഞാൻ വ്യവഹരിച്ചുവെങ്കിലും, അവരുടെ പ്രബലമായ സംസ്കാരത്തെ ഝടിതി അന്യഥാകരിക്കുന്നതെങ്ങിനെ? പശുപതിനാഥൻ, പരാശക്തി, ഇവരെയും തങ്ങളുടെ രാജാവിനെയുമല്ലാതെ ഇവർ മററാരെയും ഭയപ്പെടുകയാകട്ടെ, വന്ദിച്ചുവരാണെന്നു ഭാവിക്കുകയാകട്ടെ ചെയ്യുന്നില്ല. ഇപ്പോൾ നേപാളദേശത്തിൽ രാജാവില്ലു പ്രധാന മന്ത്രിയിലാകുന്നു ഭരണാധികാരം മുഴുവനും സ്ഥിതിചെയ്യുന്നതു. പ്രധാന മന്ത്രിയുടെ സ്വേച്ഛാശക്തി തന്നെ രാജ്യഭരണത്തിൽ പ്രമാണമെന്നിരിക്കിലും, ഹിന്തുക്കളുടെ ധൎമ്മശാസ്ത്രത്തെ ഉല്ലംഘിക്കാതെയും നിവൃത്തിയുള്ളേടത്തോളം പ്രജകളുടെ ക്ഷേമത്തെ ഉദ്ദേശിച്ചും രാജ്യഭരണം നിൎവ്വഹിച്ചുവരുന്നു. സാധുക്കളിലും, ബ്രാഹ്മണരിലും ഇത്രയും ഭക്തിശ്രദ്ധകളുള്ള വേറൊരു ദേശം ഭാരതവൎഷത്തിലില്ല. പാശ്ചാത്യസമ്പ്രദായത്തിലുള്ള വലിയ പാർലിമെണ്ടുകളും, തെരഞ്ഞെടുപ്പുകളും, ഭരണവിഷയത്തെ ഗുണദോഷിച്ചുകൊണ്ടുള്ള ജനങ്ങളുടെ വ്യാഖ്യാനധോരണികളും, ഇവിടെ ഇല്ലെന്നിരിക്കിലും, ഒരുവിധം സമാധാനത്തിലും, സന്തോഷത്തിലും തന്നെ ഇവർ ദിവസങ്ങൾ കഴിച്ചുവരുന്നു.

പശുപതിയെ ദൎശിക്കുവാൻ വന്ന ഒരു സാധുവാകുന്നു ഞാൻ. പശുപതിദൎശനത്തെ ഉല്ലംഘിച്ചു പലതും പ്രസംഗവശാൽ ഇവിടെ പറയേണ്ടിവന്നു. ഹേ പശുപതിനാഥ! ലൌകികസംസ്കാരത്തിന്റെ ഈ വക വിസ്തരങ്ങളെ കൃപയോടെ ക്ഷമിച്ചനുഗ്രഹിക്കേണമേ!

## 3-ാം ഉല്ലാസം.

### പശുപതിനാഥദർശനം.

ഷോപ്പൻഹൌവർ എന്ന ജർമ്മൻ തത്വജ്ഞാനി ഇങ്ങിനെ പറയുന്നു :—

"And so we see that in all times and in all countries, the great majority of mankind find it much easier to beg their way to heaven by prayers than to deserve to go there by their actions" (Religion and other essays.)

"തങ്ങളുടെ സൽകർമ്മങ്ങളെക്കൊണ്ടു സ്വർഗ്ഗത്തെ പ്രാപിക്കുവാനുള്ള അർഹത സമ്പാദിക്കുക എന്നതു കുറെ ആയാസകരമാകുന്നു. എന്നാൽ കേവലം പ്രാർത്ഥനകൾ ചെയ്തു ഈശ്വരനോടു സ്വർഗ്ഗത്തെ ഇരക്കുക എന്നതു അതിൽവെച്ചു എത്രയോ എളുപ്പമാണെന്നു മനുഷ്യവർഗ്ഗത്തിൽ അധികപക്ഷവും ഭാവിച്ചുവരുന്നു. എല്ലാ കാലത്തും എല്ലാ രാജ്യങ്ങളിലും ബഹുജനങ്ങൾ ഇങ്ങിനെ ചെയ്തുവരുന്ന ഭാവന നിമിത്തമാണു ജഗത്തിൽ ഇത്രയും ദേവമന്ദിരങ്ങളും ഉത്സവങ്ങളും പുരോഹിതന്മാരും ആവിർഭവിച്ചുകാണുന്നതു."

കുറെ ആക്ഷേപസ്വരത്തിൽ ചെയ്തിരിക്കുന്ന ഈ നിർവ്വചനം ഒരു രൂപത്തിൽ വാസ്തവവും, എല്ലാ മതങ്ങളെയും ഒരുപോലെ സംബന്ധിക്കുന്നതുമാണ്. ദേവാലയങ്ങളിൽ ചെന്നു കേവലം ദർശനം ചെയ്യുന്നതുകൊണ്ടോ, അവിടെനിന്നു ചിലതെല്ലാം പ്രാർത്ഥിക്കുന്നതുകൊണ്ടോ,

മാത്രം തങ്ങൾക്കു സ്വൎഗ്ഗവും മോക്ഷവും ലഭിക്കുമെന്നോ, അഥവാ ഈശ്വരവിഷയകമായ തങ്ങളുടെ കൃത്യം മുഴുവനും അവസാനിച്ചുവെന്നോ വിചാരിക്കുന്നതു അബദ്ധമാണ്. വീട്ടിൽ സദാ കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികൾക്കു, മനസ്സു പഠനത്തിൽ ഉന്മുഖമായിത്തീരുവാൻ വിദ്യാലയം വളരെ ഉപകരിക്കുന്നു. അതുപോലെ വിഷയങ്ങളുടെ പിന്നാലെ സദാ പാഞ്ഞുകളിച്ചുകൊണ്ടും അവയിൽ രമിച്ചുകൊണ്ടുമിരിക്കുന്ന സാധാരണ ജനങ്ങൾക്കു മനസ്സു ഈശ്വരോന്മുഖമായിത്തീരുവാൻ ദേവാലയങ്ങളും തീൎത്ഥസ്ഥാനങ്ങളും വളരെ ഉപകരിക്കുന്നു. ഭക്തജനങ്ങളാൽ ആപൂരിതമായി, ഭഗവൽപരമായി അവർ ചെയ്യുന്ന സ്തോത്രപാഠങ്ങളാൽ മുഖരിതമായി, ഈശ്വരന്റെ മങ്ഗളവിഗ്രഹങ്ങളാൽ ഉപശോഭിതമായി, വിവിധമായ സുഗന്ധവസ്തുക്കളാൽ സുരഭിലമായി, ശുദ്ധമായി, ശാന്തമായി, പ്രകൃത്യാതന്നെ അതിരമണീയമായ സ്ഥാനങ്ങളിൽ വിലസിക്കുന്ന ദേവമന്ദിരങ്ങളിൽ പ്രവേശിക്കുമ്പോൾ എത്ര വിഷയിയായ പുരുഷന്റെയും മനസ്സു വിഷയങ്ങളിൽനിന്നു ഉയൎന്നു ശുദ്ധമായി ഈശ്വരപരമായി തീരാതിരിക്കയില്ല. പരിശുദ്ധമായ ദേവമന്ദിരത്തിൽ അശുദ്ധവിചാരങ്ങൾക്കു പ്രവേശമില്ല. ശരീരവും മനസ്സും ശുദ്ധമാക്കിവേണം മന്ദിരത്തിൽ പ്രവേശിക്കുവാനെന്നു നിയമമാകുന്നു. ദേവാലയവും ദേവവിഗ്രഹവുമെല്ലാം മനസ്സിനെ ശുദ്ധമാക്കി, ഈശ്വരോന്മുഖമാക്കുവാനുള്ള ആലംബനം മാത്രമാകുന്നു ദേവാലയത്തിൽ ചെന്നു, അവിടെ പ്രതിഷ്ഠിതമായി കാണുന്ന കല്ലുവിഗ്രഹത്തെയല്ല ഭജിക്കുന്നതു;

ശിലാവിഗ്രഹത്തെ ആലംബനമാക്കി സർവ്വേശ്വരനെയാകുന്നു ഭജിക്കുന്നതു. "ഹേ കല്ലേ, എനിക്കഭീഷ്ടങ്ങളെ ദാനംചെയ്യേണമെ" എന്നാരും പ്രാർത്ഥിക്കാറില്ല. പ്രത്യുത ശിലാവിഗ്രഹത്തെ നോക്കി "ഹേ സർവ്വേശ്വര! സർവ്വാന്തര്യാമിൻ, അനാഥരക്ഷക! എന്റെ അഭീഷ്ടങ്ങളെ ദാനംചെയ്തനുഗ്രഹിക്കേണമേ" എന്നാണ് സർവ്വരും പ്രാർത്ഥിക്കാറുള്ളതു. ഇങ്ങിനെയുള്ള ആലംബനം വഴിക്കല്ലാതെ ചിത്തശുദ്ധിയും വിചാരശക്തിയുമില്ലാത്ത സാമാന്യജനങ്ങൾക്കു ഈശ്വരങ്കൽ ശ്രദ്ധയും ഭക്തിയും അങ്കുരിച്ചു വർദ്ധിക്കുക എന്നതു ദുഷ്കരമാകുന്നു. ഈശ്വരൻ സർവ്വവ്യാപിയെന്നിരിക്കിലും, ഈശ്വരന്റെ സർവ്വവ്യാപിതയെ ഭാവിച്ചു സർവ്വത്ര ഈശ്വരദർശനം ചെയ്വാൻ അസമർത്ഥരായ മന്ദാധികാരികൾക്കു വേണ്ടിയാണ് തീർത്ഥസ്ഥാനങ്ങളും ദേവാലയങ്ങളും സ്ഥാപിതമായിരിക്കുന്നതു. ഇങ്ങിനെയുള്ള ആലംബനംവഴിക്കു ആരാധനം ചെയ്യുന്ന ഒരു പുരുഷന്റെ മനസ്സു ശുദ്ധമായിത്തീർന്നു ക്രമേണ അവൻ ചെയ്യുന്ന സല്ക്കർമ്മങ്ങളും ഈശ്വരപ്രീത്യർത്ഥമായി പരിണമിക്കുന്നു. ഈശ്വരവിഹിതങ്ങളായ ധർമ്മമാർഗ്ഗങ്ങളിലല്ലാതെ ശ്രദ്ധാലുവായ അവന്റെ മനസ്സു രമിക്കുന്നില്ല. താദൃശനായ ഒരു ശ്രേഷ്ഠപുരുഷനിൽ ഈശ്വരൻ പ്രസാദിക്കുന്നു. അങ്ങിനെയല്ലാതെ ദേവാലയങ്ങളിലും മററുമടനംചെയ്തു കേവലം ശുഷ്കമായ ദർശനാദികൾചെയ്കയും, വെളിയിൽ വന്നു അസൽകർമ്മങ്ങളിൽ പ്രവർത്തിക്കയും ചെയ്യുന്ന ശ്രദ്ധാരഹിതനായ ഒരുവന്നു സൽഗതി ഒരിക്കലും ഉണ്ടാകുന്നതല്ല. ദേവാലയം ഈശ്വരനോടു അഭി

ഷ്ടങ്ങളെ ഇരക്കുവാനുള്ള കേവലം ഒരു പ്രാൎത്ഥനാമന്ദിരമല്ല. ഈശ്വരഭക്തി ഹൎമ്മ്യത്തിലേക്കു അധിരോഹണം ചെയ്വാനുള്ള ഒരു സോപാനം മാത്രമാണെന്നുള്ള തത്വം നാം നല്ലവണ്ണം ഗ്രഹിക്കേണ്ടതാണ്. ഇങ്ങിനെ ഗ്രഹിച്ചുകൊണ്ടും, ഇത് സാക്ഷാൽ പരമേശ്വരന്റെ സ്ഥാനമെന്നു വിശ്വസിച്ചുകൊണ്ടും ദേവാലയത്തിൽ പ്രവേശിക്കേണ്ടതാണ്. ഈശ്വരൻ സൎവ്വരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്തു സൎവ്വവും കണ്ടുകൊണ്ടിരിക്കുന്ന സൎവ്വസാക്ഷിയാകുന്നു. ഈശ്വരങ്കൽ നിഷ്കപടമായ പ്രേമമില്ലാതെയും, ഈശ്വരപ്രീതിക്കുവേണ്ടുന്ന സൽകൎമ്മങ്ങൾ ചെയ്യാതെയും, കേവലം ഇരപ്പാളികളായി തെണ്ടുന്നവരുടെ പേരിൽ അദ്ദേഹം പ്രസാദിക്കുന്നതല്ല.

ഇങ്ങിനെ ദേവാലയം മുതലായവ പരമേശ്വരഭജനത്തിന്നുള്ള ആലംബനങ്ങളാണെങ്കിൽ, സകാമനാകട്ടെ, നിഷ്കാമനാകട്ടെ, ജിജ്ഞാസുവാകട്ടെ, ജ്ഞാനിയാകട്ടെ, സൎവ്വരും അവിടങ്ങളിൽ യാത്ര ചെയ്യുവാനും ഭജിക്കുവാനും അധികാരികളാകുന്നു. സകാമൻ കാമസിദ്ധിക്കു വേണ്ടിയും, നിഷ്കാമൻ ചിത്തശുദ്ധിക്കു വേണ്ടിയും, ജിജ്ഞാസു ജ്ഞാനസിദ്ധിക്കു വേണ്ടിയും തീൎത്ഥാടനാദികൾ ചെയ്യുന്നു. പരമേശ്വരൻ അവൎക്കു അതാതു ഫലങ്ങളെ ദാനം ചെയ്തനുഗ്രഹിക്കയും ചെയ്യുന്നു. എന്നാൽ ജ്ഞാനി കൃതകൃത്യനാകുന്നു. ആത്മതത്വത്തെ കരതലാമലകംപോലെ പ്രത്യക്ഷമായി കണ്ടറിഞ്ഞവനാകുന്നു. ജീവൻ, ഈശ്വരൻ, ജഗത്ത് ഇതുകൾ ഭ്രാന്തികല്പിതമെന്നു അനുഭവിച്ചറിഞ്ഞവനാകുന്നു. അങ്ങിനെയുള്ള ജ്ഞാനിക്കു തീൎത്ഥാട

നാമികളെക്കൊണ്ടൊ, ഈശ്വരഭജനം കൊണ്ടൊ എന്തെന്തൊ ക്ക ഫലമാണുള്ളതു? എന്നിങ്ങിനെയുണ്ടാകുന്ന ശങ്കയെ പരിഹരിക്കേണ്ടിയിരിക്കുന്നു. ജ്ഞാനികളും ദേഹം പതിക്കുന്നതുവരെ സ്വസംസ്കാരമനുസരിച്ചു പ്രവൃത്തിക്കുന്നവരാകുന്നു. അവരുടെ സംസ്കാരമാകട്ടെ ശുഭമല്ലാതെ ഒരിക്കലും അശുഭമായിരിപ്പാൻ തരമില്ല. ശുഭസംസ്കാരം നിമിത്തം ശുഭകൎമ്മങ്ങളിൽ രതിയും അവൎക്കുണ്ടാകുന്നു. മുമ്പു പലെ ജന്മങ്ങളിൽ ചെയ്തിരിക്കുന്ന ദേവപൂജ, തീൎത്ഥാടനം, യോഗാഭ്യാസം, നിഷ്കാമകൎമ്മങ്ങളുടെ അനുഷ്ഠാനം മുതലായി തപസ്യാരൂപങ്ങളായ പലെ ശുഭകൎമ്മങ്ങളുടെയും ഫലമായിട്ടാകുന്നു ഈ ജന്മത്തിൽ ചിത്തശുദ്ധിയും ജ്ഞാനപ്രാപ്തിയുമുണ്ടായിരിക്കുന്നതു. ജ്ഞാനോല്പത്തിക്കു മുമ്പു അഭ്യസിച്ചിരിക്കുന്ന അങ്ങിനെയുള്ള ശുഭകൎമ്മങ്ങളുടെ സംസ്കാരം നിമിത്തം, ജ്ഞാനോല്പത്തിക്കു ശേഷവും, ആവക കൎമ്മങ്ങളിൽ പ്രവൃത്തിയുണ്ടാകുന്നു. ജ്ഞാനാവസ്ഥയിൽ ആരൂഢനായ പുരുഷനും പുലർകാലെ എഴുനീറ്റു സ്നാനം ചെയ്തു, ദേവമന്ദിരത്തിൽ ചെന്നു ദേവനെ ദൎശനം ചെയ്യുന്നു, പൂജ ചെയ്യുന്നു, രുദ്രാക്ഷമാല കയ്യിൽപിടിച്ചു ഈശ്വരനാമങ്ങളെ ജപിക്കുന്നു, സുഖാസനത്തിൽ ഇരുന്നു ധ്യാനം ചെയ്യുന്നു, വേദാന്തചിന്തനം ചെയ്യുന്നു. സ്വസംസ്കാരത്തിന്റെ പ്രേരണനിമിത്തം, ജ്ഞാനിയും ഇങ്ങിനെയെല്ലാം അനുഷ്ഠിക്കയും, അതിൽ ആനന്ദിക്കയും ചെയ്യുന്നുവെന്നല്ലാതെ അജ്ഞാനിയെപ്പോലെ ജീവേശ്വരജഗത്തുകൾ സത്യമെന്നുള്ള ബുദ്ധിയാലൊ, കൎത്തവ്യതാബുദ്ധിയാലൊ ചെയ്യുന്നതല്ല. ഇങ്ങി

ന്നെ വിഹിതമായ മാൎഗ്ഗത്തിൽ ജ്ഞാനി ആചരിക്കുന്നതുകൊണ്ടു, അതു മററുള്ള സാധാരണ ജനങ്ങൾക്കു ഒരു പാഠമായും അനുഗ്രഹമായും തീരുകയും ചെയ്യുന്നു. തീൎത്ഥാടനം മുതലായ എല്ലാ പുണ്യക്രിയകളും, ഈ രൂപത്തിൽ അതായതു, നിസ്സംഗമായ രൂപത്തിലാകുന്നു ജ്ഞാനികൾ ആചരിക്കുന്നതു. ഇങ്ങിനെയുള്ള അവരുടെ അവ്യഭിചാരിയായ അസംഗഭാവത്തെപ്പററി, ആചാൎയ്യപാദങ്ങൾ ദൃഷ്ടാന്തപൂൎവ്വം വിവരിക്കുന്നതു നോക്കുക!

"ക്ഷീരാൽസൎപ്പിൎയ്യഥോദ്ധൃത്യ ക്ഷിപ്തം തസ്മിന്നപൂൎവ്വവൽ
ബുദ്ധ്യാദേൎജ്ഞസ്തഥാസത്യാന്നദേഹീ പൂൎവ്വവദ്ഭവേൽ"

(ഉപദേശസാഹസ്രി)

പാലിൽനിന്നു വെണ്ണയെ കടഞ്ഞെടുത്തതിനു ശേഷം ആ വെണ്ണയെ അതിൽ പ്രക്ഷേപിക്കുന്നപക്ഷം ഒരിക്കലും മുമ്പെത്തെപ്പോലെ അതോടു സംബന്ധിക്കുന്നതല്ല. അതുപോലെ അസത്യമായ ബുദ്ധി മുതലായതുകളിൽനിന്നു ഭിന്നനും അവയുടെ സാക്ഷിയുമാണ് താനെന്നുള്ള ജ്ഞാനം സിദ്ധിച്ചിരിക്കുന്ന ഒരു പുരുഷന്നു തന്നെ ന്നരം ആ ബുദ്ധ്യാദികളോടുചേൎന്നു വ്യവഹാരം ചെയ്യേണ്ടിവരുന്ന പക്ഷവും ആ ബുദ്ധ്യാദികളോടു ഒരിക്കലും യാതൊരു സംബന്ധവുമുണ്ടാകുന്നില്ല. അങ്ങിനെ ബുദ്ധ്യാദികളോടു സംബന്ധമുണ്ടാകുന്നില്ലെങ്കിൽ പിന്നെ കേവലം ബുദ്ധ്യാദികളുടെ കാൎയ്യമായ അതായതു ബുദ്ധ്യാദികളാൽ സൃഷ്ടിക്കപ്പെടുന്ന വിവിധരൂപമായ ഈ പ്രപഞ്ചത്തോടും ആ പ്രബുദ്ധപുരുഷന്നു ഒരുകാലത്തും സംബന്ധമുണ്ടാകുന്നില്ല. എന്നുതന്നെയല്ല, പരമേശ്വരന്റെ അനുഗ്രഹം

കൂടാതെ ദുരിതക്ഷയമാകട്ടെ, ദുരിതക്ഷയം കൂടാതെ ചി
ത്തശുദ്ധിയാകട്ടെ, ചിത്തശുദ്ധി കൂടാതെ ജ്ഞാനപ്രാപ്തി
യാകട്ടെ ഉണ്ടാകുന്നതല്ല. അങ്ങിനെയാണെങ്കിൽ ഈശ്വ
രാനുഗ്രഹമാകുന്നു ജ്ഞാനപ്രാപ്തിക്കുള്ള പ്രധാന ഹേതുവെ
ന്നു സിദ്ധമാകുന്നു. ആ ജ്ഞാനദശയിൽ യാതൊരീശ്വ
രനെ ഭജിച്ച്, യാതൊരീശ്വരന്റെ അനുഗ്രഹം നിമി
ത്തം ജ്ഞാനപ്രാപ്തിയുണ്ടായോ, ജ്ഞാനപ്രാപ്തിക്കു ശേ
ഷം ആ ഈശ്വരനെ ഭജിക്കാതിരിക്കുന്നതു കൃതഘ്നതയാ
കുന്നു. അതുപോലെതന്നെ ഗുരുവും വേദാന്തശാസ്ത്രവും
ജ്ഞാനോദയത്തിന്നു മുഖ്യഹേതുക്കളായിരുന്നതുകൊണ്ടു,
ജ്ഞാനസിദ്ധിക്കു ശേഷം അവരെയും ആദരിക്കാതിരിക്കു
ന്നതിൽ കൃതഘ്നതാദോഷം നേരിടുന്നു. അതുകൊണ്ടു
ജ്ഞാനികളും പരമേശ്വരഭജനം ചെയ്യേണ്ടതാണെന്നു
ആചാര്യന്മാർ ശാസിച്ചിരിക്കുന്നു. ജ്ഞാനനിഷ്ഠനായ ഒരു
പുരുഷന്നു പരമാർത്ഥത്തിൽ ദോഷഗുണങ്ങളുടെ യാ
തൊരു സംബന്ധമാകട്ടെ കർത്തവ്യമാകട്ടെ ഉണ്ടാകുന്നി
ല്ലെങ്കിലും, വ്യവഹാരദൃഷ്ടിയിലാകുന്നു അവർ ഇങ്ങിനെ
നിശ്ചയിച്ചിരിക്കുന്നതു. അങ്ങിനെ ഈശ്വരഭജനം ജ്ഞാനി
കൾക്കു നിഷിദ്ധമല്ലെങ്കിൽ ഈശ്വരന്റെ വിശിഷ്ടസ്ഥാ
നങ്ങളായ തീർത്ഥങ്ങളിലും മററും യാത്ര ചെയ്തു ഈശ്വര
സേവ ചെയ്യുന്നതും അവർക്കു നിഷിദ്ധമല്ല. വേദവ്യാസൻ
മുതലായ പൗരാണിക മഹർഷികളുടെ കഥയിരിക്കട്ടെ!
ശങ്കരാചാര്യപാദങ്ങൾ മുതലായി ചരിത്രപുരുഷന്മാരായ
പല ആചാര്യന്മാരും ഇതിന്നു ഉത്തമദൃഷ്ടാന്തങ്ങളാ
കുന്നു. ജ്ഞാനനിഷ്ഠനെന്നിരിക്കിലും, ജ്ഞാനശാസ്ത്രകർത്താ

വെന്നിരിക്കിലും ആചാൎയ്യപാദങ്ങൾ സന്ദൎശിക്കാത്തതും, സേവിക്കാത്തതുമായ യാതൊരു പ്രധാന തീൎത്ഥസ്ഥാനവും ഭാരതവൎഷത്തിലില്ല.

കാട്ടമാണ്ഡു നഗരത്തിൽ നിന്നു 100-ൽ അധികം നാഴിക പടിഞ്ഞാറായി നാരായണിയെന്നും സാളഗ്രാമിയെന്നുംകൂടി വ്യപദേശിക്കപ്പെടുന്ന പുരാണപ്രസിദ്ധമായ "ഗണ്ഡകിനദി" വടക്കനിന്നു തെക്കോട്ടായി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. യാതൊരു പുണ്യനദിയുടെ തീരത്തിൽ ഭരതചക്രവൎത്തി തന്റെ അന്ത്യകാലത്തു തപം ചെയ്തുകൊണ്ടിരുന്നുവോ, യാതൊരു പുണ്യനദിയിൽ നൎമ്മദയിൽ ശിവലിംഗമെന്നപോലെ സാളഗ്രാമശിലകൾ ധാരാളമായി വിളഞ്ഞുകൊണ്ടിരിക്കുന്നുവോ ആ ഗണ്ഡകിനദിയാകുന്നു ഇതു്. ഈ ഗണ്ഡകീനദിയുടെ തീരത്തായി വടക്കു ഹിമപൎവ്വതങ്ങളുടെ താഴ്‌വരയിൽ 'മുക്തിനാഥം' എന്ന പുണ്യക്ഷേത്രവും, അവിടെനിന്നു 3 ദിവസത്തെ വഴി മേല്പോട്ടായി അതിവിശിഷ്ടങ്ങളായ സാളഗ്രാമങ്ങളുടെ ഉൽപത്തിസ്ഥാനമായ "ദാമോദരകുണ്ഡു" എന്ന മഹാതീൎത്ഥവും സ്ഥിതിചെയ്യുന്നു. മുക്തിനാഥത്തിൽ നിന്നു സുമാറു 100 നാഴിക പടിഞ്ഞാറാകുന്നു "ചന്ദനനാഥം" എന്ന പവിത്രസ്ഥാനം, പിന്നെ കാട്ടമാണ്ഡു നഗരത്തിൽനിന്നു 50 നാഴികയോളം വടക്കായി മഞ്ഞുമലകളുടെ മദ്ധ്യത്തിലായി "ഗോസായികുണ്ഡം" എന്ന അതിമനോഹരമായ ഒരു തീൎത്ഥമുണ്ടു്. കാട്ടമാണ്ഡുവിന്റെ സമീപവൎത്തിയായ പശുപതിനാഥത്തിനു പുറമെ നേപാളദേശത്തിൽ പ്രധാനങ്ങളും പ്രസിദ്ധങ്ങളുമായ മൎ

നസ്ഥാനങ്ങളും ഇവയാകുന്നു. എന്നാൽ കാട്ടുമാണ്ഡുവിൽ നിന്നു കുറെ ദിവസത്തെ വഴി കിഴക്കായി അവിടെ വടക്കുനിന്നു തെക്കോട്ടു പ്രവഹിച്ചുകൊണ്ടിരിക്കുന്നതും, ദ്രാക്ഷാവൃക്ഷങ്ങളുടെ ഉദ്യാനങ്ങളാൽ ആവൃതവുമായ "കൌശികി"നദിയേയും അതിന്റെ വക്കത്തുള്ള ചില പ്രധാനസ്ഥാനങ്ങളേയുംകൂടി തീർത്ഥയാത്രക്കാർ വളരെ വിശിഷ്ടമായും സേവായോഗ്യമായും ആദരിച്ചുവരുന്നു. ഉത്തരാഖണ്ഡത്തിലുൾപ്പെട്ട തപോഭൂമിയായ ഈ നേപാളദേശത്തിൽ ഇങ്ങിനെ പല തീർത്ഥസ്ഥാനങ്ങളുമുണ്ടെങ്കിലും ഏററവും പ്രസിദ്ധപ്പെട്ടതും യാത്രക്കു സുഖകരവുമായ പശുപതിനാഥനെ ദർശിച്ചു് മടങ്ങുന്നവരാണ് അധികവും യാത്രക്കാർ. ദൂരസ്ഥങ്ങളും ദുർഗ്ഗമങ്ങളുമായ മററു തീർത്ഥങ്ങളിൽ അടനം ചെയ്യുക എന്നുള്ള തിതിക്ഷുക്കളായ സാധുക്കൾക്കല്ലാതെ സാധാരണ ഗൃഹസ്ഥന്മാർക്കു ദുഷ്കരമാകുന്നു

ഫിബ്രുവരി 20-ാംനു- 12 മണിയോടുകൂടി ഞാൻ ചന്ദ്രഗിരിയിറങ്ങി താഴെയുള്ള മൈതാനത്തിൽ എത്തിച്ചേർന്നു. പുലർകാലേയാകട്ടെ. തലേദിവസം രാത്രിയാകട്ടെ, യാതൊന്നും ആഹരിക്കാതെ ചന്ദ്രഗിരി ഏറിയിറങ്ങേണ്ടിവന്നതുകൊണ്ടു, വിശപ്പുററു അത്യധികം തളർന്നുകൊണ്ടാണു അവിടെ എത്തിച്ചേർന്നതു. ഇവിടേയും പോലീസ്സ്റ്റേഷനിൽ യാത്രക്കാരുടെ പരിശോധനകൾ നടത്തുന്നു. ഇതിനുമുമ്പും ചില ഘട്ടങ്ങളിൽ യാത്രക്കാരേയും അവരുടെ സാമാനങ്ങളേയും പരിശോധിച്ചുകഴിഞ്ഞിരിക്കുന്നു. സംശയം തോന്നുന്ന യാത്രക്കാരുടെ ഭേദം

പ്രവൃത്തിയുമെല്ലാം പരിശോധകന്മാർ കുറിച്ചെടുക്കുകയും ചെയ്യുന്നു. എന്നാൽ ഒരു കംബളവും മേലിട്ടു ഒരു കമണ്ഡലുവും കയ്യിൽ പിടിച്ചു, ഏകാകിയായി യാത്ര ചെയ്യുന്ന ഈ സാധുവിനെ ആപാദചൂഡം നോക്കി "ആപ് ചലിയേ സ്വാമിജി!" (സ്വാമിജി! നിങ്ങൾ പോയ്ക്കൊള്ളുവിൻ!) എന്നവർ വിനയപൂർവ്വം പ്രാർത്ഥിച്ചിരുന്നതല്ലാതെ, യാതൊരു ഘട്ടത്തിലും യാതൊരു പരിശോധനക്കും വിഷയമാക്കിയിരുന്നില്ല. പരിശോധനാവട്ടം അതിക്രമിച്ചു മുന്നോട്ടു ചെന്നപ്പോൾ അവിടെവെച്ചു "സ്വാമിജി മഹാരാജ്! ഓം നമോ നാരായണായ! ഭിക്ഷ തെയ്യാറുണ്ട്. ഭിക്ഷ ചെയ്യേണമേ!" എന്നൊരു നേപ്പാള ഉദ്യോഗസ്ഥൻ ഭക്തിപൂർവ്വം പ്രാർത്ഥിക്കയുണ്ടായി. ശിവരാത്രിക്കു ദർശനത്തിനായി വരുന്ന സാധുക്കളെ ആദരിച്ചു സല്ക്കരിക്കുവാനായി നേപ്പാളഗവർമ്മെണ്ടു പല പ്രബന്ധങ്ങളും ചെയ്തിരിക്കുന്നു. മാർഗ്ഗത്തിൽ അവിടവിടെ ഭക്ഷണം പാകം ചെയ്തു കഴിക്കുവാൻ ഇഷ്ടമുള്ള സാധുക്കൾക്കും ദരിദ്രന്മാർക്കും സദാവൃത്തി കൊടുത്തുവരുന്നു. ചന്ദ്രഗിരിയുടെ ഇറക്കത്തിൽ സാധുക്കൾക്കു മൃഷ്ടാന്നഭോജനം കൊടുത്തു തൃപ്തിപ്പെടുത്തുന്നു. പശുപതിനാഥത്തിൽ എത്തിച്ചേർന്നാൽ സാധുക്കളുടെ ഭുക്തിക്കും മററും സുഖമായ പല ഏർപ്പാടുകളും ചെയ്തിരിക്കുന്നു. പൂരിയും അൽവയും ഉരുളക്കിഴങ്ങുകറിയും അവിടെനിന്നു വാങ്ങി ഞാൻ അടുത്തുള്ള ജലധാരയുടെ സമീപത്തു ചെന്നിരുന്നു സുഖമായി ഭുജിച്ചു. സുഖമായും പൂർണ്ണമായും ഭോജനം ചെയ്ത് കുറെ ദിവസമായിരിക്കുന്നതുകൊണ്ടു അന്നത്തെ ഈ

മൃഷ്ടാന്നഭോജനം വിശേഷിച്ചു തൃപ്തിയേയും പ്രീതിയേയും നൽകാതിരുന്നില്ല. ഭോജനാനന്തരം ഒരു വൃക്ഷമൂലത്തിൽ കുറെ വിശ്രമിച്ചു പിന്നേയും മുന്നോട്ടു യാത്ര തുടൎന്നു. ഇവിടെനിന്നുള്ള വിസ്തീൎണ്ണമായ നിരത്തിൽക്കൂടെ 2 മണിക്കൂറു യാത്രകൊണ്ടു കാട്ടമാണ്ടു നഗരത്തിൽ പ്രവേശിക്കുന്നു. നിരത്തിൽക്കൂടെ ശിവരാത്രി യാത്രക്കാർ സ്ത്രീകളും പുരുഷന്മാരും അനേകമനേകം നടന്നുകൊണ്ടിരിക്കുന്നു. ചുറവുഭാഗവും കാണപ്പെടുന്ന വിശാലമായ വയലുകളും വയലുകളുടെ നടുവിലായി അവിടവിടെ കാണപ്പെടുന്ന ചെറിയചെറിയ ഗ്രാമങ്ങളും നിരത്തിന്റെ രണ്ടുഭാഗത്തും യാത്രക്കാരെ സകൗതുകം കണ്ണുതുറിച്ചു നോക്കിക്കൊണ്ടു നില്ക്കുന്ന ആഭരണഭൂഷിതകളായ പൎവ്വതസ്ത്രീകളുടെ പങ്ക്തികളും വഴിനടന്നു ശരീരവും മനസ്സും ഒരുപോലെ ക്ഷീണിച്ചിരിക്കുന്ന യാത്രക്കാൎക്ക് ഒരു പുതിയ ഉന്മേഷത്തേയും ആനന്ദത്തേയും ദാനം ചെയ്തുകൊണ്ടിരുന്നു. സായാഹ്നം 5 മണിയോടുകൂടി ഞാൻ കാട്ടമാണ്ടു നഗരത്തിന്റെ ബഹിർഭാഗത്തുള്ള നിരത്തിൽക്കൂടെ നടന്നുകൊണ്ടിരിക്കുന്നു. ആയിരക്കണക്കായ ഈ യാത്രക്കാരെല്ലാം പശുപതിനാഥമന്ദിരത്തിലും അതിന്നടുത്തുള്ള ധൎമ്മശാലകളിലും ചെന്നുചേരുന്നതുകൊണ്ടു ജനബഹുളമായ അവിടത്തിൽ ചെന്നു നിവസിക്കുവാൻ ഏകാന്തതയെ ഇച്ഛിക്കുന്ന ഈ സാധുവിന്റെ മനം ഇഷ്ടപ്പെട്ടിരുന്നില്ല. എന്നെ പിന്തുടൎന്നുകൊണ്ടുവരുന്ന ചില സാധുക്കൾ എന്റെ മനോരഥം അറിഞ്ഞപോലെ എന്നോടിങ്ങിനെ ഉപദേശിച്ചു. "സ്വാമിജി!" പശുപതിനാഥ

ത്തിലേക്കു ഇവിടെനിന്നു 3 നാഴികയിലധികം ദൂരമുണ്ടു. ഇവിടെ സമീപത്തിലായി "ദശനാമി" സാധുക്കൾക്കു നിവസിപ്പാനുള്ള ഒരാശ്രമമുണ്ട്. അവിടെ ചെന്നു താമസിക്കാം. നാളെ പുലർകാലെ പശുപതിനാഥന്റെ ദർശനം ലഭിക്കുന്നതാണ്" ഈ ഉപദേശത്തെ അംഗീകരിച്ചു, നഗരത്തിന്നു സമീപം വാഗ്തീതീരത്തിൽ സ്ഥിതിചെയ്യുന്ന ഈ ആശ്രമത്തിൽ ചെന്നെത്തുകയും, ആശ്രമരക്ഷകന്മാർ "ദക്ഷിണി സ്വാമിജി"യെ വളരെ പ്രേമപൂർവ്വം സ്വാഗതം ചെയ്തു, നിവസിപ്പാനായി ആശ്രമത്തിൽ സർവ്വോത്തമമായ ഒരു സ്ഥാനം നൽകി അനുഗ്രഹിക്കയും ചെയ്തു.

"ദശനാമി"കളുടെ ആശ്രമമെന്നിരിക്കിലും അവിടെ സാധുക്കൾക്കു പുറമെ ദരിദ്രന്മാർക്കും പ്രവേശം നൽകിയിരിക്കുന്നു. ദശനാമികൾ എന്നതിന്നു പത്തുനാമങ്ങളോടുകൂടി ശങ്കരാചാർയ്യരുടെ പരമ്പരയിൽപെട്ട സാധുക്കൾ എന്നർത്ഥമാകുന്നു. പുരി, ഭാരതി, സരസ്വതി, തീർത്ഥം, ആശ്രമം, വനം, ആരണ്യം, ഗിരി, പർവ്വതം, സാഗരം എന്നിവയാകുന്നു ദശനാമങ്ങൾ. അദ്വൈതമതത്തെ അവലംബിക്കുന്ന സന്യാസികൾ മുതലായ സാധുക്കൾ തങ്ങളുടെ യോഗപട്ടമായി ഈ നാമങ്ങളെ ധരിക്കേണമെന്നും സന്യാസമെന്നതു ഈ നാമങ്ങളുടെ ബാഹ്യമായിരിപ്പാൻ പാടില്ലെന്നും ഭഗവൽപാദങ്ങളുടെ നിയമമാണെന്നു പറയപ്പെടുന്നു. ഈ പത്തു നാമങ്ങളോടുകൂടിയ പ്രധാനപ്പെട്ട 10 ശിഷ്യന്മാർ തനിക്കുണ്ടായിരുന്നുവെന്നും, ആദ്യത്തെ മൂന്നു നാമത്തോടുകൂടിയ മൂന്നു ശിഷ്യന്മാർ തെക്കു

ള്ള ശൃംഗേരിമഠത്തിലും, പിന്നത്തെ രണ്ടു നാമക്കാരായ രണ്ടു ശിഷ്യന്മാർ ദ്വാരകയിലെ ശാരദാമഠത്തിലും, പിന്നത്തെ രണ്ടു നാമക്കാർ ജഗന്നാഥത്തിലെ ഗോവർദ്ധനമഠത്തിലും, ഒടുവിലത്തെ മൂന്നനാമക്കാർ ബദരിനാഥത്തിന്നടുത്തുള്ള ജ്യോതിർമ്മഠത്തിലും, വാഴിക്കപ്പെട്ടുവെന്നും, അങ്ങിനെ 4 മഠങ്ങളും ദശനാമങ്ങളും ആചാര്യപാദങ്ങളാൽ കല്പിക്കപ്പെട്ടവയാണെന്നും ചില മഠഗ്രന്ഥങ്ങൾ വഴിക്കും ഐതിഹ്യം വഴിക്കും പരമ്പരയാ പറഞ്ഞുവരുന്നു. എന്നാൽ ദശനാമങ്ങളുടെ കർത്താവു ആചാര്യപാദങ്ങളല്ലെന്നും വിദ്യാരണ്യസ്വാമികളാണെന്നും ഉപപത്തിപൂർവ്വം ചിലർ അഭിപ്രായപ്പെടുന്നില്ലെന്നില്ല. അതിരിക്കട്ടെ; ഇങ്ങിനെ ദശനാമികൾക്കു അതായതു സന്ന്യാസികൾക്കും, അവരുടെ അനുചരന്മാരായ "നാഗകൾ" എന്ന സാധുക്കൾക്കും നിവസിക്കുവാനുള്ള സ്ഥാനമാകുന്നു മുൻപറയപ്പെട്ട ആശ്രമം. ഈ ആശ്രമത്തിൽ നമ്മുടെ ദക്ഷിണികൾ' തന്നെ അതായതു മലയാളികളും തമിഴരുംകൂടി തന്നെ 50 ലധികം പേർ നിവസിക്കുന്നതായി കാണപ്പെട്ടു. മലിനമായ ദരിദ്രവേഷത്തിലും സാധുവേഷത്തിലുമാണ് ഇവരെ അവിടെ കണ്ടതു. ഇത്രയും അധികം ദക്ഷിണികളെ ഒന്നായി ഹിമാലയത്തിൽ വേറൊരിടത്തുവെച്ചും ഇതേവരെ എനിക്കു കാണുവാൻ സാധിച്ചിട്ടില്ല–ഹാ! ഹാ! ഹിമാലയത്തിന്റെ നടുവിലുള്ള കാട്ടുമാണ്ടുനഗരം എവിടെ കിടക്കുന്നു? നമ്മുടെ ദക്ഷിണദേശം എവിടെ കിടക്കുന്നു? പ്രാരബ്ധത്തിന്റെ ഗതി വളരെ വിചിത്രം തന്നെ! ദക്ഷിണികളായ അവരുടെ ദർശനത്തി

ൽ വലിയ പ്രേമവും ആദരവും എന്റെ മനസ്സിൽ ഉദിതമായി. ജീവരൂപത്തിൽ സർവ്വരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതു ഈശ്വരൻ തന്നെയെങ്കിൽ, സർവ്വരും ഒരുപോലെ ആദരണീയന്മാർ തന്നെ. അതിന്നു പുറമെ ഇവരും ഈ ദേഹവും ദക്ഷിണഭൂമിയായ ഒരെ മാതാവിന്റെ സന്താനങ്ങളും തദ്വാരാ സഹോദരന്മാരുമായതുകൊണ്ടു വിശേഷിച്ചു ഇവർ എന്റെ പ്രേമത്തിന്നും പ്രണാമത്തിന്നും അർഹന്മാരാകുന്നു. അജ്ഞതകൊണ്ടൊ അശ്രദ്ധകൊണ്ടൊ അവരിൽ ചിലർ ചെയ്യുന്ന പല അവിഹിതങ്ങളും അസ്ഥാനങ്ങളുമായ ആചാരങ്ങളേയും കുറിയില്ലാത്ത വെടിപോലെ യാതൊരു ലക്ഷ്യവുമില്ലാതെ ദിവസങ്ങൾ പോക്കി വരുന്നതിനേയും നമുക്കു ഒരിക്കലും അനുമോദിപ്പാൻ തരമില്ലെങ്കിലും, അവരിലുള്ള പ്രേമവും ബഹുമാനവും കുറയുന്നതെങ്ങിനെ? എന്നാൽ സ്വദേശികളായ സഹോദരന്മാരെ ഇങ്ങിനെ ഈ രൂപത്തിൽ കണ്ടതിൽ എന്റെ മനസ്സിൽ ഒരു സന്താപഭാവവും ഉദിതമായില്ലെന്നില്ല. അമ്മയോടൊ അമ്മാമനോടൊ പിണങ്ങിയും, നാട്ടിൽ ഇരുന്നു ന്യായമായ വല്ല പ്രവൃത്തിയും ചെയ്തു ഉപജീവനം ചെയ്യുവാനുള്ള അലസതയാലും നാടുവിട്ടു പുറത്തിറങ്ങി, "ടെമ്പററി സ്വാമിമാരാ"യി ഒന്നു, രണ്ടുകൊല്ലം അവിടേയും ഇവിടേയും അലഞ്ഞുതിരിഞ്ഞു നാട്ടിലേക്കു മടങ്ങുന്നവരാണ് സാധു വേഷധാരികളായ ഇവരിലധികം പേരുമെന്നു പ്രത്യേകിച്ചു പറയേണ്ടതുണ്ടു. ഇവരുടെ ഈ ഉൽപഥഗമനം സ്വദേശത്തിന്നും സ്വധർമ്മത്തിന്നും, ക്ഷതിയെയാണു ഉണ്ടാക്കുന്നതെന്നിവ

അറിയുന്നില്ല. കാവിവസ്ത്രം വളരെ പവിത്രമായ ഒന്നാണ്. ഒരു പരമഹംസൻ മാത്രമാണ് യാതൊരു വസ്ത്രചിഹ്നങ്ങളും കൂടാതെ തല മൊട്ടയടിച്ചു കാഷായവസ്ത്രം ധരിക്കുവാനുള്ള അധികാരിയെന്നു ഹിന്തുശാസ്ത്രങ്ങൾ ശാസിക്കുന്നു. ബഹൂദകൻ, കുടീചകൻ, ഹംസൻ എന്നുള്ള സന്ന്യാസികൾ പോലും അങ്ങിനെ കാവിവസ്ത്രം ധരിക്കുവാൻ അധികാരികളല്ല. അതുകൊണ്ടു കാവിവസ്ത്രം വിനോദിക്കുവാനുള്ള ഒരു പദാൎത്ഥമല്ലെന്നു സിദ്ധമാകുന്നു. ഗുരുമുഖേനയല്ലാതെ കാവിവസ്ത്രം ധരിക്കുന്നതു അധൎമ്മമാകുന്നു. ഈവക നിയമങ്ങളൊന്നും ഗ്രഹിക്കാതെ കാവിവസ്ത്രവും ധരിച്ചു, കഞ്ചാവും സുൽഫയും വലിച്ചു ഒരു ഭജനവും ജപവുമില്ലാതെ അലഞ്ഞു തിരിഞ്ഞു ദിവസം കഴിക്കുന്ന പല മലയാളികളും ഉത്തരദേശങ്ങളിൽ ഉണ്ടെന്നു ലജ്ജാസമേതം പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെ അലഞ്ഞു തിരിയുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ലെന്നും, സ്വദേശത്തിൽ ഇരുന്നു യോഗ്യമായ രീതിയിൽ ജീവിതം കഴിക്കുന്നതാണു ശ്രേയസ്കരമെന്നും ഇക്കൂട്ടരും പരദേശങ്ങളിലേക്കു ഓടുവാനിച്ഛിക്കുന്നവരും അറിഞ്ഞിരിക്കേണ്ടതാണ്. ശ്രദ്ധാഭക്തികളും ഭാവനാശക്തിയുമില്ലാത്ത ജനങ്ങൾക്കു മത്സ്യങ്ങൾക്കെന്നപോലെ തീൎത്ഥസേവനംകൊണ്ടു യാതൊരു പ്രയോജനവും സിദ്ധിക്കുന്നതുമല്ല—ഈശ്വരരൂപമായി തീൎത്ഥത്തെവിശ്വസിച്ചു ഉപസേവിക്കുമ്പോൾമാത്രമെ, തീൎത്ഥസേവകൊണ്ടുള്ള ഫലമുണ്ടാകയുള്ളൂ. അങ്ങിനെയല്ലാത്ത തീൎത്ഥഭ്രമണം വ്യൎത്ഥഭ്രമണമാകുന്നതേയുള്ളൂവെന്നും ഇവർ ധരിച്ചിരിക്കേണ്ടതാണ്.

21-ാംനു- നേരം പുലൎന്നു—ഇന്നു ശിവരാത്രി ദിവസമാകുന്നു. മംഗളവിഗ്രഹനായ പരമേശ്വരന്റെ ദിനമാകുന്നു. ദിഗംബരനും അൎദ്ധനാരീശ്വരനുമായ പശുപതിനാഥൻ തപസ്വികളിൽവെച്ചു തപസ്വിയും, ഗൃഹസ്ഥന്മാരിൽവെച്ചു ഗൃഹസ്ഥനും ആകുന്നു. പരമശിവന്റെ പാദാരവിന്ദങ്ങളെ സൎവ്വ തപസ്വികളും സൎവ്വ ഗൃഹസ്ഥന്മാരും ക്ഷണകാലമെങ്കിലും ഭംഗം കൂടാതെ ഭജിക്കുവാനുള്ള ദിവസമാകുന്നു ഇന്നു. പ്രഭാതത്തിൽഎഴുനീററു വാഗ്മതി തീൎത്ഥത്തിൽ സ്നാനംചെയ്തു, പശുപതിനാഥത്തിലേക്കു നടന്നു. 7 മണിയോടുകൂടി പശുപതിനാഥമന്ദിരത്തിന്റെ മതിൽക്കകം പ്രവേശിച്ചു. ഹാ! ഹാ! ഭാരതവൎഷത്തിലെ വിവിധ ദേശക്കാരായ അനേകം യാത്രക്കാരുടെ സംഘം പശുപതിനാഥന്റെ ദൎശനത്തിന്നായി തിക്കിത്തിരക്കികൊണ്ടിരിക്കുന്നു. ജടാമകുടധാരികളായി ഭസ്മോദ്ധൂളിതവിഗ്രഹന്മാരായും, മുണ്ഡിതന്മാരായി, കാഷായവസ്ത്രധാരികളായും, ഇങ്ങിനെ പലതരത്തിലുള്ള പല സാധുക്കളും അവിടെ സന്നിഹിതന്മാരായിരുന്നു. നഗ്നരൂപികളും ഇടക്കിടെ ഇല്ലെന്നില്ല. ചില മഹാത്മാക്കൾ അൎദ്ധോന്മീലിത നേത്രന്മാരായി, ധ്യാനനിഷ്ഠിതന്മാരായി പശുപതിനാഥനെ ഹൃദയാകാശത്തിൽതന്നെ ദൎശിച്ചുകൊണ്ടിരിക്കുന്നു. അനേകം സാധുക്കളും ഗൃഹസ്ഥന്മാരും അവിടവിടെ സംഘം സംഘമായി ഇരുന്നുകൊണ്ടു മൃദ്ദളവാദ്യങ്ങളാൽ മധുരമായി നടരാജന്റെ ഭജനകൾ ചെയ്താനന്ദിക്കുന്നു. മററു ചിലർ ഭക്തിമദമത്തന്മാരായി തന്നെത്താൻ വിസ്മരിച്ചുകൊണ്ടു നൎത്തനം ചെയ്യുന്നു. നേപാളികൾ

അവിടവിടെനിന്നു ശിവരാത്രിമഹോത്സവത്തെ കണ്ടാനന്ദിക്കുന്നു. ജനത്തിരക്കിന്റെ ഉള്ളിൽകൂടെ കൃഷ്ണ്റെണ ഈ സാധുവും പശുപതിനാഥമന്ദിരത്തിന്റെ സമീപത്തായി ചെന്നുനിന്നു. പശുപതിയുടെ അതിരമണീയമായ മന്ദിരം അതിന്റെ പൂർണ്ണശോഭയോടുകൂടെ അക്ഷിലക്ഷീഭവിച്ചു—ദ്രാവിഡദേശത്തിലെ പൃഥുലാകൃതികളായ ദേവമന്ദിരങ്ങളെ അപേക്ഷിച്ചു, ഇതു എത്രയോ ചെറുതെങ്കിലും, രമണീയതയാൽ ഭാരതവർഷത്തിലെ മററു ദേവമന്ദിരത്തോടും കിടപിടിക്കുവാനർഹമായി കാണപ്പെട്ടു. ശില്പകലാവൈദഗ്ദ്ധ്യം പൂർണ്ണമായി പ്രകടിപ്പിച്ചിരിക്കുന്നതിന്നു പുറമെ, മന്ദിരനിർമ്മാണത്തിൽ സ്വർണ്ണവും വെള്ളിയും സുലഭമായി ഉപയോഗിച്ചിരിക്കുന്നു. എത്രയോ മനോഹരമായി നിർമ്മിക്കപ്പെട്ടിരിക്കുന്ന മഹാർഹമായ ഈ ദേവാലയം നേപാളത്തിലെ രാജാക്കന്മാർക്കു തങ്ങളുടെ കുലദേവതയായ പശുപതിനാഥന്റെ പാദാരവിന്ദങ്ങളിലുള്ള അനന്യഭക്തിയുടെ വിജയപതാകയായി ശോഭിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെ മന്ദിരത്തിന്റെ ബഹിർഭാഗത്തെയും, അവിടവിടെ ഇരുന്നു ഭജനം ചെയ്യുന്ന ആനന്ദസ്വരൂപികളായ അനേകം സാധു മഹാത്മാക്കളെയും ദർശിച്ചുകൊണ്ടും, അവരെ പ്രേമപൂർവ്വം പ്രണമിച്ചുകൊണ്ടും, അവരുമായി സംഭാഷണം ചെയ്തുകൊണ്ടും, സമയം കുറെ കഴിഞ്ഞു. മന്ദിരത്തിന്റെ നടവാതിൽക്കലുള്ള ജനത്തിരക്കിന്നു യാതൊരു ശാന്തിയും ഉണ്ടായി കാണുന്നില്ല. സമയം 10 മണി കഴിഞ്ഞിരിക്കുന്നു. മന്ദിരത്തിൽ കടന്നു ദർശനം ചെയ്യുവാനാരച്ച് കിഴ

ക്കവശം ഒഴുകിക്കൊണ്ടിരിക്കുന്ന വാഗ്മതീതീർത്ഥത്തിൽ ഇറങ്ങി ശരീരശുദ്ധി ചെയ്തു, ഉടനെ നടവാതിൽക്കൽക്കൂടെ ഒരവിധം മന്ദിരത്തിന്റെ ഉള്ളിൽ പ്രവേശിച്ചു. ഹാ! ഹാ! പഞ്ചവക്ത്രനായി വിരാജിക്കുന്ന പശുപതിനാഥനെ രോമാഞ്ചകഞ്ചുകിതനായി, ബാഷ്പപൂരിതനേത്രനായി സമീപത്തു ചെന്നു് ദർശനം ചെയ്തു. പരമാർത്ഥത്തിൽ ദർശനമെന്തു്? ദൃശ്യമെന്തു്? ദ്രഷ്ടാവെന്തു്? സർവ്വചരാചരങ്ങളുടേയും ഹൃദയത്തിൽ സ്ഥിതി ചെയ്തു സർവ്വത്തേയും നിയമനം ചെയ്യുന്ന പരമേശ്വരൻ ഞാനല്ലാതെ മററാരാണ്? പശുപതിനാഥൻ എന്നിൽനിന്നു ഭിന്നനാകുന്നതെങ്ങിനെ? പശുപതിനാഥൻ എന്നിൽനിന്നു ഭിന്നനല്ലെങ്കിൽ, ഞാൻ പശുപതിനാഥനെ ദർശിക്കുന്നതെങ്ങിനെ? അഹോ! വിചിത്രം പരമാർത്ഥം അതീവ ആശ്ചര്യജനകമാകുന്നു. ജീവനും ഈശ്വരനും ജഗത്തുമൊക്കെ ഞാനല്ലാതെ വേറൊരു വസ്തുവല്ല! ഈ തത്വത്തെ ത്രികാലങ്ങളിലും നാശമില്ലാത്ത ഈ രഹസ്യതത്വത്തെ, സർവ്വദാ അനുസന്ധാനം ചെയ്യേണ്ടുന്നവരും ചെയ്യുന്നവരുമാണ് സാധുക്കൾ. ഒരു വ്യവഹാരത്തിലും പരമാർത്ഥതത്വത്തിലുള്ള അവരുടെ ഈ നിഷ്ഠക്കു യാതൊരു ക്ഷതിയും സംഭവിക്കുവാൻ പാടുള്ളതല്ല. ചില സ്തോത്രങ്ങൾ ഉച്ചരിച്ചുകൊണ്ടും നാമജപം ചെയ്തുകൊണ്ടും കുറെനേരം പശുപതിയെ പ്രദക്ഷിണം ചെയ്തു് ഭക്തിപൂർവ്വം പ്രണമിച്ചു. ദേവാലയത്തിന്റെ അന്തർഭാഗം ഇത്രയും ജനബാഹുല്യമുണ്ടായിരുന്നിട്ടും എത്രയോ ശുദ്ധമായും സുന്ദരമായും കാണപ്പെട്ടു. പഞ്ചദ്രാവിഡരി

ലുൾപ്പെട്ട മഹാരാഷ്ട്ര ബ്രാഹ്മണർ പൂജകന്മാരായുള്ള കൊണ്ടാണ് അവിടെ ഈ ശുദ്ധിയും സൌന്ദൎയ്യവും കാണപ്പെടുന്നതെന്നെനിക്കു തോന്നി. ദേവാലയത്തെയും, ദേവവിഗ്രഹത്തെയും ശുദ്ധിയോടെ വെച്ചിരിക്കുന്നതിലും പൂജാകൎമ്മം ശുചിയോടെ അനുഷ്ഠിക്കുന്നതിലും, ദ്രാവിഡബ്രാഹ്മണരും അവരിൽവെച്ചു നമ്മുടെ കേരളബ്രാഹ്മണരും കുശലന്മാരാകുന്നു. നമ്മുടെ ഗുരുവായൂരപ്പന്റെയും വില്വാദ്രിനാഥന്റെയും പത്മനാഭസ്വാമിയുടേയും മന്ദിരങ്ങൾപോലെയും വിഗ്രഹങ്ങൾപോലെയും അത്രയും ശുദ്ധമായ മന്ദിരങ്ങളാകട്ടെ വിഗ്രഹങ്ങളാകട്ടെ ഉത്തരദേശങ്ങളിൽ കാണുകയെന്നതു വളരെ ദുൎല്ലഭമാണ്. ഗുരുവായൂരപ്പന്റെ മഞ്ജുളമായ മുഖാരവിന്ദം ദൎശിക്കുവാൻ ഭാഗ്യമുണ്ടായിട്ടുള്ള ഒരു കേരളീയൻ അതിന്റെ മഞ്ജുളതയെ അവന്റെ ജീവിതത്തിൽ ഒരിക്കലും വിസ്മരിക്കുന്നതല്ല. അടിച്ചുവാരുകപോലും ചെയ്യാത്ത ദേവമന്ദിരങ്ങളും ചളിനിറഞ്ഞ ദേവവിഗ്രഹങ്ങളും ഉത്തരദേശങ്ങളിൽ സുലഭമായി കാണാം. ഈ വിഷയത്തിൽ കേരളത്തിലെ ദേവപൂജകന്മാരായ നമ്പൂതിരി ബ്രാഹ്മണൎക്കു സാമ്പ്രദായികമായി സിദ്ധിച്ചിരിക്കുന്ന സാമൎത്ഥ്യം എത്രയോ സ്തുത്യൎഹമാകുന്നു. ഉത്തരാഖണ്ഡത്തിൽ അതായതു ഹിമാലയത്തിന്റെ എത്രയോ ഉച്ചദേശത്തിൽ സ്ഥിതിചെയ്യുന്ന ബദരീനാഥമന്ദിരം ഇതിനു പ്രത്യേക ദൃഷ്ടാന്തമാകുന്നു. ബദരീനാഥമന്ദിരത്തിന്റെ അന്തൎഭാഗത്തിൽ പ്രവേശിച്ചാൽ അവിടെ ഒരു കേരളീയച്ഛായയാകുന്നു മനസ്സിൽ പ്രതിഭാസിക്കുന്നതു. ഇതിനു കാരണമെന്തു? ശങ്കരാചാ

ൎയ്യസ്വാമികളുടെ കാലം മുതല്ക്കു ഇന്നുവരെയും അവിടെ പൂജകൻ നമ്പൂതിരിബ്രാഹ്മണനാണെന്നു പറയപ്പെടുന്നു. പശുപതിനാഥനെയും ശങ്കരാചാൎയ്യപാദങ്ങൾ ബൌദ്ധന്മാരിൽനിന്നു വീണ്ടെടുക്കയും അവിടെ ഉത്തമനായ ഒരു ദണ്ഡിസന്യാസി പൂജചെയ്യണമെന്നു് നിയമിക്കുകയും ചെയ്തിരുന്നുവെങ്കിലും സംഗതിവശാൽ സന്യാസിപൂജ ചെയ്യുക എന്നുള്ള സമ്പ്രദായം ഇടക്കു നിരുദ്ധമായി തീൎന്നുകൊണ്ടു, ആ സ്ഥാനത്തിൽ ഇപ്പോഴും ദാക്ഷിണാത്യബ്രാഹ്മണനെയാണു് നിയമിച്ചുവരുന്നതു.

ഇങ്ങിനെ പ്രധാന ദേവനെ ദൎശിച്ചതിന്നുശേഷം ബഹിൎഭാഗത്തിലുള്ള പല ഉപദേവന്മാരെയും യഥാവിധി ദൎശനംചെയ്തു. സമയം 12 മണി കഴിഞ്ഞിരിക്കുന്നു. ദൎശനേച്ഛുക്കളായ ജനങ്ങളുടെ തിരക്കു ക്രമേണ വൎദ്ധിക്കുന്നതല്ലാതെ ശമിക്കുന്നില്ല. ഭക്തന്മാരുടെ ഭജനധ്വനികളും വൎദ്ധിച്ചുകൊണ്ടു ഇരിക്കുന്നു. ഇന്നത്തെ ദിനവും രാത്രിയും ലൌകികചിന്തക്കൂടാതുള്ള ഇതേ കോലാഹലം തന്നെ. ഹാ! ഹാ! ഭക്തിയെന്നതു അന്യാദൃശമഹിമയോടു കൂടിയ ഒരു ദിവ്യവസ്തുതന്നെ—പ്രഭാതമെന്നോ, മദ്ധ്യാഹ്നമെന്നോ, സായാഹ്നമെന്നോ, രാത്രിയെന്നോ ഉള്ള കാലഭേദമൊന്നും അതിനെ ബാധിക്കുന്നില്ല. ക്ഷുത്താകട്ടെ, പിപാസയാകട്ടെ, ലൌകികമായ ഓരോ വാസനകളാകട്ടെ, സൂൎയ്യപ്രഭയുടെ മുമ്പിൽ മിന്നാമിനുങ്ങികളെപ്പോലെ, ഭക്തിയുടെ മുമ്പിൽ നിഷ്പ്രഭങ്ങളായിതീരുന്നു!

ഫാല്ഗുനമാസത്തിലെ അഥവാ മാഘമാസത്തിലെ കൃഷ്ണപക്ഷ ചതുൎദ്ദശിയാണല്ലൊ ശിവരാത്രിദിനം—അടുത്ത

ശുക്ലപക്ഷത്തിലെ പഞ്ചമിവരെ, അതായത് ഒരാഴ്ചമാത്രമെ ശിവരാത്രിക്ക പശുപതിനാഥ ദൎശനത്തിന്നായി വരുന്ന അന്യദേശികളായ യാത്രക്കാരെ നേപാളനഗരിയിൽ താമസിക്കുവാൻ അനുവദിക്കുന്നുള്ളു. എന്നാൽ പഞ്ചമി ദിവസംവരെ നേപാളസൎക്കാർ സാധുക്കൾക്ക പലേ സൽക്കാരങ്ങളും ചെയ്യുവരുന്നു. പഞ്ചമിക്ക വഴിച്ചിലവിന്നായി കുറേശ്ശ പണവും ദക്ഷിണചെയ്തു സൎവ്വസാധുക്കളേയും അവിടെനിന്ന സ്വസ്ഥാനങ്ങളിലേക്ക യാത്രയയക്കുന്നു. പഞ്ചമിക്ക ശേഷവും അധികൃതന്മാരുടെ പ്രത്യേക സമ്മതി കൂടാതെ പരദേശികൾ, ഗൃഹസ്ഥന്മാരാകട്ടെ, സാധുക്കളാകട്ടെ അവിടെ നിവസിക്കുന്നപക്ഷം പോല്ലീസ്സ ഉദ്യോഗസ്ഥന്മാർ അവരെ നിൎബ്ബന്ധപൂൎവ്വം അവിടെനിന്ന പറഞ്ഞയക്കുകയും ചെയ്യുന്നു. ഇങ്ങിനെയാകുന്നു പരദേശികളുടെ ശിവരാത്രിദൎശനം പരമ്പരയാ നടന്നുവരുന്നത്

ഞാൻ നിവസിച്ചിരുന്ന ആശ്രമത്തിലെ സാധുക്കൾ ഈ സാധുവിനെ പ്രത്യേകമായി പ്രേമിക്കയും പരിചരിക്കയും ചെയ്തിരുന്നു. പശുപതിനാഥമന്ദിരം ദൂരത്തായതുകൊണ്ട ചില ദിവസങ്ങളിൽ മാത്രമെ അവിടെച്ചെന്ന ദൎശനംചെയ്വാൻ എനിക്ക സാധിച്ചിരുന്നുള്ളു. രാവിലെ എഴുനീറ്റ സ്നാനജപാദികൾ നിൎവ്വഹിക്കുന്നു. തദനന്തരം ഭിക്ഷചെയ്യുന്നു. ഭിക്ഷാനന്തരം വേദാന്തചൎച്ച ചെയ്തുകൊണ്ടിരിക്കുന്നു. സായംകാലം ചിലപ്പോൾ നഗരത്തിന്ന പുറമെയുള്ള വിശാലമായ വയലിന്റെ ശോഭയെ നടന്നു ദൎശനംചെയ്യുന്നു. ഇങ്ങിനെ നിവസിക്കുവാനുള്ള ദിവസ

ങ്ങളൊക്കെ കഴിഞ്ഞു" സൎവ്വസാധുക്കളും മടങ്ങിക്കഴിഞ്ഞു. ഗ്രഹസ്ഥന്മാരെല്ലാം ശിവരാത്രി കഴിഞ്ഞു രണ്ടു മൂന്നു ദിവസങ്ങൾക്കുള്ളിൽതന്നെ മടങ്ങികഴിഞ്ഞിരിക്കുന്നു. എന്നാൽ ഈ സാധുവിൻെറ ഗതി നിരോധിക്കപ്പെട്ടു. ആശ്രമത്തിലെ സാധുസഹോദരന്മാരുടേയും, നഗരത്തിലെ ചില മാന്യന്മാരുടേയും, കുറെ ദിവസങ്ങൾക്കൂടെ അവിടെ നിവസിക്കേണമെന്നുള്ള പ്രേമപൂൎണ്ണകമായ പ്രാൎത്ഥനയെ അംഗീകരിക്കേണ്ടിവന്നു. അവരുടെ സംബന്ധത്തോടുകൂടി ആശ്രമത്തിൽ നിവസിക്കുന്ന എൻെറ സമീപത്തു പോല്ലീസിൻെറ യാതൊരു നിൎബ്ബന്ധവും ഉണ്ടായിരുന്നതുമില്ല.

ഇങ്ങിനെ ആ ആശ്രമത്തിൽ കുറെ ദിവസം നിവസിച്ചതോടുകൂടി "ഗതാനുഗതികോലോകഃ" ഒരാൾ ഒരു ദിക്കിലേക്കു പോകുന്നുവെങ്കിൽ അയാളെ മറ്റൊരാളും പിന്തുടരുക എന്നുള്ള ലോകസ്വഭാവം വഴിക്കും, പ്രത്യുത അവൎക്കുള്ള സാധുഭക്തി നിമിത്തവും ദിനംതോറും പലേ ജനങ്ങളും അവിടെ വന്നുകൊണ്ടിരിക്കയും, തദ്വാരാ പരിചിതന്മാർ വൎദ്ധിക്കയുംചെയ്തു. ആദ്ധ്യാത്മികമെങ്കിലും അവരുമായി അധികം സംഭാഷണം ചെയ്യേണ്ടിവരുന്നതു കുറെ വിക്ഷേപജനകമായിട്ടാണ്" എനിക്കു തോന്നിയതു എന്നുതന്നെയല്ല പല പ്രകാരത്തിലുള്ള അവരുടെ സല്ക്കാരശുശ്രൂഷയേയും അപ്പഴപ്പോൾ അവർ എന്നെ അറിയിക്കയും ചെയ്തിരുന്നു. എന്തായാലും അവരുടെ ഭക്തിയിൽ എനിക്കു വലിയ സന്തോഷവും വിസ്മയവും ഉണ്ടായിരുന്നെങ്കിലും അവിടെ അധികം നിവസിക്കുന്നതു നന്നല്ലെന്നും

തോന്നിയിരുന്നു. വിഷയങ്ങളോടു അധികമായി സംബന്ധിക്കുകയെന്നതു ശാന്തിപ്രിയന്മാൎക്കു നിഷിദ്ധംതന്നെ. സൎവ്വദാ ഏകാകാരമായ മനോവൃത്തിയിൽ രമിച്ചു തൃപ്തിപ്പെടുവാൻ അഭ്യസിക്കുന്ന സാധുക്കൾ വിക്ഷേപഹേതുക്കളുടെ നടുവിൽ നിവസിക്കുന്നതു നന്നല്ല. ഒരു ദിവസം പ്രഭാതത്തിന്നു മുമ്പു അവിടെനിന്നു എഴുന്നീററുപോകുവാൻ എന്റെ മനം തീരുമാനിച്ചു. എന്നാൽ ദൈവം അന്യഥാ ചിന്തിച്ചു. പൊടുന്നനവെ ശരീരം അസ്വാസ്ഥമാകയും, ഭയങ്കരമായ ഒരു രോഗത്താൽ ബാധിതനായി കുറെ ദിവസം അവിടെ നിരോധിക്കപ്പെടുകയും ചെയ്തു. രോഗം ശാന്തമായി രോഗം നിമിത്തമുണ്ടായ ശരീരദൌൎബ്ബല്യം ഒരുവിധം ശമിക്കുവാൻ വേണ്ടി രണ്ടു മാസത്തോളം അവിടെ നിവസിക്കുവാൻ നിൎബ്ബന്ധിതനായിത്തീരുകയും ചെയ്തു. ഭവിതവ്യം ഭവിക്കാതെ ശമിക്കുന്നതെങ്ങിനെ?

വിശാലമായ നേപാളക്ഷിതിയിൽ തപോധനന്മാരായ വലിയ സിദ്ധന്മാർ നിവസിച്ചിരുന്ന പല പവിത്രസ്ഥാനങ്ങളും കാണപ്പെടുന്നുണ്ടു. അങ്ങിനെയുള്ള പവിത്രസ്ഥാനങ്ങളിൽ ഇപ്പോഴും പല മഹാത്മാക്കളും നിവസിച്ചുകൊണ്ടു തപോവൃത്തിയിലും തത്വവിചാരത്തിലും കാലയാപനം ചെയ്തുവരുന്നതുമുണ്ടു. എന്നാൽ കാട്ടുമാണ്ടു നഗരത്തിലും, ആ നഗരത്തിൽ നിന്നു 8 നാഴിക കിഴക്കായി സ്ഥിതിചെയ്യുന്ന "ഭാത്തുഗാം" എന്ന നഗരത്തിലും രണ്ടു നാഴിക തെക്കുള്ള "പത്താനം" എന്ന നഗരത്തിലും സന്ന്യാസികളുടെ പുരാതനങ്ങളായ പല ആശ്രമങ്ങളുമുണ്ടെങ്കിലും, പ്രായേണ അവയിലെല്ലാം ഇപ്പോൾ ഗൃഹ

സ്വധർമ്മികളായ ഒരു തരം ഗോസായി സാധുക്കൾ നിവസിച്ചു വരുന്നതായിട്ടാണ് കാണപ്പെട്ടതു. പരമഹംസന്മാരായ വിരക്ത സന്യാസികൾ ഇവിടെ സ്ഥിരവാസം ചെയ്തുവരുന്നതായി കാണുന്നില്ല. ഞാനവിടെ താമസിച്ചിരുന്ന അവസരത്തിൽ ചിലപ്പോൾ ഈ പ്രദേശങ്ങളിലായ ചില ആശ്രമങ്ങളിലും, സമീപത്തുള്ള മററു ചില പുണ്യസ്ഥാനങ്ങളിലും യാത്രചെയ്കയും അവിടങ്ങളിലെ ചരിത്രത്തെ അന്വേഷിച്ചു ഗ്രഹിക്കയും ചെയ്തിരുന്നു. സാധുക്കളുടെ ആശ്രമങ്ങൾക്കും മററു ധർമ്മസ്ഥാപനങ്ങൾക്കുമായി നേപാള ഗവർമ്മെണ്ടു പ്രതിവർഷം വളരെ പണം ചിലവിടുന്നതിനു പുറമെ അവക്കുവേണ്ടി പ്രത്യേകമായി വളരെ ഭൂമിയും നീക്കംചെയ്തിരിക്കുന്നു. ഇവക്കു പുറമെ പല ബൌദ്ധസ്ഥാനങ്ങളേയും ഞാൻ ദർശനം ചെയ്തിരുന്നു. പഠിപ്പുള്ള ചില ബൌദ്ധന്മാരുമായി ബൌദ്ധമതത്തിലുള്ള പല വർഗ്ഗങ്ങളുടെയും സിദ്ധാന്തങ്ങളേയും ആചാരങ്ങളേയും പററി നിരൂപണം ചെയ്വാനും സാധിച്ചിരുന്നു. ബൌദ്ധമതത്തിലെ പ്രഥമവും പ്രധാനവുമായ സിദ്ധാന്തം "Abstinence from slaying any living being" ന്നതായതു അഹിംസയാണെന്നു ബൌദ്ധഗ്രന്ഥങ്ങളിൽ വിവരിച്ചുകാണുന്നുണ്ടെങ്കിലും, ഹിംസയും മാംസവും കൂടാതെ ദിവസം കഴിച്ചുകൂട്ടുവാൻ വിഷമമായ ബൌദ്ധവർഗ്ഗങ്ങളെയാണ് ഞാൻ നേപാളത്തും തിബത്തിലും കണ്ടതു. കാലം മാറുന്നതോടുകൂടി അന്നത്തെ സിദ്ധാന്തങ്ങളും അടിയിൽ പെട്ടുപോകുന്നു. ബുദ്ധദേവന്റെ സിദ്ധാന്തങ്ങൾ എവിടെ? ഇന്നു ബൌദ്ധവർഗ്ഗങ്ങൾ അന്ന

ഷ്ഠിക്കുന്നതെവിടെ? നമ്മുടെ വൈദിക സിദ്ധാന്തങ്ങൾ എന്താകുന്നു? ഇന്നു നാമനുഷ്ഠിക്കുന്നതെന്താകുന്നു?

ശിവരാത്രിക്കു പശുപതിനാഥന്റെ ദർശനത്തിന്നായി വരുന്ന സാധുക്കളിൽ പലരും "തിൻസർക്കാർ" എന്നു വിളിച്ചുവരുന്ന ഇവിടത്തെ പ്രധാനമന്ത്രിയെ അദ്ദേഹത്തിന്റെ വസതിയിൽ ചെന്നു കാണുകയും, ധാർമ്മിക വിഷയങ്ങളെപ്പററി പലതും സംഭാഷണം ചെയ്യുകയും പതിവാകുന്നു. ധർമ്മാത്മാക്കളിൽ അഗ്രഗണ്യനും സാധുക്കളുടെ വലിയൊരു ഭക്തനുമായ അദ്ദേഹം അവരുടെ ഉപദേശങ്ങളെ ശ്രദ്ധയോടെ കേൾക്കുകയും, ധനാദികളൊ, അഥവാ അഭീഷ്ടങ്ങളൊ ദാനം ചെയ്തു അവരെ സന്തോഷിപ്പിക്കയും ചെയ്യുന്നു. അദ്ദേഹം മാത്രമല്ല, അവിടത്തെ മററു പ്രഭുജനങ്ങളും സാമാന്യജനങ്ങളുമെല്ലാം സാധുക്കളിൽ വലിയ ശ്രദ്ധയും ഭക്തിയുമുള്ള ധർമ്മിഷ്ഠന്മാരാകുന്നു. ഇത്രയും അധികം നേപാള നഗരിയിൽ താമസിക്കയും ഉയൎന്ന ജനങ്ങൾ പരിചിതന്മാരാകയും ചെയ്ത അവസ്ഥക്ക്, മന്ത്രിപ്രവരനെ ചെന്നുകണ്ടു ധാർമ്മികമായ സംഭാഷണം ചെയ്യേണമെന്നു പലരും എന്നോടു പ്രേമപൂൎവ്വം ആവശ്യപ്പെടുകയുണ്ടായി. എന്നാൽ ഭർത്തൃഹരിയുടെ പ്രസിദ്ധവും പ്രകൃഷ്ടതരവും ആയ ആ ലക്ഷ്യത്തിൽ അത്യധികം അഭിനിവേശമുള്ള മാദൃശന്മാരായ സാധുക്കൾക്കു ബാഹ്യവിക്ഷേപകാരികളായ വ്യവഹാരങ്ങളിൽ അത്ര വലിയ അഭിരുചി തോന്നാത്തതിൽ അത്ഭുതമില്ല.

"ഗംഗാതീരെ ഹിമഗിരിശിലാബദ്ധപത്മാസനസ്യ
ബ്രഹ്മധ്യാനാഭ്യസന വിധിനാ യോഗനിദ്രാംഗതസ്യ

കിംതൈർഭാവ്യം മമസുദിവസൈൎയ്യത്ര തേ നിർവ്വിശങ്കാഃ
കണ്ഡൂയന്തേ ജരഠഹരിണാഃശൃംഗമംഗേമദീയേ”

“ഗംഗയുടെ തീരത്തിൽ ഹിമാലയത്തിലുള്ള ശിലയുടെ മുകളിൽ പത്മാസനത്തെ ബന്ധിച്ചുകൊണ്ടു ബ്രഹ്മധ്യാനം വഴിക്കു ചിത്തവൃത്തികളെ ഒതുക്കി സ്വരൂപനിഷ്ഠയാകുന്ന സുഖനിദ്രയെ പ്രാപിക്കുന്നതും, അങ്ങിനെ നിദ്രയെ പ്രാപിച്ചിരിക്കുന്ന എന്റെ ശരീരത്തിൽ വയസ്സായ ഹരിണങ്ങൾ ഭയം കൂടാതെ അവരുടെ കൊമ്പിനെ ഉരച്ചുകൊണ്ടു ലീലചെയ്യുന്നതുമായ ആ പുണ്യദിവസങ്ങൾ എപ്പോഴാണ് എനിക്കു ഉണ്ടാകുവാൻ പോകുന്നതു.”



---

## 4-ാം ഉല്ലാസം.

---

### കാട്ടമാണ്ഡുവിൽനിന്നു നേപാൾഗഞ്ചിലേക്കു.

— —

കൈലാസപർവ്വതേരാമ! മനസാനിർമ്മിതംപരം
ബ്രഹ്മണാനരശാർദ്ദൂല! തേനേദം മാനസംസരഃ

(വാല്മീകിരാമായണം)

ഹേ രാമചന്ദ്ര! ഹേ നരശ്രേഷ്ഠ! കൈലാസപർവ്വതത്തിൽ ബ്രഹ്മാവിനാൽ മനസ്സുകൊണ്ടു നിർമ്മിക്കപ്പെട്ടതാകകൊണ്ട് അതിമനോഹരമായ ഇതു “മാനസസരസ്സ്” എന്നു വ്യപദേശിക്കപ്പെടുന്നു.”

പൌരാണികന്മാർ ഇങ്ങിനെ വിവരിച്ചിരിക്കുന്ന മാനസസരസ്സിനെപ്പററി 1907-ൽ അവിടെ യാത്രചെയ്തി

തന്ന സ്റ്റോക്‌ഹോമിലെ ഡാക്ടർ സ്വെൻഹെഡിൻ എന്ന പണ്ഡിതൻ ഇങ്ങിനെ ശ്ലാഘിക്കുന്നു:—

I could live and die on this heavenly lake without ever growing weary of the wonderful spectacle always presenting fresh surprises.

"നിമിഷന്തോറും നവംനവമായ ഉന്മേഷത്തെ തന്നു കൊണ്ടിരിക്കുന്ന സ്വർഗ്ഗീയമായ ഈ സരോവരത്തിന്റെ അത്യാശ്ചര്യകരമായ കാഴ്ചയെ ഒരിക്കലും മതിവരാതെ കണ്ടു കണ്ടു ഇവിടെതന്നെ ജീവിതം നയിക്കുവാനും, ഇവിടെ തന്നെ മരിക്കുവാനും എനിക്കു സാധിക്കുന്നതാണ്."*

പണ്ടെത്തെ ഗ്രന്ഥകാരന്മാർ കൈലാസഗിരിയെയും, മാനസസരസ്സിനെയുംപററി പ്രാചീനഗ്രന്ഥങ്ങളിൽ പലേ വർണ്ണനകളും ചെയ്തിട്ടുണ്ടു. സ്കന്ദപുരാണത്തിലുൾപ്പെട്ട മാനസഖണ്ഡം മുതലായ ഗ്രന്ഥങ്ങൾ കൈലാസ മാനസസരസ്സുകളെപ്പററിയും, അവയുടെ ഉല്പത്തികളെപ്പററിയും എത്രയോ ഉല്കൃഷ്ടമായ അലങ്കാരരൂപത്തിൽ വർണ്ണിക്കുന്നവയാകുന്നു. വെള്ളിമലയെന്നും, പാർവ്വതീപരമേശ്വരന്മാരുടെ സ്ഥാനമെന്നും, കുബേരപുരി ഇതിന്റെ സമീപത്തിൽ സ്ഥിതിചെയ്യുന്നുവെന്നും മററും കൈലാസത്തെപ്പററിയും അപ്സരസ്സുകൾ, വിദ്യാധരികൾ മുതലായ ദേവസ്ത്രീകളും, ദേവഗജവും, ദേവരാജനും അതിൽ ജലക്രീഡ ചെയ്യുന്നുവെന്നും, നടരാജൻ പലപ്പോഴും അതിന്റെ തടത്തിൽ ആനന്ദതാണ്ഡവം ചെയ്യുന്നുവെന്നും, കല്പവൃക്ഷങ്ങൾ അതിന്റെ തീരത്തിൽ നിരനിരയായി കുലുത്തു തഴച്ചുപൂത്തുനില്ക്കുന്നുവെന്നും, "ഹേമാംഭോജപ്രസവി" (പൊന്താമരപ്പൂക്കളുള്ളതു)യായ അതിലെ

സലിലത്തിൽ സംഘംസംഘമായി വിഹരിക്കുന്ന രാജഹംസങ്ങളുടെ ശുഭ്രാകാരം വെള്ളത്തിന്നടിയിൽ വെള്ളവെളെള നിറഞ്ഞുകിടക്കുന്ന മുത്തുമണികളാണെന്നും, മററും മാനസസരസ്സിനെപ്പററിയും, കാണപ്പെടുന്ന അലൌകികമായ ഉല്ലേഖങ്ങൾ നിമിത്തം, ആ വിചിത്രസ്ഥാനങ്ങൾ ഈ ലോകത്തെ വിട്ടു വേറൊരു ലോകത്തിലായിരിക്കാമെന്നും, മനുഷ്യവർഗ്ഗത്തിന്നു അവിടങ്ങളിൽ ചെല്ലുക എന്നതസാദ്ധ്യമെന്നും, ചിലർ തീരുമാനിക്കുന്നതിൽ അത്ഭുതമില്ല. എന്നാൽ പൂർവ്വമഹർഷികളാൽ ഇങ്ങിനെ ദേവസ്ഥാനങ്ങളായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന "കൈലാസഗിരി" "മാനസസരസ്സ്" എന്നുള്ള ഈ പുണ്യധാമങ്ങൾ തിബത്തുദേശത്തിന്റെ ദക്ഷിണപ്രാന്തത്തിലാണ് സ്ഥിതിചെയ്യുന്നതെന്നും, അതിഗംഭീരമായ ഹിമാലയത്തെ അതിക്രമിച്ചു അപ്പുറം ചെല്ലുന്നപക്ഷം ഈ സ്ഥാനങ്ങളെ ദർശിക്കുവാൻ സാധിക്കുമെന്നും, നവീനമായ ഭൂമിശാസ്ത്രത്തിൽ പരിചയമുള്ളവർക്കു സുവിദിതമാണ്. പുരാണഗ്രന്ഥങ്ങളിൽനിന്നും, നവീനമായ ഭൂവിവരണഗ്രന്ഥങ്ങളിൽനിന്നും, ഈ ദിവ്യസ്ഥാനങ്ങൾ എത്രയോ മുമ്പുതന്നെ എനിക്കു പരിചിതങ്ങളാകുന്നു. എന്നുതന്നെയല്ല, പലപ്പോഴും അവയുടെ അലൌകികമായ ദിവ്യതയെ മനസ്സുകൊണ്ടു സങ്കലനം ചെയ്തു സന്തോഷിക്കയും, ഈ ജീവിതത്തിൽ ഏതൊരു പുണ്യദിനമെങ്കിലും, അവിടങ്ങളിൽ ചെന്നിരുന്നു പരമമായ പ്രശാന്തിയെ അനുഭവിച്ചു തൃപ്തിപ്പെടുവാൻ ഭാഗ്യമുണ്ടാകുമോ എന്നു പ്രതീക്ഷിക്കകയും ചെയ്തിരുന്നു. പരമമായ പ്രശാന്തിതന്നെയാണ്

നിരതിശയമായസുഖം. നിരതിശയസുഖംതന്നെ ഈശ്വരൻ—അഥവാ ഈശ്വരന്റെ സ്വരൂപം. അങ്ങിനെയാണെങ്കിൽ, പ്രകൃത്യാതന്നെ രമണീയതയിലും പ്രശാന്തതയിലും ഉച്ചകോടിയിൽ എത്തിയിരിക്കുന്ന വിശിഷ്ടസ്ഥാനങ്ങൾ ഈശ്വരന്റെ സ്ഥാനങ്ങളും, ബുദ്ധിക്കു കുറെ ശുദ്ധിയും വിചാരശക്തിയുമുള്ള ആൎക്കും അവിടങ്ങളിൽ ഈശ്വരാനുഭവം സുഖസാദ്ധ്യവുമാണെന്നുള്ളതിൽ സന്ദേഹമില്ല.

ഒരു സാധുവും ഹിമഗിരിവിഹാരിയുമായിത്തീൎന്ന ഞാൻ മുമ്പുതന്നെ മോക്ഷക്ഷേത്രമായ കൈലാസമാനസസരസ്സുകളെപ്പററി ചില ഗ്രന്ഥങ്ങളിലും പ്രീതിപൂൎവ്വം സങ്കല്പനം ചെയ്തിരുന്നു. എന്നാൽ ഹിമാലയത്തിലെ അനേകായിരം അടി ഉയരമുള്ള ഹിമാവൃതങ്ങളായ ഗംഭീരശിഖരങ്ങളെ അതിക്രമിച്ചു, അതും കാൽനടയായി അതിക്രമിച്ചു, അപ്പുറത്തു പ്രവേശിക്കുക എന്നതു ലഘുവായ ഒരു വ്യവസായമല്ല. ഹിന്തുക്കളുടെ എന്നുമാത്രമല്ല ഇതരമതസ്ഥന്മാരുടെയും തീൎത്ഥയാത്രകളിൽ ഇത്രയും കഠിനവും ക്ലേശകരവുമായ വേറൊരു യാത്ര ഉണ്ടെന്നു തോന്നുന്നില്ല. ഗഢ്വാൾ ദേശത്തിലുൾപ്പെട്ട ബദരിനാഥം, കേദാരനാഥം, ഗംഗോത്രി, ജമ്നോത്രി പഞ്ചാബിൽനിന്നു വടക്കു കിടക്കുന്ന മന്ദദേശം, ത്രിലോകിനാഥം, കാശ്മീരത്തിലെ അമരനാഥം, നേപാളത്തിലെ പശുപതിനാഥം, മുക്തിനാഥം, ചന്ദനനാഥം, ആസ്സാം വഴിക്കുള്ള പരശുരാമകുണ്ഡം എന്നിങ്ങിനെ ഹിമാലയത്തിലുള്ള പ്രസിദ്ധപ്പെട്ട പുണ്യധാമങ്ങളെല്ലാം അത്യുച്ച

മായ ഹിമശിഖരങ്ങളുടെ ഇപ്പുറം, അതായതു ദക്ഷിണഭാഗത്തിൽ സ്ഥിതിചെയ്യുന്നവയും, അതുനിമിത്തം കൈലാസത്തെ അപേക്ഷിച്ചു നമുക്കു നികടവൎത്തികളുമാകുന്നു. എന്നാൽ കൈലാസവും മാനസസരോവരവും തുഷാരഗിരിയുടെ അങ്ങെ ചരിവിൽ കിടക്കുന്നതുകൊണ്ടു കുറെ വിദൂരവൎത്തികളെന്നു മാത്രമല്ല ജനവിഹീനമായി വമ്പിച്ച പല മഞ്ഞുമലകളിൽകൂടെ സഞ്ചരിക്കേണ്ടതുകൊണ്ടു വളരെ ദുൎഗ്ഗമങ്ങളുമാകുന്നു. ഇത്രയും കഠിനവും ക്ലേശകരവുമാണ് കൈലാസഗമനമെന്നിരിക്കിലും, അതിനെ നിൎവ്വഹിക്കുവാൻ വേണ്ടുന്ന ശരീരബലം, തിതിക്ഷാബലം, തുടങ്ങിയ സാധനങ്ങൾ യാതൊന്നുംതന്നെ എനിക്കില്ലെന്നിരിക്കിലും, ദൃഢവും രമ്യവുമായ ആ സങ്കല്പത്തെ ഞാൻ സന്ത്യജിക്കുവാൻ ഒരുങ്ങിയിരുന്നില്ല. ഈശ്വരൻ അനുവദിക്കുന്നപക്ഷം, യഥാവസരം അതിനെ നിറവേററാമെന്നു സമാധാനിച്ചിരുന്നു.

മാൎച്ച്, ഏപ്രിൽ എന്നീ മാസങ്ങളിൽ ഈ സാധു കാട്ടുമാണ്ടുനഗരത്തിൽ, അഥവാ കാട്ടുമാണ്ടു നഗരത്തിന്നു സമീപം നിവാസം ചെയ്തുകൊണ്ടിരുന്നതിൽ അവിടെ നിവസിക്കുന്ന ചില മാന്യജനങ്ങൾ ഈ സാധുവിൽ പ്രേമമുള്ളവരായും, സേവാകരണത്തിൽ സമുത്സുകരായും തീൎന്നു. നേപാളം സാധുഭക്തിയിൽ എത്രയോ മുന്നണിയിൽ നില്ക്കുന്ന ഒരു ദേശമാണെന്നു മുമ്പുതന്നെ നിൎദ്ദേശിച്ചിട്ടുണ്ടല്ലോ. ഭിക്ഷാന്നത്തിൽ മാത്രം തൃപ്തിപ്പെട്ടു പരമാത്മഭജനം ചെയ്തു ദിവസങ്ങളെ കഴിക്കുവാനിച്ഛിക്കുന്ന ഈ ഭിക്ഷുവിന്നു എന്തൊരു സേവയാണ് അപേക്ഷിതമാ

യിരിക്കുന്നതു. എന്നാൽ മാനസസരസ്സു വഴിക്കു യാത്ര ചെയ്യേണമെന്നുള്ള എന്റെ സങ്കല്പത്തെ നിറവേറ്റുവാൻ ഇതാസമയം സന്നിഹിതമായിരിക്കുന്നുവെന്നു എനിക്കു തോന്നി. ഭാരതവർഷത്തിൽനിന്നു തിബത്തിലേക്കു ചെല്ലുവാൻ കാശ്മീരത്തിൽനിന്നു ആസ്സാംവരെ പലേ മാർഗ്ഗങ്ങളുമുണ്ടു. എന്നാൽ പശ്ചിമതിബത്തിൽ സ്ഥിതിചെയ്യുന്ന മാനസസരസ്സിലേക്കുതന്നെ നേരിട്ടു, ഗംഗോത്രി തുടങ്ങി അൽമോറവരെയുള്ള അഞ്ച്, ആറു മാർഗ്ഗങ്ങളിൽക്കൂടെ യാത്രചെയ്യാൻ സാധിക്കുന്നതാണ്. നേപാളത്തുനിന്നും ഒന്നു രണ്ടുമാർഗ്ഗങ്ങൾ പോകുന്നുണ്ട്. മറ്റെല്ലാ മാർഗ്ഗങ്ങളെപ്പോലെതന്നെ നേപാളമാർഗ്ഗവും ഗംഭീരമായ ഏറ്റിറക്കങ്ങൾ നിമിത്തം എത്രയോ ഭയാനകമെന്നിരിക്കിലും, മഞ്ഞിന്റെ മീതെ അധികമായി സഞ്ചരിക്കേണ്ടതില്ലാത്തതുകൊണ്ടും, അവിടവിടെ മനുഷ്യരുടെ വസതികളും ചില പുണ്യസ്ഥാനങ്ങളും കണ്ടെത്തുവാൻ സാധിക്കുന്നതുകൊണ്ടും, കുറെ സൌകര്യമുള്ള ഈ മാർഗ്ഗത്തിൽക്കൂടെതന്നെ ഈ അവസരത്തിൽതന്നെ തിബത്തു യാത്രചെയ്യാനും, കാട്ടുമാണ്ടുവിലെ ഭക്തജനങ്ങളുടെ "സേവയെ" ഈ യാത്രാവിഷയത്തിൽ വിനിയോഗിക്കുവാനും മനസ്സുകൊണ്ടുറച്ചു. മാനസസരസ്സിൽചെന്നു സ്നാനംചെയ്യാൻ ഈ ഭിക്ഷുവിന്റെ മനം ഇച്ഛിക്കുന്നുവെന്നു മാത്രം അവിടത്തെ മാന്യന്മാരെ അറിയിക്കയും ചെയ്തു. ആഹാരസാധനങ്ങൾ നന്നെ ദുർല്ലഭമെന്നു മാത്രമല്ല, മനുഷ്യമുഖം കാണുവാൻ പോലും കൊതിക്കേണ്ടിവരുന്ന ഏകാന്തമായ ഗിരിശിഖരങ്ങളിൽക്കൂടെ ആഹാരത്തിനും മററും യാതൊരു ഏർപ്പാടും

കൂടാതെ സഞ്ചരിക്കുക എന്നതു എത്രയോ ക്ലേശകരമാകുന്നു.

ശ്രദ്ധ എന്നതു വളരെ വിചിത്രമായ ഒരു പദാൎത്ഥമാകുന്നു. പരമാൎത്ഥത്തിൽ ശ്രദ്ധതന്നെ ഈ ജഗത്തു, അതായതു ശ്രദ്ധയിലാകുന്നു ഈ ജഗത്തു, പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു. ശ്രദ്ധയില്ലാതെ ലൌകികമായും ആദ്ധ്യാത്മികമായുമുള്ള യാതൊരു കൎമ്മങ്ങളും സംഭവിക്കുന്നില്ല. ശ്രദ്ധ എന്നാൽ സാമാന്യരൂപത്തിൽ വിശ്വാസം എന്നൎത്ഥമാകുന്നു. അറിഞ്ഞോ, അറിയാതെയോ, സ്വസംസ്കാരമനുസരിച്ചു ഓരോന്നിനെ വിശ്വസിച്ചു അതായതു അവലംബിച്ചുകൊണ്ടുതന്നെ ഓരോരുത്തരും ഓരോ കൎമ്മങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. "യോ യച്ഛ്രദ്ധസ്സ ഏവ സഃ," എന്നു ഭഗവാൻ അരുളിച്ചെയ്യുന്നു. ശ്രദ്ധാനുരൂപനാകുന്നു പുരുഷൻ. ശുഭമാണ് ഈ ശ്രദ്ധയെങ്കിൽ അതു എത്രയോ ഉൽകൃഷ്ടമായ മോക്ഷപദവിയെപ്പോലും ദാനംചെയ്വാൻ സമൎത്ഥമായിതീരുന്നു. ശുഭരൂപമായ ഈ ശ്രദ്ധയുടെ പ്രധാനമായ ഒരംഗമാകുന്നു സാധുക്കളിലുള്ള നിഷ്കപടമായ വിശ്വാസവും ഭക്തിയും. സിദ്ധന്മാർ, സാധകന്മാർ എന്നിങ്ങിനെ രണ്ടുതരത്തിലുൾപ്പെടുന്നവരാകുന്നു എല്ലാതരം ഉത്തമസാധുക്കളും. സംസാരനിവൃത്തിയെ കാംക്ഷിക്കുന്ന നിഷ്കാമന്മാർ മാത്രമല്ല ലൌകികവിഷയങ്ങളിൽ ആശയുള്ള സകാമന്മാരും ആദ്ധ്യാത്മികസരണിയിൽ സഞ്ചരിക്കുന്ന മഹാത്മാക്കളെ പൂജ ചെയ്യേണ്ടതാണെന്നു നമ്മുടെ ശാസ്ത്രങ്ങൾ ഐകകണ്ഠ്യേന ഉപദേശിക്കുന്നു. എന്നാൽ സുകൃതവൈരള്യം നിമിത്തം ചിലരിലും

ചില ദേശങ്ങളിലും സാധുക്കളിലുള്ള ശ്രദ്ധക്കു വൈരള്യം സംഭവിച്ചുകാണുന്നു. ഭാരതവർഷത്തെ സംബന്ധിച്ചേടത്തോളം സാധുസേവയിൽ ഉത്തരദേശം ദക്ഷിണദേശത്തേക്കാൾ എത്രയോ മുന്നണിയിൽ സ്ഥിതിചെയ്യുന്നു. ദക്ഷിണദേശത്തിൽ, വിശിഷ്യ നമ്മുടെ കേരളത്തിൽ സാധുക്കളിലുള്ള ബഹുമാനവും സേവയും നന്നെ കുറവായി കാണുന്നതു, പക്ഷെ കാരണം പലതുമുണ്ടാകാമെങ്കിലും ശോചനീയം തന്നെ. സാധുക്കളിൽവെച്ചു അഗ്രേസരന്നും, സാധുത (സന്യാസം മൂലമല്ലാതെ യാതൊരുവന്നും മോക്ഷത്തിന്നു അധികാരി)യാകുന്നതല്ലെന്നു സ്ഥാപിച്ചു, സന്യാസപദ്ധതിയെ ഭാരതത്തിൽ അത്യധികം പ്രചരിപ്പിച്ചു മഹാന്മായ ശങ്കരാചാൎയ്യപാദങ്ങളുടെ ജന്മഭൂമിയായ കേരളത്തിൽ സാധുക്കളുടെ പേരിലുള്ള ഉദാസീനഭാവം എത്രയോ അനുപന്നമായിരിക്കുന്നു. ഇങ്ങിനെയുള്ള ഔദാസീന്യം നിമിത്തം, സാധുക്കൾ അധികമായി ഇതുദിക്കിൽ സഞ്ചരിക്കുന്നില്ല. അതുനിമിത്തം എത്രയോ വിശിഷ്ടമായി ഗണിക്കപ്പെടുന്ന സാധുസംഗമം മലയാളികൾക്കു സിദ്ധിക്കുന്നതുമില്ല. മലയാളത്തിൽ ഗൃഹത്തിൽ ചെന്നു ഭിക്ഷ ചോദിക്കുന്നവരെല്ലാം കേവലം "പിച്ചക്കാരാ"കുന്നു. കാവിവസ്ത്രം, ഇല്ലാത്തവരുടേയും വല്ലാത്തവരുടെയും ഒരു ചിഹ്നമാണെന്നു പ്രായേണ ജനങ്ങൾ വിചാരിച്ചുവരുന്നു. ഭാരതവർഷത്തിന്നു ആദ്ധ്യാത്മികമായ വല്ല മഹിമയുമുണ്ടെങ്കിൽ, അതു സാധുക്കൾ നിമിത്തവും സാധുക്കളിൽ പ്രതിഷ്ഠിതവുമാണെന്നു പല വിചാരശീലന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതു ദക്ഷിണദേശത്തിൽ

അവിദിതമാകുന്നു. ദക്ഷിണദേശത്തിൽ സാധുക്കൾഭിക്ഷക്കായി ഗൃഹങ്ങളിൽ ചെന്നാൽ അവിടത്തെ സ്ത്രീപുരുഷന്മാർ "ഇല്ല പോ പോ" എന്നുള്ള ശബ്ദമാണ് പുറപ്പെടുവിക്കുന്നതെന്നും, ആ ശബ്ദത്തിന്റെ അൎത്ഥമെന്താണെന്നും അവിടെ സഞ്ചരിച്ചിട്ടുള്ള വൃദ്ധന്മാരും വിദ്വാന്മാരുമായ ചില ഹിന്ദുസ്ഥാനി സാധുക്കൾ ഹൃഷീകേശത്തിൽ വെച്ച് എന്നോടു ഒരിക്കൽ ചോദിക്കയുണ്ടായി. എന്നാൽ ഉത്തരദേശത്തിലാകട്ടെ സ്ത്രീകളും കുട്ടികളുംകൂടി സാധുക്കൾക്കു പ്രേമപൂർവ്വം ഭിക്ഷാദികൾ കൊടുത്തു ആദരിക്കുന്നതു കണ്ടാൽ, അവരുടെ ശുദ്ധസംസ്കാരത്തെപ്പററി ആൎക്കും വിസ്മയം തോന്നിപ്പോകും. "അഹംവൈശ്വാനരോഭൂത്വാ പ്രാണിനാംദേഹമാശ്രിതഃ" അഗ്നിസ്വരൂപനായി പ്രാണികളുടെ ദേഹത്തിൽ സ്ഥിതിചെയ്യുന്നതു സാക്ഷാൽ പരമേശ്വരനായതുകൊണ്ടു, സാധുവിന്റെയാകട്ടെ, അസാധുവിന്റെ ആകട്ടെ ആ അഗ്നിയിൽ ചെയ്യുന്ന ഹവനം, അതായതു ഭോജ്യപദാൎത്ഥങ്ങളെ കൊടുത്തു ജ്വലിക്കുന്ന ജഠരാഗ്നിയെ സന്തൎപ്പണം ചെയ്യുന്നത് സാക്ഷാൽ പരമേശ്വരാരാധനമാകുന്നു. അങ്ങിനെയുള്ള ശുദ്ധമായ ശ്രദ്ധനിമിത്തം ആ വക ദേശങ്ങളിൽ സാധുക്കൾ അധികമായി സഞ്ചരിക്കയും, തദ്വാരാ അവിടങ്ങളിൽ നിവസിക്കുന്ന ഹിന്തുക്കൾക്കു സാധുസംഗമവും, ഈശ്വരഭക്തിയും, വേദാന്തബോധവും അധികമായി സമ്പന്നമാകയും ചെയ്യുന്നു.

ഇങ്ങിനെ സാധുക്കളുടെ പേരിലുള്ള നിഷ്കപടമായ ശ്രദ്ധ നേപാളദേശത്തിലും, സാധാരണജനങ്ങൾക്കു മാത്ര

മല്ല. എത്രയോ ഉയൎന്നനിലയിൽ കഴിഞ്ഞുകൂടുന്ന പ്രഭുക്കന്മാൎക്കും രക്തംവഴിക്കുതന്നെ ലഭിച്ചിരിക്കുന്നതായി കാണപ്പെടുന്നു. ആങ്ങിനെയുള്ള ഔദാൎയ്യമല്ലാതെ മറെറന്താണ് ബാഹ്യദൃഷ്ട്യാ യാതൊരു "മണവും ഗുണവു"മില്ലാത്ത ഭിക്ഷുകന്മാരെ വളരെ ആദരവോടെ സൽക്കരിക്കുവാൻ പ്രേരിക്കുന്നതു. എന്തായാലും സാധുക്കളിൽ ദയയും പ്രേമവുമുള്ള അവിടത്തെ പല മാന്യന്മാരും കൈലാസയാത്രയെപ്പററിയുള്ള എന്റെ ഇച്ഛയെ അറിഞ്ഞപ്പോൾ, അത്യധികം ആശ്ചൎയ്യപ്പെടുകയാണ് ചെയ്തതു. ഇപ്പോൾ യാത്രചെയ്യാനൊരുങ്ങരുതെന്ന് പ്രേമപൂൎവ്വം നിരോധിക്കയും ചെയ്തു. മലമ്പനിയുടെ അനുഗ്രഹംനിമിത്തം ശരീരം വിവൎണ്ണവും ദുൎബ്ബലവുമായി തീൎന്നിരുന്നതുകൊണ്ടു ഇങ്ങിനെയുള്ള ശരീരാവസ്ഥയിൽ അനേകം പൎവ്വതങ്ങളെ ഉല്ലംഘിച്ചുകൊണ്ടുള്ള കൈലാസയാത്ര ചെയ്യാനൊരുങ്ങുന്നതു വലിയ സാഹസമാണെന്നുള്ള അഭിപ്രായത്തിലായിരുന്നു അവർ എന്നെ നിരോധിച്ചതു. ഭവിതവ്യം ഭാവിക്കാതെ ശമിക്കുന്നതല്ലാത്തതുകൊണ്ടു എന്തോ ഒരു സംസ്കാര വിശേഷത്താൽ പ്രേരിതനായ ഞാൻ, അവരുടെ നിരോധവാണികളെ ഗൌനിക്കയുണ്ടായില്ല. എന്റെ യാത്രാനിശ്ചയം ഇങ്ങിനെ അവിചലിതമാണെന്നറിഞ്ഞപ്പോൾ, അവിടത്തെ ദയാലുക്കളും എനിക്കു പരിചിതന്മാരുമായ മാന്യന്മാർ യാത്രയ്ക്കു വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്യുവാൻ സന്നദ്ധരായിരുന്നു. എന്നാൽ ഒരു രാജവംശത്തിലെ അംഗവും വലിയൊരു സാധുഭക്തനുമായ ഒരു മാന്യന്റെ മാത്രം ഏൎപ്പാടിനെ അംഗീകരിച്ചുകൊണ്ടാണ് ഞാൻ യാത്ര പുറപ്പെട്ടതു.

മുക്തിനാഥംവഴിക്കു, അതായതു മുക്തിനാഥനെ ദർശനംചെയ്തു ആവഴിക്കു മാനസത്തിലേക്കുള്ള മാൎഗ്ഗത്തിൽ ചെന്നുചേരാമെന്നായിരുന്നു ആദ്യം വിചാരിച്ചിരുന്നതു. മുക്തിനാഥം കാട്ടുമാണ്ടു നഗരത്തിൽനിന്നു സുമാറു 200 നാഴിക വടക്കുപടിഞ്ഞാറായി ഗണ്ഡകീനദിയുടെ വടക്കെ ആററത്തു് സ്ഥിതിചെയ്യുന്ന ഒരു പുണ്യസ്ഥാനമാകുന്നു. അതുകൊണ്ടു ആ വഴിക്കു യാത്രചെയ്യുന്നപക്ഷം 250 നാഴികയിലധികം വളഞ്ഞുസഞ്ചരിക്കേണ്ടതുണ്ടു്. ദേഹദൌർബ്ബല്യംകൊണ്ടും, ഉള്ള ദേഹബലം ഇവിടെനടന്നു ക്ഷയിപ്പിക്കുവാൻ പാടില്ലാത്തതുകൊണ്ടും, മുക്തിനാഥത്തേക്കുള്ള ഗമനത്തെ ഉപേക്ഷിക്കേണ്ടിവന്നു. അങ്ങിനെ മുക്തിനാഥംവഴിക്കല്ല യാത്രയെങ്കിൽ, പിന്നെ കാട്ടുമാണ്ടുവിൽനിന്നു പൎവ്വതങ്ങളുടെ മദ്ധ്യത്തിൽക്കൂടെ നേരെ പടിഞ്ഞാറോട്ടു ചെല്ലുന്ന മാൎഗ്ഗത്തിൽക്കൂടെ ജൂംലയിലേക്കു യാത്രചെയ്യുന്നതു അനാവശ്യകമാകുന്നു. കാട്ടുമാണ്ടുവിൽനിന്നു വന്ന വഴിക്കുതന്നെ താഴോട്ടിറങ്ങി, ദേശത്തിൽ കുറെദൂരം തീവണ്ടിമാൎഗ്ഗമായി പടിഞ്ഞാറോട്ടു സഞ്ചരിച്ചു അവിടെനിന്നു നേരെ വടക്കോട്ടു്, അതായതു ഹിമാലയത്തിന്റെ ഉള്ളിലേക്കു കയറുന്നതാണു് ജൂംലയിൽ ചെന്നുചേരുവാനുള്ള എളുപ്പമാൎഗ്ഗം. കാട്ടുമാണ്ടുവിൽനിന്നു 300-ലധികം നാഴിക വടക്കുപടിഞ്ഞാറായി കിടക്കുന്ന ഈ "ജൂംല" എന്ന പ്രദേശത്തിൽനിന്നാകുന്നു മാനസത്തിലേക്കുള്ള മാൎഗ്ഗം ശരിയായി പുറപ്പെടുന്നതു. ഇങ്ങിനെ മാൎഗ്ഗത്തെ സംബന്ധിച്ചു ലഭിക്കുന്ന ലാഘവംകൊണ്ടും, വിശ്രാമത്തിനും മററുമുള്ള പല സൌകൎയ്യങ്ങൾനിമി

ത്തവും, അധസ്ഥനമായ മാൎഗ്ഗത്തിൽക്കൂടെതന്നെ യാത്ര ചെയ്വാൻ മനസ്സുകൊണ്ടുറച്ചു.

നേപാളദേശത്തിന്റെ വടക്കെ അററം, അതിശീതളമായി, എന്നെന്നേക്കും ഉരുകാത്ത വമ്പിച്ച മഞ്ഞുമലകളാണെങ്കിൽ, തെക്കെ അററം വേനൽക്കാലത്തിൽ കനൽപോലെ കത്തിജ്വലിക്കുന്ന വനാച്ഛാദിതമായ വിശാല മൈതാനങ്ങളുമാകുന്നു. എന്നുതന്നെയല്ല, ഈ മൈതാനപ്രദേശങ്ങളിൽ മഴയൊന്നു നിലത്തു പതിച്ചാൽ പിന്നെ ഭയങ്കരമായ രൂപത്തിൽ "മലേറിയാ" ജ്വരത്തിന്റെ ആക്രമണവും ആരംഭിക്കുന്നു. അതുകൊണ്ടു ദുസ്സഹമായ ചുട്ടുപഴുക്കലും, ജ്വരവും ആരംഭിക്കുന്നതിനു മുമ്പുതന്നെ ഹിമാലയത്തിന്റെ ശീതളമായ ഉയൎന്ന പ്രദേശങ്ങളിൽ കടന്നുകൂടേണമെന്നുദ്ദേശിച്ചു് വേഗത്തിൽ, അതായതു ഏപ്രിൽമാസത്തിൽതന്നെ നേപാളനഗരിയിൽനിന്നു പുറപ്പെട്ടുവാൻ തീൎച്ചയാക്കി.

കൈലാസത്തെ ചെന്നൊന്നു് ദൎശിപ്പാനും, മാനസസരസ്സിൽ ചെന്നൊന്നു് സ്നാനം ചെയ്വാനും ഇച്ഛിക്കാത്ത സാധുക്കൾ തന്നെ ദുൎല്ലഭമാണു്. എന്നാൽ പലതുകൊണ്ടും അതിനുള്ള ദുൎഘടത നിമിത്തം അതിനു സാധിക്കുന്നവരും തന്നെ ദുൎല്ലഭമാണു്. ഈ സാധു നിവസിച്ചിരുന്ന ആശ്രമത്തിലെ ചില മഹാത്മാക്കൾ "ദക്ഷിണിസ്വാമിജി"യോടുകൂടെ മാനസത്തിലേക്കൊന്നു യാത്ര ചെയ്വാനുള്ള തങ്ങളുടെ ആഗ്രഹത്തെ അപ്പപ്പോൾ പ്രകടിപ്പിച്ചുകൊണ്ടിരുന്നുവെങ്കിലും, പല കാരണങ്ങളെക്കൊണ്ടും, അവരുടെ ഉത്സാഹം ഭഗ്നമായി തീരുകയാണു

ണ്ടായതു്. എന്നാൽ എൻെറ ഉത്സാഹം വൈഷമ്യത്തെയോ ക്ലേശത്തെയോ ലേശവും ഭയപ്പെട്ടിരുന്നില്ല. യാതൊരു വ്യവഹാരവും കൂടാതുള്ള ഏകാന്തഭാവംതന്നെ ഒരു സാധുവിൻെറ വിശ്രാമസ്ഥാനമെന്നിരിക്കിലും, സംസ്കാരബലം നിമിത്തം ചിലപ്പോൾ ചില വ്യവഹാരങ്ങൾ സംപ്രാപ്തമായിത്തീരുന്നു. തീർത്ഥാടനം മുതലായതു സാധുധർമ്മത്തിൽ ഉൾപ്പെട്ട ശുഭവ്യവഹാരം തന്നെയെങ്കിലും പലപ്പോഴും അതു ക്ലേശത്തെയും വിക്ഷേപത്തെയും ദാനം ചെയ്തു് മനസ്സിൻെറ നിരന്തരമായ പ്രസന്നഗതിയെ പ്രതിരോധിക്കുന്നു. എന്നാൽ എത്ര കാലത്തോളം ശരീരം നിലനില്ക്കുന്നുവോ, അത്ര കാലത്തോളം അതു ഈശ്വരലീലയുടെ ഉപകരണം മാത്രമാണെന്നു സമാധാനിക്കയല്ലാതെ ഗത്യന്തരമില്ല. 1925 ഏപ്രിൽ 19-ാം തിയ്യതി 3 മണിക്കു പശുപതിനാഥനേയും കൈലാസപതിയേയും ഭക്തിപൂർവ്വം ചിന്തചെയ്തു് കൈലാസത്തെ ലക്ഷ്യമാക്കി നേപാളപുരിയിൽനിന്നു വീരഗഞ്ജിലേക്കു ഞാൻ പുറപ്പെട്ടു. ദൃഢവ്രതനായ ഒരു യുവസാധുവും, തൻെറ വസ്ത്രവും ജലപാത്രവുമെടുത്തു യാത്രക്കൊരുങ്ങി എൻെറ സമീപത്തു് തെയ്യാറായി. നമ്മുടെ യാത്രാനാടകത്തിൽ ഈ സാധു ഒരു പ്രധാന പാത്രമായതുകൊണ്ടു "ഗിരി" എന്ന യോഗപട്ടത്തോടുകൂടിയ ആ ശരീരത്തെ നമുക്കു "ഗിരിഭിക്ഷു" എന്നു വ്യപദേശിക്കാം. ആസ്സാം ദേശത്തിൻെറ വടക്കു ഹിമാലയനികടത്തിൽ ജനിച്ചു വളൎന്നു, 24, 25 വയസ്സു പ്രായമുള്ള ഈ ഗിരിഭിക്ഷു സൽപ്രകൃതിയും സേവാകുശലനുമായിരുന്നു. ശുദ്ധമേ മംഗോ

ളിയൻസമ്പ്രദായത്തിൽ കാണപ്പെടുന്ന ഈ സാധുവിന്റെ ശരീരം കഠിനക്ലേശങ്ങളോടെതിരിടുവാൻ തക്ക ശക്തിയുള്ളതുമായിരുന്നു. എന്റെ കൂടെ മാനസയാത്ര ചെയ്യാൻ ഇച്ഛിച്ചിരുന്ന സാധുക്കളിൽ ഒരുവനായ ഗിരിഭിക്ഷു ഉഗ്രോഗ്രസാധനാകാതെ ക്ലേശസഹനത്തിന്നൊരുങ്ങമെന്നു ഞാൻ വിശ്വസിച്ചിരുന്നില്ല. ഏതായാലും ഗിരിഭിക്ഷുവിന്റെ ധൈര്യത്തിൽ ഞാൻ സന്തോഷിക്കയും, ആ സാധുവിനെ സഹചാരിയായി സ്വീകരിക്കയും ചെയ്തു. ആനന്ദപൂർവ്വം ഞങ്ങൾ കൈലാസയാത്ര ആരംഭിച്ചു. ഞങ്ങളെ അനുയാത്ര ചെയ്തിരുന്ന മാന്യന്മാരോടു ഞാൻ ഹൃദയപൂർവ്വം നന്ദിപറഞ്ഞു കൈലാസപതിയുടെ ചരണാരവിന്ദങ്ങളെ ശരണീകരിച്ചുകൊണ്ടു യാത്ര തുടർന്നു.

സത്യത്തെ ദർശിക്കുകയാകുന്നു ഊഹാപോഹചതുരമായ ഈ മനുഷ്യജന്മത്തിലെ മുഖ്യ കർത്തവ്യം. എന്തിനെ ത്യജിച്ചും എത്ര പണിപ്പെട്ടും എത്ര ദുഃഖങ്ങൾ സഹിച്ചും, ആ സത്യത്തെ ദർശിക്കുന്നവൻ മാത്രമാണ് പരമാർത്ഥത്തിൽ സ്വജന്മത്തെ സഫലീകരിക്കുന്നതു. പരിവർത്തനം ചെയ്തുകൊണ്ടിരിക്കുന്ന ഈ സംസാരത്തിൽ ജനിക്കുക, ഭോഗസാധനങ്ങളുടെ പിന്നാലെ പാഞ്ഞുകൊണ്ടു ദിവസങ്ങൾ കഴിക്കുക, മരിക്കുക എന്നുള്ളതു സർവ്വപ്രാണികൾക്കും ഉള്ളതായ ഒരു അവിശിഷ്ടധർമ്മമാകുന്നു. സത്യവസ്തുവെ അറിഞ്ഞു അതിൽ രമിക്കുവാൻ സാധിക്കുന്നതുവരെ സർവ്വമനുഷ്യരും തുല്യന്മാർതന്നെ, പണ്ഡിതനെന്നും രാജാവെന്നും, ബാരിസ്റ്റരെന്നും, ഡാക്ടരെന്നും, വേദാന്തിയെന്നും, സന്യാസിയെന്നും മറ്റുമുള്ള ഭിന്നഭിന്നമായ

നാമങ്ങൾകൊണ്ടു മാത്രം അവർ പരസ്പരം ഭേദം കല്പിക്കുന്നതു യുക്തമല്ല. ധനം മുതലായ ഭോഗസാധനങ്ങളെ സമ്പാദിക്കുക എന്നുള്ള ഏകപ്രയോജനത്തിൽ ജീവിതനാടകരംഗത്തിൽ ഇറങ്ങി അഭിനയിക്കുവാൻ വേണ്ടി ഭിന്നഭിന്നമായ ഓരോ രൂപങ്ങളെ അവർ ധരിച്ചിരിക്കുന്നുവെന്നു മാത്രമേയുള്ളു. അതു നിമിത്തം ദുഃഖാനുഭവത്തിൽ ഇവരെല്ലാവരും സദൃശന്മാരാകുന്നു. പർവ്വതത്തിൽ ചെല്ലുക, നഗരത്തിൽ ചെല്ലുക, പരിഷ്കൃതമെന്നു ഘോഷിക്കുന്ന ദേശത്തിൽ ചെല്ലുക, അഥവാ അപരിഷ്കൃതമെന്ന് നിന്ദിക്കുന്ന ദേശത്തിൽ ചെല്ലുക, എവിടേയും ഇങ്ങിനെയുള്ള വിവിധരൂപക്കാരായ സഹോദരന്മാരെയല്ലാതെ പരമാർത്ഥത്തിൽ സത്യദർശിയോ അഥവാ സത്യാഗ്രഹിയോ ആയ ഒരു പുരുഷനെ കാണുക എന്നതു വളരെ വിരളമാകുന്നു. ഭഗവാൻതന്നെ അരുളിച്ചെയ്യുന്നതു നോക്കുക.

"മനുഷ്യാണാംസഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാംവേത്തി തത്ത്വതഃ"

അനേകസഹസ്രം മനുഷ്യന്മാരിൽ ഒരുവൻ മാത്രമാണ് സത്യാഗ്രഹിയായി സത്യത്തെ അന്വേഷിച്ചു യത്നിക്കുന്നതു. അങ്ങിനെയുള്ള അനേകം സത്യാന്വേഷകന്മാരിൽ ഒരുവൻ മാത്രമാണ് സത്യത്തെ ദർശിച്ചു തൃപ്തിപ്പെടുന്നതു. പ്രകൃതിയുടെ വിചിത്രശക്തിതന്നെ ഇതിന്നുള്ള ഹേതു. സത്യത്തെ ദൃഢമായി ആഗ്രഹിച്ചു അന്വേഷിക്കുക എന്നതു ഇത്രയും ദുഷ്കരമെന്നിരിക്കിലും, സ്വധർമ്മമെന്നെണ്ണി സാധുസംഗമം ചെയ്യുന്നവർ പുറമെ പലേ

സാക്ഷാൽ സത്യാന്വേഷകന്മാരേയും നേപാളനഗരിയിൽ കാണുവാൻ സാധിച്ചതിൽ എന്റെ മനസ്സ അതിയായി സന്തോഷിച്ചിരുന്നുവെന്നു മാത്രമല്ല, ഹിന്ദുധൎമ്മത്തിൽ ശ്രദ്ധയുള്ള ഒരു ഹിന്ദുരാജാവിന്റെ ദേശാധിപത്യവും ആദ്ധ്യാത്മികമായ ഉൽകൎഷത്തിന്ന എത്രയോ സഹായകമെന്ന ഗ്രഹിക്കുവാൻ സാധിക്കയും ചെയ്തിരുന്നു. ഏതായാലും പുണ്യവതിയായ നേപാളപുരിയെപ്പററി വലിയ ബഹുമാനഭാവത്തോടുകൂടിയാണ് ഞാൻ അവിടെ നിന്ന പ്രസ്ഥാനം ചെയ്തതു.

സമയം 4 മണി കഴിഞ്ഞിരിക്കുന്നു, നെൽകൃഷി ചെയ്യുന്ന വിശാലവയലുകളിൽകൂടെയുള്ള നിരത്തിൽകൂടെ ഞങ്ങൾ യാത്രചെയ്യുന്നു. 2 മണിക്കൂറുകൊണ്ട് അതായതു 6 മണിയോടുകൂടി ചന്ദ്രഗിരിയുടെ താഴെയുള്ള ആദ്യത്തെ ഗ്രാമത്തിൽ ചെന്നുചേൎന്നു. രാത്രി അവിടെ ഒരൊഴിഞ്ഞ ഭവനത്തിന്റെ ബഹിൎഭാഗത്തിൽ താമസിച്ചു. കാട്ടുമാണ്ഡുവിൽനിന്ന പുറപ്പെടുന്ന സമയം ഞങ്ങളെ അനുയാത്രചെയ്തിരുന്ന ചില മാന്യന്മാർ തന്നിരുന്ന ചില ഭക്ഷ്യപദാൎത്ഥങ്ങളിൽനിന്ന കുറെ ഫലഹാരമെടുത്താഹരിച്ചു വിശപ്പടക്കി.

പിറേറന്ന പുലർകാലെ 5 മണിക്കു മഞ്ഞുമലകളിൽതട്ടി വീശുന്ന കുളിർകാററുകൊണ്ട് ഞങ്ങൾ യാത്ര തുടൎന്നു, അതായതു ഞങ്ങൾ ചന്ദ്രഗിരിയെ ഉല്ലംഘിക്കുവാൻ ആരംഭിച്ചു. ആരോഹണം ആരംഭിക്കുന്നതിന്ന മുമ്പു ചന്ദ്രഗിരിയുടെ ചുവട്ടിൽ വെച്ചു പോല്ലീസ്സുദ്യോഗസ്ഥന്മാരുടെ ചില ചോദ്യങ്ങൾക്കു സമാധാനം ചെയ്യേ

ങ്ങിവന്നതുകൊണ്ടു അവിടെ കുറെ താമസിക്കേണ്ടിവന്നു. കാട്ടുമാണ്ടു നഗരത്തിന്റെ അവധിയിൽവെച്ചും നാമധാമങ്ങളുടെ അന്വേഷണം ഒരിക്കൽ കഴിഞ്ഞിരിക്കുന്നു. നേപാളപുരിയിലേക്കും നേപാളപുരിയിൽനിന്നും ഗമനം ചെയ്യുന്നവരെ പരിശോധിക്കേണ്ടതാണെന്നുള്ളതു് അവിടുത്തെ ഗവൎമ്മെണ്ടിന്റെ ഒരു നിയമമാകുന്നു. ഏതായാലും 9 മണിയോടുകൂടി പൎവ്വതം ഏറിയിറങ്ങി അപ്പുറത്തുള്ള ഒരു ജലധാരയുടെ സമീപത്തു ചെന്നുചേൎന്നു. സൂൎയ്യകിരണങ്ങൾ തേജസ്സോടെ പ്രകാശിച്ചുതുടങ്ങിയിരിക്കുന്നു. വനത്തിൽകൂടെ സുന്ദരമായി പ്രവഹിക്കുന്ന ആ നിൎഝരത്തിന്റെ സമീപത്തിൽ ഒരു വൃക്ഷമൂലത്തിൽ ചെന്നിരുന്നു പലഹാരഭാണ്ഡത്തിൽനിന്നു കുറെ ഭക്ഷ്യമെടുത്താഹരിച്ചു് ക്ഷുത്തിനെ ശമിപ്പിച്ചു. ധാരാജലം കുടിച്ചു ദാഹവും തീൎത്തു. സമയം 10 മണി കഴിഞ്ഞിരിക്കുന്നു. സീസാഗഡി എന്നുള്ള പൎവ്വതത്തിന്റെ താഴ്‌വര വരെ ഇനി വലിയ ഏറ്റിറക്കങ്ങളൊന്നുമില്ലാത്ത മൈതാനമാൎഗ്ഗമാകുന്നു. 4 മണിക്കൂറുകൊണ്ടു സീസാഗഡിയുടെ അടിവാരത്തിൽ എത്തിച്ചേൎന്നു. പ്രചണ്ഡമായ സൂൎയ്യകിരണങ്ങൾ നിമിത്തം പരിതപ്തമായിതീൎന്ന ശരീരത്തെ അവിടെ കുറെ വിശ്രമിപ്പിച്ചതിന്റെ ശേഷം, സീസാഗഡിയെ ഉല്ലംഘിക്കുവാൻ തുടങ്ങി. സീസാഗഡിയെന്ന ഈ ഗിരിയുടെ ഉപരിഭാഗത്തിൽ നേപാളഗവൎമ്മെണ്ടിന്റെ പ്രധാനപ്പെട്ട ഒരു പട്ടാളഉദ്യോഗസ്ഥനും പട്ടാളവും സ്ഥിതിചെയ്യുന്നു. കാട്ടുമാണ്ടു മൈതാനത്തിന്റെ പ്രകൃതിഭിത്തമായ ഈ ഗോപുരദ്വാരത്തിൽവെച്ചു് കാട്ടുമാണ്ടുവിലേക്കു പോ

കുന്നവരേയും അവിടെനിന്ന വരുന്നവരേയും പ്രബലമായി പരിശോധിച്ചുവരികയും ചെയ്യുന്നു. വൈകുന്നേരം 5മണിയോടുകൂടി ഞങ്ങൾ ഈ പർവ്വതത്തേയും അതിക്രമിച്ചു അങ്ങേ അടിവാരത്തിൽ സ്ഥിതിചെയ്യുന്ന മനോഹരമായ "ഭീമഭേദി" എന്നുള്ള ഗ്രാമത്തിൽ പ്രവേശിക്കയും അന്നവിടെ നിവസിക്കയും ചെയ്തു.

പിറേറന്ന് പ്രഭാതത്തിൽ അവിടെനിന്നു യാത്ര ആരംഭിച്ചു. ഭീമഭേദി കാട്ടുമാണ്ടുവിൽനിന്നു 18 നാഴിക ദൂരത്താകുന്നു സ്ഥിതിചെയ്യുന്നതു. ഇനി ഇവിടെനിന്നു വീരഗഞ്ചിലേക്കു 42 നാഴിക യാത്രചെയ്യേണ്ടതുണ്ട്. ഞങ്ങൾക്കു കഴിയുന്നതും ക്ലേശം കൂടാതിരിപ്പാൻവേണ്ടി പ്രയത്നിക്കുന്ന ഞങ്ങളുടെ അനുചരന്മാർ ഞങ്ങളുടെ യാത്രക്കായി ഒരു കുതിരവണ്ടി തെയ്യാർചെയ്തിരിക്കുന്നതായി കാണപ്പെട്ടു. കുതിരവണ്ടി എന്നു പറഞ്ഞതുകൊണ്ടു നല്ല തരത്തിലുള്ള വാഹനമെന്നു വിചാരിച്ചുപോകരുതു്. കെട്ടലും പൂട്ടലുമൊക്കെയുള്ള ജാംബവാന്റെ കാലത്തിലുള്ള ഒരു പഴയ ശകടമായിരുന്നു അതു. സമചതുരശ്രമായ ഇത്തരം ശകടം ഈ പ്രദേശങ്ങളിൽ "എക്ക" എന്നു വ്യപദേശിക്കപ്പെടുന്നു. "അട്ടക്കു പൊട്ടക്കുളം ചക്കിക്കു ചങ്കരൻ" എന്നാണല്ലോ നമ്മുടെ മലയാളത്തിൽ. അക്കൂട്ടത്തിൽ ഈ വണ്ടിക്കു ഈ കുതിരതന്നെ അനുരൂപം. അഹോ! വിചിത്രം! സാധാരണമായി നല്ല ശകടങ്ങളൊന്നും ഈ വഴിക്കു സഞ്ചരിക്കാറില്ല. ഒന്നാമതു് യാത്രക്കാരുടെ അഭാവം. രണ്ടാമതു മാർഗ്ഗത്തിന്റെ നിമ്നോന്നതസ്ഥിതി. എന്നാൽ ഏതു പ്രാരാബ്ധവശാലോ വീരഗഞ്ചിൽനിന്നു

ഇവിടെ വന്നുചേൎന്നിരുന്ന ഒരു ശകടമായിരുന്നു ഇവിടെ പ്രസ്താവിക്കപ്പെട്ട ഞങ്ങളുടെ വാഹനം. ശരീരസ്വാസ്ഥ്യമില്ലാതിരുന്നതുകൊണ്ടും, കഠിനമായ ആതപംകൊണ്ടും, കാട്ടമാണ്ടുവിൽനിന്നു ഇതേവരെ മൈതാനപ്രദേശങ്ങളിൽ അവിടത്തെ സുലഭവാഹനമായ ഡോലിയെ ഉപയോഗിച്ചുകൊണ്ടാണ് ഞാൻ യാത്രചെയ്തിരുന്നതു. എന്നാൽ ഇനി ഇവിടെനിന്നു മന്ദം മന്ദം നടക്കുവാൻ സാധിക്കുന്നതുകൊണ്ടു വാഹനമൊന്നും ആവശ്യമില്ലായിരുന്നുവെങ്കിലും, മുൻകൂട്ടി ചെയ്തുപോയ ഏൎപ്പാടു നിമിത്തം ഞങ്ങൾക്കു അതിനെ അംഗീകരിക്കേണ്ടിവന്നു. വിശ്രാമത്തിനുവേണ്ടി മാത്രം ചിലപ്പോൾ ആ വാഹനത്തിൽ ഇരുന്നും, അധികമായി നടന്നും ഞങ്ങൾ യാത്രചെയ്തു. ഇങ്ങിനെ പൎവ്വതസാനുക്കളിൽകൂടെ 10, 12 നാഴികയോളം യാത്രചെയ്തതിന്റെ ശേഷം, മദ്ധ്യാഹ്നത്തിൽ ജലത്തിന്റെ സന്നികൃഷ്ടവൎത്തിയായ ഒരു ചെറിയ പീടികയിൽ ചെന്നെത്തി. അവിടെനിന്നു കുറെ അവിലും ദധിയുമാണ് ലഭിച്ചതു്. എല്ലാവരും അതിനെ കുറേശ്ശ ആഹരിച്ചു. വിളംബമെന്നിയെ പിന്നെയും അവിടെനിന്നു പുറപ്പെട്ടു. വെയിൽ കനൽപോലെ കനച്ചുകൊണ്ടിരിക്കുന്നു. വിശാലമായ വനങ്ങളിൽകൂടിയും ചുരിയാമലകളുടെ താഴ്വരയിൽകൂടിയും, വരണ്ടു കിടക്കുന്ന നദികളുടെ നടുവിൽകൂടിയും, ചിലേടത്തു കല്ലിലും, ചിലേടത്തു മണ്ണിലും, ചിലേടത്തു മണലിലും ഇങ്ങിനെ യാത്രചെയ്തു സന്ധ്യയോടുകൂടി ഭീമഭേദിയിൽനിന്നു 24 നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന "ഭിക്ഷാതോറി" എന്നുള്ള ഒരു ചെറു ഗ്രാമത്തിൽ

ചെന്നെത്തി. രാത്രി അവിടെ ഒരു കട്ടിലിൽ വിശ്രമിച്ചു. ഉഷ്ണാധിക്യം നിമിത്തം രാത്രി സുഖരാത്രിയായിരുന്നില്ല. നാലു ഭാഗത്തുമുള്ള നിബിഡമായ വനങ്ങളിൽനിന്നു വന്യജന്തുക്കളുടെ പലവിധമായ ശബ്ദങ്ങളും കേട്ടുകൊണ്ടിരിക്കുന്നു. ഏതായാലും നിശയവസാനിച്ചു് നേരംപുലൎന്നുതുടങ്ങി.

22-ാംനു- രാവിലെ അവിടെനിന്നു യാത്രതുടൎന്നു. വീരഗഞ്ചിലെത്തിച്ചേരുവാൻ ഇനി 18 നാഴികദൂരം യാത്രചെയ്യേണ്ടതുണ്ടു്. തെറായി വനത്തിന്റെ സുഷമയെ നോക്കിക്കൊണ്ടു വനമദ്ധ്യത്തിൽ കൂടെയുള്ള മൈതാനമായ മണൽപ്പാതയിൽ കൂടെ രാവിലെ നേരം ചെയ്തിരുന്ന യാത്ര വളരെ ഉന്മേഷജനകമായിരുന്നു. കുതിരവണ്ടിയുണ്ടല്ലോ! പിന്നെന്തിനാണു് വൃഥാ നടക്കുന്നതു്? കുതിരയും വണ്ടിയും വണ്ടിക്കാരനും യാതൊരു ഹാനിയും കൂടാതെ വീരഗഞ്ചിൽ എത്തിയാൽ മതിയെന്നു മാത്രമേ ഞങ്ങൾ ആഗ്രഹിച്ചിരുന്നുള്ളു. 8 നാഴിക ദൂരം സഞ്ചരിച്ചു "പ്രമാണിപ്പൂർ" എന്ന ഗ്രാമത്തിൽ എത്തി ഉച്ചക്ക് ഭക്ഷണം പാകം ചെയ്താഹരിക്കയും, കുറെ വിശ്രമിച്ചു കഠിനാതപത്തിൽത്തന്നെ അവിടെനിന്നു നിൎഗ്ഗമിക്കയും ചെയ്തു. ഹിമാലയവനങ്ങളെ വെട്ടിത്തെളിയിച്ചു കൃഷിസ്ഥലമാക്കിത്തീൎത്തിരിക്കുന്ന മൈതാനഭൂമിയാകുന്നു, ഇനി ഇവിടെനിന്നു ആരംഭിക്കുന്നതു്. അടുത്തടുത്തു കാണപ്പെടുന്ന ചെറിയ ചെറിയ ഗ്രാമങ്ങളും, യാതൊരു മറവുമില്ലാതെ അനന്തമായി സൂൎയ്യപ്രകാശത്തിൽ പളപളെ വിളങ്ങുന്ന മൃഗതൃഷ്ണയോടുകൂടെ വിരാജിക്കുന്ന മഞ്ജുളമായ മൈതാനഭൂമിയും കാണികളുടെ ഹൃദയത്തിൽ അതിയായ

വൈചിത്ര്യത്തെ ഉൽപാദനം ചെയ്യുന്നവയായിരുന്നു. ഹിമാലയത്തിൽ നിന്നിറങ്ങി മനോഹരമായ ഹിന്ദുസ്ഥാനമൈതാനമാകുന്ന ഇതാ ഈ കാണുന്നതു. സുന്ദരമായ വയലുകളിൽക്കൂടെ കുറെ ദൂരം യാത്രചെയ്തു വിശ്രമാർത്ഥം ഒരു വൃക്ഷത്തിൻെറ ഛായയിൽ ചെന്നിരുന്നു. അടുത്തുള്ള ഒരു ചെറിയ ദേവമന്ദിരത്തിൽനിന്നു ഒരു ദേഹം ഞങ്ങളുടെ സമീപത്തിൽവന്നു "ഓം നമോ നാരായണായ" എന്നു യഥാവിധി ഉച്ചരിച്ചു തൊഴുതുകൊണ്ടു അവിടെ ഇരുന്നു. കാട്ടുമാണ്ഡുവിൽ വെച്ചു 2, 3 പ്രാവശ്യം കണ്ടു പരിചയമുള്ള ഇദ്ദേഹം നാഗസമ്പ്രദായത്തിൽപെട്ട ഒട്ടുമേ നൂൽബന്ധമില്ലാതെ നഗ്നസഞ്ചാരിയായി ജടാധാരിയായി സഞ്ചരിക്കുന്ന ഒരു സാധുവാകുന്നു. നാഗസമ്പ്രദായത്തിൽപെട്ട സാധുക്കളുടെ തിതിക്ഷ വളരെ കഠിനമാകുന്നു. അവർ ഹഠമായി ക്രമേണ വസ്ത്രങ്ങളേയും മറ്റുമുപേക്ഷിച്ചു ശീതോഷ്ണാദികളെ സഹിച്ചു കഠിനമായ തിതിക്ഷയെ അഭ്യസിച്ചുവരുന്നു. വസ്ത്രം കൂടാതെ നഗ്നരൂപത്തിൽ നിർഭയം സഞ്ചരിപ്പാൻ സാധിക്കുന്നതാണ് അവർ ഉദ്ദേശിച്ചിരിക്കുന്ന ഒരു പ്രധാനലക്ഷ്യം. എന്നാൽ തത്വവിചാരവും, തജ്ജന്യമായ മനശ്ശാന്തിയും ഇവരുടെ ഇടയിൽ നന്നെ ദുർല്ലഭമായിട്ടാണ് കാണുക. വൃക്ഷഖണ്ഡംപോലുള്ള ഇങ്ങിനത്തെ അവസ്ഥയെയാണ് വസിഷ്ഠഭഗവാൻ "കാഷ്ഠമൌനം" എന്നു വർണ്ണിച്ചിരിക്കുന്നതു. നഗ്നഭാവവും മൌനഭാവവുംമറ്റും ജ്ഞാനപരിപാകംകൊണ്ടുണ്ടാകുന്നതാണ് ആശാസ്യമായിരിക്കുക, ജ്ഞാനികൾവസ്ത്രാദികളെ ഉപേക്ഷിക്കുകയല്ല ചെയ്യുന്നതു. വസ്ത്രാ

ഭികർ സ്വയമേവ മദ്യപാനികളെ എന്നപോലെ ജ്ഞാനികളെ ഉപേക്ഷിക്കുകയാണ് ചെയ്യുന്നതു. അങ്ങിനെയല്ലാതെ കൃത്രിമമായി ചെയ്യുന്ന വസ്ത്രാദികളുടെ ത്യാഗം ഗർഹണീയമെന്നിരിക്കിലും ഉത്തരദേശത്തിൽ സാധാരണമായി കാണാവുന്ന ഒരു സമ്പ്രദായമാകുന്നു. ബഹിർഭാഗത്തിൽകൃത്രിമമായി വരുത്തിക്കൂട്ടുന്ന ത്യാഗംകൊണ്ടു; ആന്തരത്യാഗമില്ലാതിരിക്കുന്നപക്ഷം ഒരു ശോഭയുമുണ്ടാകുന്നതല്ല. ത്യാഗമെന്നതുവിഷയങ്ങളിലുള്ള വിരക്തിയുംഅതു അന്തഃകരണധർമ്മവുമാകുന്നു. വിചാരംചെയ്തും,വിവേകംചെയ്തും, അഭ്യാസംചെയ്തും അന്തഃകരണത്തെ വിരക്തിഭരിതമായി, അതായതു വിഷയങ്ങളിൽ ലേശമെങ്കിലും സംഗമില്ലാതെ, സമ്പാദിക്കുകയാണു നാം ചെയ്യേണ്ടതു്. അങ്ങിനെയുള്ള ത്യാഗം, അഥവാ അസംഗഭാവം മാത്രമാണ് നമുക്കു കല്യാണകാരിയായി ഭവിക്കുന്നതു്.

"ഭിക്ഷാശനംതദപി നീരസമേകവാരം
ശയ്യാ ച ഭൂഃ പരിജനോ നിജദേഹമാത്രം
വസ്ത്രംചജീർണ്ണശതഖണ്ഡമലീനകന്ഥാ
ഹാഹാ ! തഥാപിവിഷയാന്നപരിത്യജന്തി"

എന്നുള്ള ഭർത്തൃഹരിയുടെ വാക്യം ത്യാഗവിഷയത്തിൽ പരിശ്രമിക്കുന്ന എല്ലാവരും വിശിഷ്യ സാധുക്കളും വാരംവാരം ചിന്തചെയ്യേണ്ടുന്നതാണ്. ഒരു രസവുമില്ലാത്ത യദൃച്ഛയാ കിട്ടുന്ന വല്ല അന്നത്തെയും ഒരു നേരം ഭക്ഷണം ചെയ്യുന്നു. നിലത്തുകിടന്നുറങ്ങുന്നു. തനിക്കു ബന്ധുവും ഭൃത്യന്മാരെല്ലാം തന്റെ ദേഹംതന്നെ ! ജീർണ്ണമായ അനേകം തുണ്ടങ്ങളെ കൂട്ടിത്തുന്നി മലിനമായ ഒരു കന്ഥയെ വസ്ത്ര

മായി ധരിക്കുന്നു. അല്ലെങ്കിൽ വസ്ത്രത്തെ സന്ത്യജിച്ചു നഗ്നമായി സഞ്ചരിക്കുന്നു. ഹാ! ഹാ! ഇങ്ങിനെ ബാഹ്യമായ സൎവ്വത്തെയും ഇവർ സന്ത്യജിക്കുന്നുവെങ്കിലും, ആന്തരമായ കാമാദികളെ ത്യജിക്കുവാൻ ഇവർ ശക്തന്മാരാകുന്നില്ല. കാമാദികളുടെ ത്യാഗത്തിലല്ലാതെ ബാഹ്യപദാൎത്ഥങ്ങളുടെ ത്യാഗത്തിൽ ഐഹികമായോ, പാരത്രികമായോ ഉള്ള യാതൊരു സുഖവും ലഭിക്കുന്നതല്ല തങ്ങൾ ത്യാഗികളെന്നും, മററുള്ളവരെല്ലാം ഭോഗികളെന്നുമുള്ള അഭിമാനത്തെയല്ലാതെ ഈ ബാഹ്യത്യാഗം വേറൊന്നിനേയും പ്രസവിക്കുന്നില്ല. ബാഹ്യത്യാഗികളായ സാധുക്കളിൽ പലരും ഈ ദുരഭിമാനത്തിന്നിരയായി നശിച്ചുപോകുന്നു. മോക്ഷദ്വാരത്തെ തുറക്കുന്നതും യഥാൎത്ഥവുമായ ത്യാഗത്തെ സാധുക്കൾക്കുപോലും സാംഗോപാംഗമായി ഉപദേശിക്കുവാൻ യോഗ്യതയുള്ള പല ഗൃഹമേധികളും പണ്ടത്തെപ്പോലെ തന്നെ ഇന്നും ഭാരതവൎഷത്തിൽ ഉണ്ടെന്നുള്ളതിൽ സംശയമില്ല. ഈ തരത്തെ ത്യാഗികളെന്നഭിമാനിക്കുന്ന സന്ന്യാസികൾ നല്ലപോലെ വിചാരം ചെയ്യേണ്ടതാകുന്നു. ബാഹ്യഭോഗം ദുഃഖഹേതുവാകുന്നില്ല. ആന്തരഭോഗമാകുന്നു ദുഃഖഹേതു. ബാഹ്യത്യാഗം സുഖഹേതുവാകുന്നില്ല. ആന്തരത്യാഗമാകുന്നു സുഖഹേതു.

ജാതരൂപധരനായ ആ മഹാത്മാവു ഞങ്ങളുടെ സമീപത്തിൽവന്നിരുന്നു പല കുശലപ്രശ്നങ്ങളും ചെയ്തു തുടങ്ങി. അദ്ദേഹവുമായി സംഭാഷണം ചെയ്യുന്നതിലും, അവിടെ ഇരുന്നു വിശ്രമിക്കുന്നതിലുമായി ഞങ്ങളുടെ കുറെ സമയം വ്യതീതമായി. സന്ധ്യ സമീപിച്ചു

കൊണ്ടു് ഞങ്ങൾ അവിടെനിന്നെഴുനീറ്റു പിന്നേയും നടന്നുതുടങ്ങി. സൂൎയ്യാസ്തമയത്തോടുകൂടി ഞങ്ങൾ വീരഗഞ്ജുനഗരവീഥിയിൽ പ്രവേശിക്കയും, സായംകാലോചിതമായ കൎമ്മങ്ങൾക്കുവേണ്ടി അവിടെയുള്ള ഒരു ദേവമന്ദിരത്തിൽ ചെന്നുകൂടുകയും ചെയ്തു. സന്ധ്യാകൎമ്മങ്ങൾ നിൎവ്വഹിച്ചു അവിടെ കുറെ മണിക്കൂറുനേരം വിശ്രമിച്ചുകൊണ്ടിരുന്നു. സ്നാനം, ഭിക്ഷ, ഏകാന്തവാസം ഇങ്ങിനെയുള്ള സാധുകൎമ്മങ്ങൾക്കു വീരഗഞ്ജിൽ വലിയ സൌകൎയ്യമില്ലാതിരുന്നതുകൊണ്ടു, അടുത്ത വണ്ടിയിൽ അവിടെനിന്നു നേപാൾഗഞ്ജിലേക്കു പോകുന്നതാണ് ഉചിതമെന്നു തോന്നി. നേപാൾഗഞ്ജു എന്നുള്ള പ്രദേശം വഴിക്കാകുന്നു ഞങ്ങൾ ഹിമാലയത്തിലേക്കു ആരോഹണം ചെയ്യേണ്ടതു. റക്സൗൾസ്റ്റേഷനിൽനിന്നു ഞങ്ങൾക്കു വേണ്ടുന്ന അടുത്ത വണ്ടി രാവിലെ 6 മണിക്കു പുറപ്പെടുന്നുവെന്നു ഗ്രഹിക്കയും, അഗ്നിശകടമന്ദിരത്തിനടുത്തു ചെന്നു വിശ്രമിക്കുന്നതാണു നല്ലതെന്നുള്ള ഉദ്ദേശത്തിൽ ആ മന്ദിരത്തിൽനിന്നു എഴുനീറ്റു പുറപ്പെടുകയും ചെയ്തു.

വിശാലമായ നിരത്തിൽക്കൂടെ ഞങ്ങൾ സ്റ്റേഷനിലേക്കു നടന്നുതുടങ്ങി. സമയം 11 മണി കഴിഞ്ഞിരിക്കുന്നു. നല്ല നാട്ടുവെളിച്ചം, നക്ഷത്രങ്ങൾ മാത്രം ഉജ്ജ്വലശോഭയോടെ ജാഗരണം ചെയ്തുകൊണ്ടിരിക്കുന്നു. മറ്റുള്ള ജീവജാലങ്ങളെല്ലാം തങ്ങളുടെ കാരണാവസ്ഥയിൽ വിലീനങ്ങളായി ആനന്ദിച്ചുകൊണ്ടിരിക്കുന്നു. ഞങ്ങൾക്കു സ്റ്റേഷനിലേക്കു 2 നാഴിക ദൂരം നടക്കേണ്ടതുണ്ടു്. കുറെ ദൂരം വന്നുകഴിഞ്ഞു. തപോഭൂമിയായ നേപാളദേശത്തെ

വിട്ടു ഭോഗഭൂമിയായ ബ്രിട്ടീഷുദേശത്തിൽ പ്രവേശിക്കേണ്ടുന്ന ഘട്ടമായി. നിരത്തിൽകൂടെ നടക്കുന്ന ഞങ്ങളെ കണ്ടിട്ടോ, അഥവാ ഞങ്ങളുടെ ശബ്ദം കേട്ടിട്ടോ, ഒരാൾ ക്ഷണത്തിൽ ഞങ്ങളുടെ അരികെ വന്നു, ഹിന്ദുസ്ഥാനി ഭാഷയിൽ ഇങ്ങിനെ പറഞ്ഞു "ആരാണ് പോകുന്നതു? ഇങ്ങോട്ടു വരിക! രാത്രികാലത്തു ഈ വഴിക്കു സഞ്ചരിപ്പാൻ അനുവദിക്കുന്നതല്ല." എനിക്കിതു കേട്ടപ്പോൾ പരിഭ്രമമല്ല, വിസ്മയമാണുണ്ടായതു. "ഇവിടെ ഇങ്ങിനെ ഒരു നിയമമുള്ളതു ഞങ്ങൾക്കറിവില്ല. രാത്രി സഞ്ചരിക്കേണ്ടുന്ന കാൎയ്യത്തിന്നു രാത്രിയല്ലാതെ പകൽ സഞ്ചരിക്കുന്നതെങ്ങിനെ?" എന്നു പറഞ്ഞു ഞങ്ങൾ ആ മനുഷ്യൻെറ പിന്നാലെ പോയി. അടുത്തുള്ള ഒരു ചെറിയ ആപ്പീസ്സിൽ ചെന്നു അവിടെ കിടന്നുറങ്ങുന്ന ഒരു കൂററൻ മേലുദ്യോഗസ്ഥൻ വിജൃംഭണം ചെയ്തുകൊണ്ടെഴുനീററു. ഹാ! ഹാ! പരാധീനതയെന്നതു ഉറങ്ങുവാൻ പോലും സൈ്വരം കൊടുക്കാത്ത ഒരു മഹാഭൂതം തന്നെ! എവിടേനിന്നു വരുന്നുവെന്നും, എവിടേക്കാണ് പോകുന്നതെന്നും മററും ആ വിദ്വാൻ ഞങ്ങളോടു പല പ്രശ്നങ്ങളും ചെയ്തു. വേണ്ടതാണെന്നു ഞങ്ങൾക്കു തോന്നിയ എല്ലാ ചോദ്യങ്ങൾക്കും ഞങ്ങൾ ഉത്തരവും പറഞ്ഞു അവർ ഞങ്ങളെ പോകുവാനനുവദിക്കുന്ന വട്ടമല്ല കാണുന്നത്. കളവു കൊല മുതലായ പാതകങ്ങൾ ചെയ്തു കുററക്കാർ നേപാളത്തിൽനിന്നു ബ്രിട്ടീഷിന്ത്യയിലേക്കും, ബ്രിട്ടീഷിന്ത്യയിൽനിന്നു നേപാളത്തിലേക്കും കടന്നുകൂടിയാൽ, പിന്നെ അവരെ പിടികിട്ടുക എന്നതു ദുൎല്ലഭമാണ്. അതുകൊണ്ടു

ആ രണ്ടു ദേശങ്ങളുടെ അവധിയിൽവെച്ചു ആ വഴിക്കു
സഞ്ചരിക്കുന്നവരെ, അക്കാലത്തിൽ സഞ്ചരിക്കുന്നവരെ
വിശേഷിച്ചും, അതിന്നു നിയോഗിക്കപ്പെട്ടിരിക്കുന്ന അ
ധികൃതന്മാർ പരിശോധിക്കയും, അവൎക്കു ശങ്ക തോന്നി
യാൽ അവിടെ പിടിച്ചുവെക്കയും ചെയ്യുന്നു. എന്തായാ
ലും രാവിലെ വണിക്കു പോകുന്നവരായ ഞങ്ങൾക്കു യാ
തൊരു ബദ്ധപ്പാടുമില്ലാത്തതുകൊണ്ടും, നേപാൾ ഗഞ്ചു
വരെ ഞങ്ങളുടെ കൂടെ സഞ്ചരിച്ചു വേണ്ടുന്നതു സഹായി
പ്പാനായി ഏൎപ്പാടു ചെയ്യപ്പെട്ടവരും, അവിടങ്ങളിൽ
നല്ല പരിചയമുള്ളവരുമായ രണ്ടുപേർ പിന്നാലെ വരു
ന്നതുകൊണ്ടും, ഞങ്ങൾക്കു യാതൊരു പരിശ്രമത്തിന്നും
അവകാശമുണ്ടായിരുന്നില്ല. ഇങ്ങിനെ കുറെനേരം കഴി
ഞ്ഞു ഒടുവിൽ അദ്ദേഹം ഒരു വിളക്കിനെ എടുത്തു കൊ
ണ്ടുവന്നു ദീപപ്രകാശത്തിൽ ആപാദചൂഡം ഞങ്ങളെ
നോക്കിക്കണ്ടു "ഇവർ സാധുക്കൾ തന്നെ. സംശയമില്ല"
എന്നു തുറന്നു അഭിപ്രായപ്പെടുകയും ചെയ്തു. "ഇവർ എ
ന്തിന്നാണ് ഈ ചെറുപ്പത്തിൽ സാധുക്കളായതു?" എ
ന്നിങ്ങിനെ തൽക്ഷണം അവരിലൊരാൾ വളരെ അനു
കമ്പാഭാവത്തിൽ തന്റെ ആശയത്തെ ആവിഷ്കരിക്കയും
ചെയ്തു. കാൎയ്യം ശരിതന്നെ ഞങ്ങളുടെ ശരീരങ്ങൾ തരു
ണങ്ങൾതന്നെ! വയസ്സുകാലത്താണ് സന്ന്യാസവും ഈ
ശ്വരഭജനവുമൊക്കെയെന്നാണ് ചില ലൗകികന്മാർ
ധരിച്ചുവെച്ചിരിക്കുന്നതു. ചെറുപ്പകാലം വിഷയോപഭോ
ഗത്തിന്നുള്ളതാണ്. സന്ന്യാസത്തിന്റെ ഹേതുസ്വരൂപ
ഫലങ്ങളെപ്പററി യാതൊരറിവുമില്ലാത്ത സാധാരണ ജന

ങ്ങൾ ഇങ്ങിനെ അനുതപിക്കുന്നതിൽ അത്ഭുതമില്ല. ഞങ്ങൾ യാതൊരു മറുവടിയും പറയാതെ, അവരുടെ അനുമതിയോടുകൂടെ അവിടെനിന്നു പുറപ്പെട്ടു.

"സത്യമേവ ജയതേനാനൃതം" സത്യമല്ലാതെ അസത്യം ഒരു കാലത്തും ജയിക്കയില്ല. എന്നാൽ ചില പ്രതിബന്ധങ്ങൾ നിമിത്തം ചിലപ്പോൾ സത്യത്തിന്റെ പ്രകാശത്തിൽ കുറെ വിളംബം സംഭവിച്ചുവെന്നു വന്നേക്കാം. എങ്കിലും ഒടുവിൽ സത്യം പ്രകാശിക്കാതിരിക്കയില്ല. നിൎമ്മലമായി നിരാതങ്കമായ ആ രാത്രിയിൽ പിന്നെയും ഞങ്ങൾ മുന്നോട്ടു നടന്നുതുടങ്ങി. 3, 4 ഫർലോങ്ങ് ദൂരം ചെന്നു നേപാള ദേശത്തിൽ നിന്നു ബ്രിട്ടീഷിന്ത്യയിൽ പ്രവേശിച്ചു. പിന്നിൽനിന്നു ഒരുത്തൻ എന്തോ ഉച്ചത്തിൽ നിലവിളിച്ചുപറയുന്നു. അവന്റെ ഭാഷ ഞങ്ങൾക്കു മനസ്സിലാകാത്തതുകൊണ്ടു ഞങ്ങൾ മുന്നോട്ടുതന്നെ നടന്നുകൊണ്ടിരുന്നു. നല്ല ഹിന്തുസ്ഥാനി ഭാഷയിലോ, നേപാളഭാഷയിലോ അല്ല അവൻ പറയുന്നതു. പിന്നെയും 2, 3 പ്രാവശ്യം അവൻ എന്തോ ഉച്ചത്തിൽ നിലവിളിച്ചുപറഞ്ഞു. അവന്റെ ഉച്ചനാദം ക്രോധകലുഷിതവും ഭയങ്കരവുമായിരുന്നു. അതു ഞങ്ങളുടെ നേരെയാണ് പുറപ്പെടീക്കുന്നതു എന്നു ഞങ്ങൾക്കു തോന്നിയതുകൊണ്ടു ഞങ്ങൾ പിന്നെ മുന്നോട്ടുഗമിക്കാതെ അവിടെനിന്നു. കന്തധാരിയായി, ലംബായമാനമായ ഒരു കൎക്കശമൂൎത്തി ഞങ്ങളുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു. എന്തോ ചില ക്രോധവാണികളോടുകൂടെ ഞങ്ങളെ കുന്തംകൊണ്ടു കുത്തുവാൻ ഓങ്ങുകയാണ് അവൻ ആദ്യം ചെയ്തതായ കുശലപ്രശ്നം.

ആയാൾ ആരെന്നും, ഇത്രയും ക്രോധത്തിന്നു കാരണമെന്തുണ്ടായിയെന്നും ഞാൻ ഹിന്ദിഭാഷയിൽ ആ വിദ്വാനോടു ചോദിച്ചു. ആയാളുടെ ശബ്ദശ്രവണമാത്രത്തിൽ അവിടെ നില്ക്കാതെ മുന്നോട്ടു നടന്നതാണ് മൂപ്പരുടെ ക്രോധകാരണമെന്നു ഞങ്ങൾക്കു മനസ്സിലായി. ആ വിദ്വാനും ഞങ്ങളോടു പലേ പ്രശ്നങ്ങളും ചെയ്തുതുടങ്ങി. ഞങ്ങൾ സാധുക്കളെന്നും, കാട്ടുമാണ്ഡുവിൽനിന്നു വരികയാണെന്നും, റെയിൽവെസ്റ്റേഷനിലേക്കു പോകുകയാണെന്നും, ഞാൻ മറുവടി പറഞ്ഞു. എന്താണ് ചെയ്യേണ്ടതെന്നറിയാതെ ആ മനുഷ്യൻ കുറെ വിഷമിച്ചു അവിടെനിന്നു പതുങ്ങിത്തുടങ്ങി. ഒടുവിൽ അടുത്തുള്ള ഒരു കെട്ടിടത്തിൽനിന്നു ഒരാളെ വിളിക്കയും, ആയാൾ ഒരു വിളക്കോടുകൂടെ അവിടെ വന്നുചേരുകയും ചെയ്തു. ആകൃതിയെ നോക്കി പ്രകൃതിയെ അനുമാനിക്കുവാൻ കഴിയുമെന്നു സാമുദ്രികാശാസ്ത്രക്കാർ പറയുന്നുണ്ട്. എന്നാൽ പരിശോധനവകുപ്പിലെ ഈ ഉദ്യോഗസ്ഥന്മാരുടെ ശാസ്ത്രം എന്തു ശാസ്ത്രമാണെന്നറിയുന്നില്ല. അവർ ആകൃതിയെ നോക്കി ക്ഷണത്തിൽ സർവ്വവും അനുമാനിക്കുന്നു. ദീപപ്രകാശത്തിൽ അവർ രണ്ടുപേരും ഞങ്ങളുടെ ശരീരത്തെ നല്ലപോലെ നോക്കിക്കണ്ടു. ഇവർ കള്ളന്മാരല്ലെന്നു അവർ അനുമാനിച്ചതുകൊണ്ടായിരിക്കാം "പോയ്ക്കൊള്ളുവിൻ" എന്നു തൽക്ഷണം അവർ ഞങ്ങൾക്കു അനുമതി തരികയും ചെയ്തു.

അർദ്ധരാത്രിക്കു ശേഷം ഒരുവിധം റെയിൽവെസ്റ്റേഷന്റെ അരികത്തുള്ള വയലിൽ ചെന്നുചേർന്നു. "അശാന്തസ്യകുതസ്സുഖം!" വിദ്വാനാകട്ടെ, അവിദ്വാനാകട്ടെ,

ശാന്തമായ മനോവൃത്തിയിലല്ലാതെ സുഖം പ്രതിഭാനിക്കുന്നില്ല. ശാന്തമായ മനോവൃത്തിയാകട്ടെ, വ്യവഹാരത്തിൽനിന്നുള്ള ഉപരതിയിലല്ലാതെ ഉണ്ടാകുന്നതുമല്ല. ചലനത്തിൽനിന്നും ചിന്തനത്തിൽനിന്നുമെല്ലാം വിരമിച്ചു ഞങ്ങൾ ആ വയലിന്നരികെ ഒരേകാന്തസ്ഥാനത്തിൽ ചെന്നിരുന്നു, ഈശ്വരമഹിമയെ ഉച്ചൈസ്സ്വരം ഗാനം ചെയ്തുകൊണ്ടിരിക്കുന്ന നക്ഷത്രപംക്തികൾ മാത്രമല്ലാതെ വേറെ യാതൊരുപദാർത്ഥവും ഞങ്ങളുടെ ഏകാന്തതയെ ഭഞ്ജനംചെയ്തിരുന്നില്ല.

അരുണോദയമായി, അരുണന്റെ ഉദയമല്ല, സൂര്യോദയവുമായിത്തുടങ്ങി. ഞങ്ങൾക്കു പോകുവാനുള്ള വണ്ടിയെ പ്രതീക്ഷിക്കേണ്ടുന്ന സമയമായി. ഞങ്ങളുടെ അനുചരന്മാർ ഞങ്ങൾക്കുള്ള ടിക്കറ്റുവാങ്ങി പ്ലാറ്റുഫോറത്തിൽ തെയ്യാറായി നില്ക്കുന്നുണ്ടു. ഞാൻ ആസനത്തിൽനിന്നെഴുനീറ്റു പാദത്രാണത്തെ ധരിക്കുവാൻ നോക്കിയപ്പോൾ കാണുന്നില്ല. പാദരക്ഷയെ കക്കുവാൻ പ്രേരിച്ച കള്ളന്മാരുടെ ദുരവസ്ഥയെ ഓർത്തു അനുതപിക്കയാണ് ഞങ്ങൾ ചെയ്തതു. ഹാ! ഹാ! ദാരിദ്ര്യദേവത മനുഷ്യരെ ഏതെല്ലാം നീചകർമ്മങ്ങളിലേക്കു പ്രേരിക്കുന്നു. വണ്ടി വന്ന ഉടനെ ഞങ്ങളെല്ലാവരും ഒരു മുറിയിൽ കടന്നു യഥായോഗ്യം ഇരുന്നു. അനേകരസമായി വിപുലമായ ഈ സംസാരത്തിന്റെ ഒരു ചെറിയ രൂപമാണ് തീവണ്ടിയിലെ ഒരു കംപാർട്ടുമെണ്ടു (മുറി). സംസാരം ഒരിക്കലും ഒരേ രസത്തിലും, ഒരേ ഭാവത്തിലും സ്ഥിതിചെയ്യുന്നതല്ല. അങ്ങിനെ സ്ഥിതിചെയ്യുന്നപക്ഷം, പിന്നെ

ഇതു സംസാരമാകുന്നതെങ്ങിനെ? ഇങ്ങിനെയുള്ള അനേകരസമായ സംസാരമാകുന്ന ഇതാ ഈ കാണുന്നതു! ഒരാൾ ചിരിക്കുന്നു, ഒരാൾ പുകവലിക്കുന്നു, വേറൊരാൾഭോജനം ചെയ്യുന്നു, വേറൊരാൾ പുസ്തകം വായിക്കുന്നു, ഒരാൾ വിവാഹോത്സവം കൊണ്ടാടുവാൻ പോകുന്നുണ്ടായിരിക്കാം, വേറൊരാൾ മരണശയ്യയിൽകിടക്കുന്നസജ്ജനത്തെ കാണ്മാൻ പോകുന്നുണ്ടായിരിക്കാം. ഒരാൾ വ്യാപാരത്തിന്നു പോകുന്നു. വേറൊരാൾ വിരക്തിയടഞ്ഞു തീൎത്ഥയാത്രക്കായിപുറപ്പെട്ടിരിക്കുന്നു. ഒരാൾഹിന്തു,ഒരാൾമുസൽമാൻ, വേറൊരുവൻ ക്രിസ്ത്യൻ, ഒരുവൻ ധനികൻ, വേറൊരാൾദരിദ്രൻ, ഒരുവൻവിദ്വാൻ, വേറൊരുവൻമൂഢൻ സംസാരമെന്നു പറയപ്പെട്ടുന്നതു് ഇതല്ലാതെ വേറെന്താണു് ?

അഗ്നിശകടം ഐക്യസംസ്ഥാനത്തിലുൾപ്പെട്ട "ഗോരക്പൂർ" എന്ന നഗരത്തെ ലക്ഷ്യമാക്കി തെക്കുപടിഞ്ഞാറോട്ടു പാഞ്ഞുകൊണ്ടിരിക്കുന്നു. 11 മണിയോടുകൂടി ഗണ്ഡകീനദിയുടെ സമീപത്തുള്ള റെയിൽവെസ്റ്റേഷനിൽ എത്തിച്ചേൎന്നു. കഴിഞ്ഞ ജലപ്രവാഹത്തിൽ ഗണ്ഡകിയുടെ പാലവും വീണുപോയിരിക്കുന്നതുകൊണ്ടു, യാത്രക്കാരെല്ലാം അവിടെ ഇറങ്ങി, തോണിയിൽ നദിയെ അതിക്രമിച്ചു അപ്പുറത്തുള്ള റെയിൽവെസ്റ്റേഷനിൽ ചെന്നുചേരേണ്ടിയിരിക്കുന്നു. ഞങ്ങളും അവിടെ ഇറങ്ങി 1½നാഴിക ദൂരത്തുള്ള ഗണ്ഡകിയിലേക്കു നടന്നുതുടങ്ങി തോണി തെയ്യാറുണ്ടു. വിശാലമായ ആ നദിയെ അതിക്രമിച്ചു, അക്കരയിൽ എത്തിച്ചേൎന്നു. മഹാപുണ്യവതിയായ സാളഗ്രാമിയിൽ ഇറങ്ങി ഞങ്ങളെല്ലാവരും ആനന്ദപൂൎവ്വം

സ്നാനംചെയ്തു ഭജനാദികൾ നിർവ്വഹിച്ചു. വെയിൽ കത്തിക്കനെച്ചുകൊണ്ടിരിക്കുന്നു. കുറെ ഫലാദികൾ ആഹരിച്ചു വിശപ്പടക്കി കുറെ ദൂരത്തുള്ള ശകടസ്ഥാനത്തിലേക്കു നടന്നു, അവിടെനിന്നു ഉടനെ വണ്ടി പുറപ്പെട്ടു വൈകുന്നേരം 6 മണിയോടുകൂടി ഗോരഖപുരം സ്റ്റേഷനിൽ പ്രവേശിച്ചു. പ്രധാനമായ ഒരു സംഗമസ്ഥാനത്തിൽ പ്രധാനമായ ഒരു വണ്ടി വരുന്ന സമയത്തിൽ ഉണ്ടാകുന്ന തിക്കും തിരക്കും ആഡംബരവും പരിഷ്കാരവുമൊക്കെ അവിടെയുമുണ്ടെന്നു മാത്രം പറഞ്ഞുകൊള്ളാം. കല്ക്കത്തക്കോലാഹലം! മന്ദസ്മിതപൂർവ്വം നോക്കി വിസ്മയിക്കേണ്ടുന്ന കോലാഹലം! വണ്ടിയിൽനിന്നിറങ്ങി കുറെ ദൂരത്തുചെന്നിരുന്നു, അപ്പോഴും ചില ഫലാദികൾ ആഹരിക്കയും, കുറെ വിശ്രമിച്ചു പിന്നെയും വണ്ടിയിൽ കയറിയതോടുകൂടി വണ്ടി അവിടെനിന്നും പുറപ്പെടുകയുംചെയ്തു. പിറെറ ദിവസം രാവിലെ 6 മണിയോടുകൂടി അവിടെനിന്നു വടക്കുപടിഞ്ഞാറായി ഹിമാലയത്തിന്റെ താഴ്‌വരയിൽ സ്ഥിതിചെയ്യുന്ന "നേപാൾഗഞ്ച്റോഡ്" എന്ന റെയിൽവെസ്റ്റേഷനിൽ എത്തിച്ചേർന്നു. സ്റ്റേഷനിൽനിന്നു 4 നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്നതും, നേപാളദേശത്തിലുൾപ്പെട്ടതുമായ "നേപാൾഗഞ്ച്" എന്നുള്ള ഒരു ചെറിയ നഗരത്തിലേക്കാകുന്നു ഞങ്ങൾക്കു പോകുവാനുള്ളതു. ഞങ്ങൾ തീവണ്ടിയിൽനിന്നിറങ്ങി ഒരു വാഹനത്തിൽ അവിടേക്കു പുറപ്പെട്ടു. ഹാ! ഹാ! ഞങ്ങളുടെ പ്രിയപ്പെട്ട ഹിമാലയം അതാ കാണുന്നു! ഹിമാലയത്തിൽനിന്നിറങ്ങി, ഒരു ദിവസം ഹിമാലയത്തിന്റെ വിയോഗം വേ

ങ്ങിവന്നിരുന്നുവെങ്കിലും, പിന്നേയും ഇതാ ദേവതാത്മാവായ ഹിമഗിരിയുടെ ദർശനം സിദ്ധമായിക്കഴിഞ്ഞിരിക്കുന്നു. മഹാമഹിമശാലിയായ ഹിമാലയം ഇതാ അധികം ദൂരത്തല്ലാതെ അക്ഷിലക്ഷീഭവിക്കുന്നു. നഗാധിരാജനായ ഹിമാദ്രി ഇതാ കൺകൾക്കു കാണുമാറാകുന്നു. താഴ്വരകളിൻ പച്ചനിറം പൂണ്ട വിശാലവനങ്ങളാൽ പരിവൃതനായി, ശിഖരങ്ങളിൽ വരിവരിയായി നില്ക്കുന്ന വെളുത്ത മേഘമാലകളാൽ അലംകൃതനായി, പ്രശാന്തഗംഭീരമായ ഭാവത്തിൽ സ്ഥിതിചെയ്യുന്ന അചലരാജൻ, പച്ചപ്പട്ടുടുത്തു ഭസ്മധാരണം ചെയ്തു ഗൂഢസമാധിയിൽ നിമഗ്നനായിരിക്കുന്ന ഒരു യോഗിരാജനെപ്പോലെ കാണുന്നവരുടെ ഹൃദയത്തിൽ ശാന്തിയേയും ആനന്ദത്തേയും വർഷിച്ചുകൊണ്ടു ഇതാ വിജയിക്കുന്നു.

---

## 5-ാം ഉല്ലാസം.

---

നേപാൾഗഞ്ജിൽനിന്നു ജാജർകോർട്ടിലേക്കു.

"ഈശ്വരന്റെ സ്വരൂപമെന്താകുന്നു?" ഒരു ജിജ്ഞാസുവിന്റെ ഈ പ്രശ്നത്തിനു ഒരു മഹർഷി ഇങ്ങിനെയാണത്രെ ഉത്തരം പറഞ്ഞതു:—"ഈശ്വരനെപ്പററി എത്രത്തോളം ഞാൻ വിചിന്തനം ചെയ്യുന്നുവോ, അത്രത്തോളം ഈശ്വരൻ എനിക്കു അവർണ്ണനീയനായിത്തീരുന്നു." ഇതു എത്രയോ വാസ്തവമായ ഒരു സിദ്ധാന്തം തന്നെ! എന്നാൽ ഈശ്വരന്റെ സ്വരൂപത്തെപ്പോലെ തന്നെ ഈശ്വരന്റെ ലീലയും ഇന്നപ്രകാരമെന്നു വർണ്ണി

ക്കുവാൻ തീരെ അശക്യമാകുന്നു. അതിനെപ്പററിയും എത്രത്തോളം നാം വിചാരം ചെയ്യുന്നുവോ, അത്രത്തോളം അതും അവർണ്ണനീയമായിത്തീരുന്നു. ഈശ്വരന്റെ പ്രപഞ്ചഘടനയെപ്പോലെ ഇത്രയും ആശ്ചര്യത്തെ തരുന്ന വേറൊരു പദാർത്ഥം ലോകത്തിലില്ല. ലോകത്തിൽ എവിടെയും അതൃപ്തിയും ദുഃഖവുമല്ലാതെ യാതൊന്നും കാണുവാനോ കേൾക്കുവാനോ ഇല്ല. ഈ വിഷയത്തിൽ കന്യാകുമാരിയെന്നോ, ഹിമാലയമെന്നോ, യൂറോപ്പെന്നോ, അമേരിക്കയെന്നോ ഉള്ള യാതൊരു ദേശഭേദവും കാണുന്നില്ല. പ്രാണികളുടെ പ്രകൃതി സൃഷ്ടികളിലും ഒന്നുതന്നെ! സംസാരം എല്ലാ ദിക്കിലും സംസാരം തന്നെ! എന്നാൽ സാംസാരികമായ എല്ലാ ദുഃഖങ്ങൾക്കും ഏക ഹേതു തൃഷ്ണയാണെന്നു ബുദ്ധിയുള്ളവർക്കൊക്കെ വിചാരം ചെയ്താൽ അറിയാമെന്നിരിക്കിലും, ആ തൃഷ്ണയെ ഉപേക്ഷിക്കുവാൻ ഒരുക്കമുള്ളവരും, സാധിക്കുന്നവരും തന്നെ ചുരുക്കമാണ്. ഇതിന്നുള്ള കാരണമെന്തായിരിക്കാം? പ്രപഞ്ചഘടനയിൽ ഈശ്വരന്നുള്ള അലൌകികശക്തിതന്നെ ഇതിന്നുള്ള കാരണം.

മററുള്ളവരുടെ വിഷയസമൃദ്ധിയെ നോക്കി ചിലരുടെ മനം തപിക്കയും, ആ സമൃദ്ധിയെ അതിൽ സുഖമുണ്ടെന്നെണ്ണി, ആന്തരമായി ആശിക്കയും ചെയ്യുന്നു. നോക്കുക വിചാരശൂന്യത! ഒരു ദരിദ്രൻ സഹസ്രേശ്വരന്റെ പദത്തെ കാംക്ഷിക്കുന്നു. എന്നാൽ വളരെ പണിപ്പെട്ടു അവിടെ എത്തിക്കഴിഞ്ഞാൽ, അവിടെ താൻ പ്രതീക്ഷിച്ചിരുന്ന അഥവാ തന്റെ ദരിദ്രാവസ്ഥയിൽനി

ന്നു നോക്കിയപ്പോൾ കണ്ടിരുന്ന യാതൊരു രമ്യതയും ഇല്ലെന്ന് അനുഭവപ്പെടുക മാത്രമാണ ഫലമുണ്ടാകുന്നതു്. പിന്നെ അവന്റെ തൃഷ്ണ അവിടെ വിരമിക്കുന്നില്ല. അവൻ ലക്ഷാധിപനാകുവാൻ കൊതിച്ചു പരിശ്രമിക്കുന്നു. പരിശ്രമം വിജയപ്പെടുന്നപക്ഷം തന്നെ, പൂർവ്വാനുഭവത്തെ ദൃഢീകരിക്കുവാൻ വേണ്ടി മാത്രം അവൻ അവിടെ എത്തിച്ചേരുന്നു. അഹോ! വിചിത്രം! ധനം, യശസ്സ് മുതലായ സുഖസാധനങ്ങൾ കടൽവെള്ളംപോലെയാകുന്നു. കടൽവെള്ളം നാമെത്ര കുടിക്കുന്നുവോ, അത്രത്തോളം അതു നമ്മുടെ ദാഹത്തെ വർദ്ധിപ്പിക്കുന്നു. അതുപോലെ ധനാദികളായ സുഖസാധനങ്ങളെ നാമെത്രത്തോളം സമ്പാദിക്കുന്നുവോ അത്രത്തോളം അവ നമ്മുടെ തൃഷ്ണയെ വർദ്ധിപ്പിക്കുന്നു. മായാവിലാസമായ ഈ പ്രപഞ്ചത്തിൽ സുഖാവസ്ഥകളും ഉന്നതപദവികളുമൊക്കെ ദൂരെനിന്നു നോക്കുവാൻ മാത്രമെ കൊള്ളുകയുള്ളു. വൃക്ഷങ്ങൾ നിറഞ്ഞു നില്ക്കുന്ന ഒരു വങ്കാട് ദൂരെനിന്നു നോക്കുമ്പോൾ എത്രയോ സുന്ദരമായി കാണപ്പെടുന്നു. അടുത്തുചെല്ലുക! ദൂരത്തുനിന്നു കണ്ടതായ സൌന്ദര്യം അവിടെ കാണുന്നില്ല. വിശേഷിച്ചു യാതൊരു ചമൽക്കാരവുമുണ്ടാകുവാൻ ശക്തിയില്ലാത്ത വെറും ഒററൊററ മരങ്ങളാണ് അവിടെ കാണപ്പെടുന്നതു. ഇതുപോലെതന്നെയാണ് ലോകത്തിലുള്ള സുഖാവസ്ഥകളും ഉന്നതപദവികളും ഒക്കെ

ഇങ്ങിനെ വലിയൊരു ആശ്ചര്യവസ്തുവായ ഈ തൃഷ്ണയെ ശമിപ്പിക്കുവാൻ തത്വവിചാരം വളരെ ഉപകരിക്കു

ന്നു. എന്നാൽ ചിലർ തത്വവിചാരമെന്ന പേർ കേൾക്കുമ്പോഴെക്കുതന്നെ വല്ല ശത്രുവിനെപ്പോലെയോ, പിശാചിനെപ്പോലെയോ അതിനെ ഭയപ്പെടുന്നു. മററു ചിലർ അതു ഭീരുതയുടെയും, അലസതയുടെയും, ബുദ്ധിശൂന്യതയുടെയും ലക്ഷണമാണെന്നു ധരിച്ചു അതിനെ നിന്ദിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ അതു് ഈ കൂട്ടർ വിചാരിക്കുന്നതുപോലെ ഭയങ്കരമോ നിന്ദ്യമോ ആയ ഒരു പദാൎത്ഥമല്ല. "നാം ആരാകുന്നു? ഈ ജഗത്തു് എന്താകുന്നു? ഇതിന്റെയെല്ലാം ഉല്പത്തി എവിടെനിന്നാകുന്നു? നമ്മുടെ കൎത്തവ്യമെന്താകുന്നു." ഇങ്ങിനെയുള്ള വിഷയങ്ങളുടെ വിചിന്തനമാണല്ലോ തത്വവിചാരമെന്നു പറയപ്പെടുന്നതു്. ഈ തത്വവിചാരം ഭീരുതയുടെയും അലസതയുടെയും ബുദ്ധിശൂന്യതയുടെയുമല്ല, ധീരതയുടെയും ഉത്സാഹത്തിന്റെയും ബുദ്ധിശാലിതയുടെയും ലക്ഷണമാണെന്നു വേണം പറവാൻ. പാൽ നല്ല സാധനമാണെന്നു അറിയാം. പാൽക്കാരൻ അതാ വിളിക്കുന്നതുമുണ്ടു്. എങ്കിലും എല്ലാവരും പാൽ വാങ്ങുവാൻ ഇഷ്ടപ്പെടുന്നില്ല. അതുപോലെ തത്വവിചാരം വളരെ നല്ലതാണെന്നു് അഭിപ്രായമുണ്ടു്. അതിൽ വലിയ ബഹുമാനവുമുണ്ടു്. തത്വവിചാരം ചെയ്വാൻ വേണ്ടുന്ന എല്ലാ സൌകൎയ്യങ്ങളുമുണ്ടു. എങ്കിലും തത്വചിന്തനം ചെയ്വാൻ മനസ്സു ഇഷ്ടപ്പെടുന്നില്ല. ഇങ്ങിനേയും ഒരുതരം ജനങ്ങൾ ലോകത്തിലുണ്ടു്. ഒട്ടാകെ എന്തു കാരണംകൊണ്ടായാലും, ഇഹലോകത്തിലുള്ള തിക്കിലും തിരക്കിലുമല്ലാതെ പരലോകത്തെ സംബന്ധിച്ച നിരൂപണത്തിൽ പ്രവേശിക്കുവാൻ ഇഷ്ടപ്പെടു

ന്ന ജനങ്ങൾ തന്നെ ദുർല്ലഭമാണെന്നു സിദ്ധമാകുന്നു. ഇതു അലൌകികമായ ഈശ്വരലീലയുടെ ആശ്ചൎയ്യജനകമായ ഒരംശമല്ലാതെ മറെറന്താണു്?

വനമദ്ധ്യത്തിലും ജലമദ്ധ്യത്തിലും വേറൊരുപ്രകാരത്തിലാണെങ്കിൽ, ജനമദ്ധ്യത്തിൽ ഈ രൂപത്തിലാണു് ഈശ്വരലീല നമുക്കു പ്രത്യക്ഷീഭവിക്കുന്നതു. എന്നാൽ തത്വവിചാരത്തിൽ ഇച്ഛയോ ശ്രദ്ധയോ ഇല്ലാത്തവർകൂടി അതിലുള്ള ബഹുമാനം നിമിത്തം സാധുക്കളുടെ സമ്പൎക്കത്തെ കാംക്ഷിക്കുന്നു. സൎവ്വദാ തത്വൈകപരന്മാരായി തത്വചിന്തനത്തിലും, തത്വകഥനത്തിലും, തത്വപ്രബോധനത്തിലും മാത്രമായി സമയം വിനിയോഗിക്കണ്ടുന്നവരും, വിനിയോഗിക്കുന്നവരുമായ സാധുക്കൾ ആ വിഷയത്തിൽ സിദ്ധിയെ പ്രാപിച്ചിരിക്കുമെന്നു് ശ്രദ്ധാലുക്കൾ വിശ്വസിക്കയും, അവരുടെ സമ്പൎക്കത്തെ കൊതിക്കയും ചെയ്യുന്നതിൽ അത്ഭുതമില്ല. എന്നാൽ സാധുക്കളിൽ തത്വവിചാരം ചെയ്യുന്നവരും ചെയ്യാത്തവരുമുണ്ടായിരിക്കാം. അധികാരികളും അനധികാരികളും ഉണ്ടായിരിക്കാം. എങ്കിലും സംവൎത്തകൻ, ജഡഭരതൻ, ദത്താത്രേയൻ, ബുദ്ധദേവൻ, ആചാൎയ്യപാദങ്ങൾ, ചൈതന്യദേവൻ, രാമകൃഷ്ണപരമഹംസൻ മുതലായ മഹാന്മാരുടെ പരമ്പരയായ ഈ സാധുപരമ്പരയെ ആസ്തിക്യബുദ്ധിയുള്ള സുകൃതികൾ ആദരിക്കാതിരിക്കുന്നതെങ്ങിനെ?

എന്തായാലും ഇങ്ങിനെയുള്ള തൃഷ്ണാരൂപിണിയായ ഘോരപിശാചികയിൽനിന്നു മോചനം ലഭിക്കുവാനായ തത്വവിചാരരൂപമാകുന്ന മന്ത്രത്തെ ഉപാസിക്കുന്ന പി

ന്ത്യവാന്മാരും, ഈശ്വരനിലും, ഈശ്വരഭക്തരിലും ശ്രദ്ധയുള്ള ആസ്തികന്മാരും അധികമുള്ളതായ കാട്ടുമാണ്ഡുനഗരം വിട്ടു നേപാൾംഗങ്ങളിൽ വന്നുചേൎന്നതിന്നുശേഷം, അവിടത്തെപ്പോലെ ഏകാന്തതല്പരനായ എനിക്കു ജനസമ്പൎക്കജന്യമായ വിക്ഷേപം ലേശവും സഹിക്കേണ്ടി വന്നിരുന്നില്ല. ഹിമാലയത്തിന്റെ ഇവിടെ അടുത്തുള്ള ഉൾഭാഗത്തിൽ നിവസിക്കുന്ന വന്യജനങ്ങളുമായി വ്യാപാരംചെയ്യുന്ന ചില ഹിന്തുക്കളും മുസൽമാന്മാരും മാത്രമാകുന്നു അവിടെ നിവസിച്ചുവരുന്നതു. അധികം ജനസംബന്ധമില്ലാത്ത ഒരു സ്ഥാനത്തിൽ വളരെ സ്വച്ഛന്ദമായും പ്രശാന്തമായും തന്നെ ഞാൻ അവിടെ കുറേ ദിവസങ്ങൾ കഴിച്ചുകൊണ്ടിരുന്നു.

സുബ്ബയുടെ അതിഥിയായിട്ടാണ് ഞാൻ നേപാൾംഗങ്ങളിൽ നിവസിച്ചുവന്നതു. "സുബ്ബ" എന്നതു നേപാളഗവൎമ്മെണ്ടിന്റെ കീഴിൽ കുറെ നല്ല പദവിയും അധികാരങ്ങളുമുള്ള ഒരുദ്യോഗസ്ഥനാകുന്നു. ഇദ്ദേഹം നേപാളദേശത്തിലുൾപ്പെട്ട ജാജൎക്കോട്ടു രാജവംശത്തിലെ ഒരു പ്രധാന അംഗവും ഒരു ഭക്തനുമാകുന്നു. ഞങ്ങളുടെ നിവാസത്തിന്നും മററും അദ്ദേഹം വളരെ നല്ല ഏൎപ്പാടുകൾ ചെയ്തിരുന്നു. ഞങ്ങളുടെ സമീപത്തുള്ള "വാഗീശ്വരി" എന്ന് പ്രസിദ്ധപ്പെട്ട ദേവിയുടെ ദൎശനം പ്രതിദിനം സിദ്ധിച്ചിരുന്നു. നിൎവ്വിക്ഷേപമായ സ്വഛരീതിയിൽതന്നെയായിരുന്നു ദിനചൎയ്യാക്രമമെന്നിരിക്കിലും, ഉഷ്ണത്തിന്റെ ദുസ്സഹതനിമിത്തം, ദിവസം അസന്തോഷമായി വൎത്തിച്ചിരുന്നു. വിശാലമായ വയലുകളുടെ മദ്ധ്യത്തിലും

ഗൃഹമദ്ധ്യത്തിലും പകലും രാത്രിയുമെല്ലാം ഉത്തരമായ ഉഷ്ണംതന്നെ! ശീതകാലത്തിൽ ശൈത്യവും ഉഷ്ണകാലത്തിൽ ഔഷ്ണ്യവും ഹിന്ദുസ്ഥാനമൈതാനത്തിൽ എത്രയോ കഠിനമാകുന്നു. എന്തായാലും കഴിയുന്നതും വേഗത്തിൽ ഹിമാലയത്തിന്റെ ഉച്ചദേശങ്ങളിൽ എത്തിച്ചേരണമെന്നു മനസ്സുകൊണ്ടു തീരുമാനിച്ചു.

നേപാൾഗഞ്ജിൽ രാത്രികാലത്തു നഗരരക്ഷകന്മാർ വളരെ ഉച്ചത്തിൽ കൂക്കിവിളിച്ചുകൊണ്ടു നാലുപാടും നടന്നുകൊണ്ടിരിക്കുന്നു. ഇതു കള്ളന്മാരിൽനിന്നും മററും നഗരത്തെ രക്ഷിക്കുവാനുള്ള ഏൎപ്പാടാണെന്നു പ്രത്യേകിച്ചും പറയേണ്ടതില്ലല്ലോ. നേപാളദേശത്തിലെ ഈ സമ്പ്രദായം പുരാതന ഹിന്ദുരാജാക്കന്മാരുടെ നഗരരക്ഷാരീതിയെ ഓൎമ്മപ്പെടുത്തുന്നു. എന്നാൽ അടുത്തു് ഹിമാലയം ആരംഭിക്കുന്നതിനാൽ അവിടെ ഒളിച്ചിരിക്കുവാൻ സാധിക്കുന്നതുകൊണ്ടു, കള്ളന്മാർ പിടിച്ചുപറിക്കാർ, അഹേതുകമായി കലചെയ്യുന്നവർ, ഇങ്ങിനെയുള്ള കൂട്ടർ അവിടങ്ങളിൽ അധികമുണ്ടെന്നും, അവരെ നിശ്ശേഷം അമർത്തി ജനങ്ങളെ ഭീതിയിൽനിന്നു രക്ഷിക്കുക എന്നതു വളരെ ദുഷ്കരമെന്നും, അവിടെനിന്നു കേൾക്കുകയുണ്ടായി.

ഏപ്രിൽ 24-ാംനു-മുതൽ മേയി 5-ാംനു-വരെ 12 ദിവസം ഞങ്ങൾ നേപാൾഗഞ്ജിൽ താമസിച്ചു. ശരീരം പൂൎവ്വാധികം കുറെ സുസ്ഥമായി തീൎന്നു. 5-ാംനു- അവിടെനിന്നു ജാജർകോട്ടയിലേക്കു പുറപ്പെടുവാനുറച്ചു. ജാജർകോട്ട് രാജവംശത്തിലെ അംഗമായ ഒരു രാജകുമാരനും വേറൊരു ദേഹവും ഇങ്ങിനെ രണ്ടുപേർ ഞങ്ങളുടെ സ

ഹചാരികളായി ജാജർകോട്ടുവരെ വന്നതാണെന്നും, മഹാ വനയാത്രയായതുകൊണ്ടു വേറെയും ജാജർകോട്ടിലേക്കു പോകുന്ന 5, 6 പേരുള്ള ഒരു സംഘത്തോടുകൂടി ഞങ്ങളോടൊരുമിച്ചു യാത്ര ചെയ്യാൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നും, സുബ്ബയ്യവർകൾ എന്നെ അറിയിക്കയുണ്ടായി. 5-ാംനു-വൈകുന്നേരം 5 മണിക്കു ഞാൻ അവിടെനിന്നു യാത്ര ആരംഭിച്ചു. ഉത്തമനായ ഒരു യഥാർത്ഥഭക്തന്റെ ഹൃദയത്തോടുകൂടിയാണ് അദ്ദേഹം ഞങ്ങളെ യാത്രയാക്കിയതു. പർവ്വതങ്ങളുടെ രാജാവും, പർവ്വതത്തിൽ ജനിച്ചുവളർന്നു പരിചയിച്ച ക്ഷത്രിയ വീരനുമായ അദ്ദേഹം ഹിമാലയത്തിന്റെ ഉയർന്ന ദേശങ്ങളിൽ സഞ്ചരിക്കുവാൻ വേണ്ടുന്ന പല ഉപദേശങ്ങളും തന്നു അനുഗ്രഹിക്കയുണ്ടായി. എന്റെകൂടെ യാത്ര ചെയ്യുവാൻ എന്നെ ഒഴിച്ചു എല്ലാംകൂടി 9 പേർ ഉണ്ടായിരുന്നു. ഞങ്ങളെല്ലാവരും അന്നു വളരെ കുറച്ചുമാത്രം, അതായതു 1 നാഴിക മാത്രം യാത്രചെയ്തു "കോർകന്ദാ" എന്ന ഗ്രാമത്തിൽ രാത്രി നിവസിച്ചു. എത്രയോ സ്നേഹപൂർവ്വം ആ ഗ്രാമത്തിലെ അധിപതി ഞങ്ങളെ സ്വീകരിച്ചു സല്ക്കരിച്ചു. ശുദ്ധമായ ഭാരതവർഷം ഗ്രാമങ്ങളിലാകുന്നു അതിന്റെ നഗ്നമായ രൂപത്തിൽ സ്ഥിതിചെയ്യുന്നതു്. നഗരങ്ങളിലെല്ലാമിപ്പോഴും ഭാരതീയമായ സമ്പ്രദായങ്ങളും ആചാരങ്ങളും, പാശ്ചാത്യ പരിഷ്കാരമാകുന്ന പച്ചക്കണ്ണാടിയാൽ ആച്ഛാദിതമായി സ്വസ്വരൂപത്തിൽ പ്രത്യക്ഷീഭവിക്കുവാൻ പര്യാപ്തമാകുന്നില്ല. ദൂരദേശികളായ അതിഥികളുടെ പേരിൽ അവർക്കുള്ള ഭക്തിയും, അവരുടെ ദർശനത്തിൽ അവർക്കുള്ള ആനന്ദവും അപരിമിതമാകുന്നു.

പിറെറദിവസം, അതായതു മെയി 6-ാംനു- രാവിലെ അവിടെനിന്നും യാത്ര ആരംഭിച്ചു. ഹൃദയമെ വിശാലമായ ഒരുതരം മണൽമൈതാനം. നേപാൾഗംജിൽ വെച്ചു നിരത്തിന്റെ കഥയെല്ലാം അവസാനിച്ചിരിക്കുന്നു. കൃശമായ മാൎഗ്ഗത്തിൽകൂടെ ഞങ്ങൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. സമയം 10 മണികഴിയുമ്പോഴേക്കും, കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന വെയിലും, പളപളെതിളച്ചുകൊണ്ടിരിക്കുന്ന മൃഗതൃഷ്ണയും, ദൂരത്തായി അവിടവിടെ കൺതുറിച്ചുനോക്കിക്കൊണ്ടുനില്ക്കുന്ന പുള്ളിമാൻകൂട്ടങ്ങളും ഹാ ! ഹാ ! ഒരിക്കലും സ്മൃതിപഥത്തിൽനിന്നു മറയുന്നതല്ല. 9 നാഴിക യാത്രചെയ്തു്, ഉച്ചക്കു "മട്ടവാ" എന്നുള്ള ഗ്രാമത്തിൽ ചെന്നെത്തി. ഇവിടെ ഞാനെഴുതുന്ന നാഴികകണക്കു "പഹാഡികൾ" (മലയിലെ നിവാസികൾ) പറയുന്ന ക്രോശത്തെയും എന്റെ അഭിപ്രായത്തെയും അനുസരിച്ചാകുന്നു. ഹിമാലയത്തിൽ ഹിന്തുക്കൾ നിവസിക്കുന്നേടത്തോളം അവർ "കോശ്", കോശ്" (ക്രോശം) എന്നു പറഞ്ഞു ദൂരത്തെ കണക്കാക്കിക്കാണാറുണ്ടു് ഇവിടെ ഒരു ക്രോശം രണ്ടിൽചില്വാനം നാഴികയായിട്ടാണ് ഗണിച്ചുവരുന്നതു്. എന്നാൽ ഇവരുടെ ഈ ഗണനം കേവലം മനസ്സുകൊണ്ടൂഹിച്ചു മാത്രം ചെയ്യുന്നതാകയാൽ വളരെ കൃത്യമായിട്ടുള്ളതാണെന്നു് എനിക്കഭിപ്രായമില്ല. അതുകൊണ്ടു് അതോടു എന്റെ അഭിപ്രായവും ചേൎത്തിക്കൊണ്ടാണ് ഇവിടെ നാഴികകളുടെ നിർദ്ദേശം ചെയ്തിരിക്കുന്നതു്. വളരെ കൃത്യമായിരിപ്പാൻ തരമില്ലെങ്കിൽ വളരെ വ്യത്യാസപ്പെട്ടുവാനും തരമില്ല. ഹിമാലയ

ത്തിലെ വഴികളെ ആരാണ്, എങ്ങിനെയാണ്, എന്തിനാണ് അളന്നു നിൎണ്ണയിക്കുന്നതു്? ഹിമാലയത്തിൽ ഹരിദ്വാരം തുടങ്ങി ബദരീനാഥം, കേദാരനാഥം വരെയുള്ള മാൎഗ്ഗങ്ങളിലും, അതുപോലെ ദുൎഗ്ഗമങ്ങളല്ലാത്തതും ഗതാഗതം അധികമുള്ളതുമായ ദുൎല്ലഭം ചില മാൎഗ്ഗങ്ങളിലും മാത്രം പരിമാണം ചെയ്തു് നാഴികക്കല്ലുകൾ നാട്ടിയിരിക്കുന്നതായി കാണപ്പെട്ടു. ബാക്കിയുള്ള മാൎഗ്ഗങ്ങളിലൊക്കെ ഹൃദയം തന്നെ പ്രമാണം. അവിടെ ഗ്രാമത്തിൽ ഭോജനാദികൾ പാകംചെയ്തു ഭക്ഷിച്ചു 3 മണിക്കു ശേഷം പിന്നേയും 3 നാഴിക യാത്ര ചെയ്തു് വൈകുന്നേരം "ഗഡൌറ" എന്നു പേരായ വേറൊരു ഗ്രാമത്തിൽ ചെന്നുചേൎന്നു. തരിശു വെട്ടിത്തെളിയിച്ചു വല്ല ധാന്യങ്ങളും കൃഷിചെയ്തുപജീവിക്കുന്ന 10, 15 കുടിക്കാരും ഒ ഗ്രാമാധിപനും മാത്രമാകുന്നു അവിടുത്തെ ഗ്രാമങ്ങളിലെ നിവാസികൾ. അന്നു രാത്രി അവിടെ നിവസിച്ചു. സ്നിഗ്ദ്ധജനങ്ങളുടെ പ്രേരണയെ പുരസ്കരിച്ചും, യാത്രയുടെ അതിദീൎഘതയെപ്പററി ചിന്തചെയ്തും, ഞാനിതേവരെ വാഹനത്തെ ഉപയോഗിച്ചിരുന്നുവെങ്കിലും, ഇവിടെവെച്ചു ആ വക എല്ലാ ഏൎപ്പാടിനേയും പ്രതിഷേധിച്ചു്, പിറേറന്നു പ്രഭാതത്തിൽ ഞങ്ങളെല്ലാവരും കാൽനടയായി മുന്നോട്ടു യാത്ര ആരംഭിച്ചു. ഹിമാലയത്തിൽ അധികം ഗതാഗതമുള്ള നല്ല മാൎഗ്ഗങ്ങളിൽ കുതിരക്കും ഡോലിക്കും പ്രവേശമുണ്ടെങ്കിലും, ജനങ്ങളുടെ ഗതി നന്നെ കുറഞ്ഞു ഞങ്ങളുടെ ഈ അതിദുൎഘടമായ മാൎഗ്ഗത്തിൽ അവക്കും സുഗമമായി സഞ്ചരിപ്പാൻ സാധിക്കുന്നതല്ല. ഏതായാ

വും ഞങ്ങൾ ഗിരിരാജനെ ലക്ഷ്യമാക്കി, പ്രഭാതസൂൎയ്യന്റെ അരുണകിരണങ്ങളേറ്റു വിപുലകാന്തിയെ വഹിക്കുന്ന വള്ളിക്കൂട്ടങ്ങളിൽ കൂടെ ഉത്സാഹപൂൎവ്വം നടന്നുതുടങ്ങി. ഇവിടെനിന്നു മേലോട്ടു ഹിമാലയത്തിലെ ഭയങ്കരമായ തിങ്ങിയ വനങ്ങൾ ആരംഭിക്കുന്നു. ഗിരികുലകൂടസ്ഥനായ ഹിമാലയത്തിന്റെ കിടപ്പു പ്രായേണ ഇങ്ങിനെയാകുന്നു കാണപ്പെടുന്നതു. ആരംഭത്തിൽ 15, 20 നാഴിക അധികം നിമ്നോന്നതമല്ലാത്ത മൈതാനമായ ഗംഭീരവനം, പിന്നീടു 60, 70 നാഴിക ദൂരം മണ്ണുമലകളാകുന്നു. തദുപരി 60, 70 നാഴിക പൎവ്വതങ്ങൾ അതിഗംഭീരങ്ങളും ശിലാമയങ്ങളുമായി കാണാം. തദുപരി മഞ്ഞിനാൽ മൂടപ്പെട്ട രമണീയമായ ധവളപൎവ്വതങ്ങൾ ആരംഭിക്കുന്നു. എന്നാൽ ശീതകാലത്തിൽ താഴെയുള്ള പൎവ്വതനിരകളും ഹിമാപ്ലാവിതമായി ധവളാകൃതിയെ പ്രാപിക്കുന്നു. വളരെ ദൂരം സ്ഥിതിചെയ്യുന്ന ഈ ധവളപൎവ്വതങ്ങളുടെ ഉച്ചപംക്തിയെ അതിക്രമിച്ചാൽ നാം തിബെത്തുഭൂമിയിൽ പ്രവേശിക്കുന്നു. ഇങ്ങിനെയുള്ള ഹിമാലയവിഭാഗങ്ങളിൽ ആദ്യവിഭാഗമായ ഗംഭീരവനത്തിൽ ഞങ്ങൾ പ്രവേശിച്ചുകഴിഞ്ഞു. ഞാൻ മുന്നിലും എന്റെ പിന്നിലായി ഒന്നോടൊന്നു അനുഗമിച്ചുകൊണ്ടു ബാക്കിയുള്ള 9 പേരും വടക്കപടിഞ്ഞാറോട്ടായി നടന്നുകൊണ്ടിരിക്കുന്നു. എന്റെ കാലിൽ കല്ലിനോടും മുള്ളിനോടും എതിൎക്കുവാൻ സമൎത്ഥമായ നല്ല ബലമുള്ള സ്ലിപ്പറും, കയ്യിൽ കുടയുമുണ്ടു. കംബളവും, കമണ്ഡലുവും സഹചാരികൾ വഹിച്ചിരിക്കുന്നു. മാൎഗ്ഗം ക്രമേണ തേഞ്ഞു ചുര

ങ്ങിച്ചുരുങ്ങി വരുന്നതായി കാണപ്പെട്ടു. ഞങ്ങൾക്കെല്ലാവൎക്കും വഴി എവിടെയോ തെറ്റിപ്പോയെന്നുള്ള ശങ്ക ഉല്പന്നമായി. ശങ്കയല്ല, വഴി തീരെ അദൃശ്യമായിത്തീൎന്നു. വനമദ്ധ്യത്തിൽ കിടന്നു പരിഭ്രമിക്കുവാനും തുടങ്ങി. 12 മണി വരെ കല്ലും മുള്ളും നിറഞ്ഞു ഭയങ്കരമായ ആ വനത്തിൽ വഴി കാണാതെ ചുറ്റിത്തിരിഞ്ഞു. 'ആരോടാണ് ചോദിക്കേണ്ടതു,' 'എവിടേക്കാണ് പോകേണ്ടതു' സമയം ഉച്ചയായതുകൊണ്ടു ദിഗ്ഭ്രമവും വന്നുചേൎന്നു.

സാധാരണമായി നേപാൾദേശങ്ങളിൽനിന്നു മുകളിലേക്കു യാത്രചെയ്യുന്ന വണിൿജനങ്ങൾ വേറൊരു മാൎഗ്ഗത്തിൽകൂടെയാകുന്നു പോകാറുള്ളതു. എന്നാൽ കുറെ എളുപ്പമുള്ളതുകൊണ്ടും, ഭയാനകമെങ്കിലും അധികം ജനങ്ങൾ ഉള്ളതുകൊണ്ടും, ഈ മാൎഗ്ഗത്തിൽകൂടി സഞ്ചരിക്കുവാൻ നിശ്ചയിച്ചുവെങ്കിലും, ഞങ്ങളുടെ കൂടെയുള്ള സംഘത്തിലെ ഒരാൾ കുറെ കൊല്ലങ്ങൾക്കു മുമ്പു ഈ വഴിക്കു വന്നിരുന്ന ഒരു പരിചയം മാത്രമായിരുന്നു ഞങ്ങൾക്കു മാൎഗ്ഗദൎശിയായിരുന്നതു. "ഗധൌറ" എന്ന ഗ്രാമത്തിൽനിന്നു വഴിയിൽകൂടെ തന്നെ ഞങ്ങൾ വന്നിരുന്നു. വഴിയെന്നാൽ എന്താകുന്നു ? കേവലം ഒരാൾക്കുമാത്രം നടക്കുവാനുള്ള കൃശമായ മാൎഗ്ഗം. പരിചയക്കാരനായ ആ മനുഷ്യനു ഇപ്പോൾ ആ ദിക്കിന്റെ യാതൊരു പരിചയവുമില്ല. എന്തിനധികം പറയുന്നു? മാൎഗ്ഗംകാണാതെ അവിടെയും ഇവിടെയും ചെന്നുമുട്ടിയും, പുൽക്കൂട്ടങ്ങളിൽകൂടെയും ലതാകുഞ്ജങ്ങളിൽകൂടെയും കൂമയിട്ടും, കുണ്ടും കുഴിയും ചാടിക്കടന്നും, കല്ലിലും മുള്ളിലുംകൂടെ 12 മണിവരെ പരി

ഭ്രമിച്ചതിൽ, ദൂരത്തുനിന്നു വനനിവാസികളുടെ 2, 3 കുടിലുകൾ കണ്ടെത്തി. ഒരാൾ വേഗത്തിൽ അവിടെ ചെന്നു മാർഗ്ഗത്തെപ്പററി അന്വേഷിച്ചു. ഞങ്ങൾ അധികം കിഴക്കോട്ടു വന്നുപോയെന്നും, തിരിച്ചു 2 നാഴിക പടിഞ്ഞാട്ടുതന്നെ ചെല്ലുന്നപക്ഷം മാർഗ്ഗത്തിൽചെന്നു ചേരാമെന്നും ഉത്തരം ലഭിച്ചു. വിചിത്രം! വിചിത്രം! സർവ്വതും വിശപ്പുകൊണ്ടു തളൎന്നിരിക്കുന്നു. അടുത്തുള്ള ഒരു നദിയുടെ അരികെ വൃക്ഷങ്ങളുടെ തണലിൽ ഭക്ഷണം പാകം ചെയ്യാൻ തുടങ്ങി. 2 മണിക്കൂറുനേരം ഞാനവിടെ ഇരുന്നു വിശ്രമിച്ചു. തദനന്തരം ചോറും പരിപ്പും ഭുജിച്ചു വിശപ്പും, നിർദ്ധരിണീജലം കുടിച്ചു ദാഹവും ഒരു വിധം ശമിപ്പിച്ചു. കുറെ നേരംകൂടി വിശ്രമിച്ചു, 3 മണിക്കു പിന്നേയും എഴുന്നീററു യാത്ര തുടൎന്നു. വടക്കുപടിഞ്ഞാറോട്ടു പോയ്ക്കൊണ്ടിരിക്കുന്ന ശരിയായ മാർഗ്ഗത്തിൽ ഒരു വിധം ചെന്നുചേൎന്നു. ഹാ! ഹാ! മാൻകൂട്ടങ്ങൾ പാഞ്ഞുകൊണ്ടിരിക്കുന്നു. മയിൽക്കൂട്ടങ്ങൾ കേകാനാദം ചെയ്തുകൊണ്ടിരിക്കുന്നു. പന്നിക്കൂട്ടങ്ങൾ ദൂരത്തുനിന്നു "ഘുര ഘുര" ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു. ഹാ! ഹാ! അതിസുന്ദരമായ ദൎശനം! അതിസുന്ദരമായ സന്ദൎഭം! ഒരു മനുഷ്യമുഖമെങ്കിലും കാണ്മാനില്ല. എങ്ങിനെ കാണ്മാൻ സാധിക്കും? തണുപ്പുകാലത്തിൽ മാത്രം മുകളിൽ നിവസിക്കുന്ന മലയിലെ ജനങ്ങൾ ഒരു കൊല്ലത്തിന്നുവേണ്ടുന്ന ഉപ്പു, വസ്ത്രം, മുതലായ സാമാനങ്ങളെ കൊള്ളുവാനായി ദേശത്തിലേക്കിറങ്ങി വരുന്ന മാർഗ്ഗമാണത്രെ ഇതു. അല്ലാതെ ഈ മാർഗ്ഗത്തിൽകൂടെ ആരാണ് സഞ്ചരിക്കുക? എന്തിനാണ് സഞ്ചരിക്കുക!

സന്ധ്യവരെ വഴിനടന്നു സുമാറു 14 നാഴികയോളം അന്നു യാത്രചെയ്തിരിക്കുന്നു. ഇവിടെനിന്നു പൎവ്വതങ്ങൾ ആരംഭിക്കുന്നതുകൊണ്ടു, ഏറ്റിറക്കങ്ങളും ആരംഭിക്കുന്നു. സന്ധ്യയോടുകൂടി രണ്ടു പൎവ്വതങ്ങളുടെ മദ്ധ്യത്തിൽ കിടക്കുന്ന ഒരു വരണ്ട ജലധാരയുടെ നടുവിൽ വസതി ചെയ്വാനായി ഉറച്ചു. കാട്ടുതീ പിടിപെടുന്ന കാലമായതിനാൽ വൃക്ഷങ്ങളിൽനിന്നു 4, 5 അടിയെങ്കിലും അകലെ ഒഴിഞ്ഞസ്ഥലത്തിലല്ലാതെ, രാത്രി കിടക്കുന്നതു ആപൽകരമായതുകൊണ്ടാണ് വൃക്ഷമൂലങ്ങളെയെല്ലാമുപേക്ഷിച്ചു ആ നിൎദ്ധരത്തിന്റെ നടുവു നിവാസസ്ഥാനമാക്കുവാനുറച്ചതു. കുറെ ദൂരെയായി ഒരു സ്ഥാനത്തിൽ ജലത്തിന്റെ ചെറുതായ ഒരുറവുള്ളതായും കാണപ്പെട്ടു. എല്ലാവരും അവിടെ ചെന്നിരുന്നു. അടിയിൽ കളുത്തലകൾ നിരത്തി മീതെ കംബളംവിരിച്ചു നിൎമ്മിക്കപ്പെട്ടതായ ആസനത്തിൽ ചെന്നിരുന്നു ഞാനും കുറെ നേരം വിശ്രമിച്ചു. വിശ്രമാനന്തരം ഞാൻസന്ധ്യാകാലീനമായ എന്റെ ഭജനാദികൎമ്മങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരുന്നു. ശരീരം ക്ഷീണിതമെങ്കിലും, സ്ഥാനസൌന്ദൎയ്യം നിമിത്തം മനസ്സ് എത്രയോ പ്രസന്നമായും ഉന്മേഷഭരിതമായും വൎത്തിച്ചിരുന്നു.

ഹാ! ഹാ! ഇതാ കിളികൾപോലും കൂട്ടംകൂട്ടമായിവൃക്ഷശാഖകളിൽ ഇരുന്നുകൊണ്ടു, ഈ സന്ധ്യാകാലത്തിൽ സൎവ്വപ്രവൃത്തികളിൽനിന്നും ഉപരമിച്ചു, പരമാത്മാവിനെകീൎത്തനംചെയ്തുകൊണ്ടിരിക്കുന്നു. ചരങ്ങളായ പക്ഷികൾമാത്രമല്ല ചുറ്റുഭാഗവും കാണപ്പെടുന്ന അചരങ്ങളായ

ഈ മരക്കൂട്ടങ്ങളും പാറക്കൂട്ടങ്ങളും ഇവിടെനിന്നുകൊണ്ടെന്താകുന്നു ചെയ്യുന്നതു? അവയും ആ പരമാത്മാവിൻെറ മഹിമയെ എത്രയോ സ്പഷ്ടമായി ഉദ്ഗാനംചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങിനെ സൎവ്വചരാചരങ്ങളും സൎവ്വദേശത്തും സൎവ്വകാലത്തും പരമാത്മ മഹിമയെപ്പററി മധുരഗാനം ചെയ്തുകൊണ്ടിരിക്കുന്നുവെങ്കിലും, "സൎവ്വത്രപരമാത്മദൃഷ്ടി"യാകുന്ന ശ്രുതികൎണ്ണങ്ങളിൽ കൂടിയല്ലാതെ ഈ ബാഹ്യശ്രവണങ്ങളിൽകൂടെ നമുക്ക ആ മധുരഗാനത്തെ കേട്ടാനന്ദിക്കുവാൻ സാധിക്കുന്നതല്ല. "എല്ലാററിലും പരമാത്മാവു" "എല്ലാം പരമാത്മാവു" എന്നുള്ള ഈ ദൃഷ്ടി—ഈ ഭാവന—തന്നെയാണ് നാമെല്ലാവരും സുദൃഢമായി സമ്പാദിക്കേണ്ടതു. ആനന്ദപൂൎണ്ണമായ ഒരു പദവിയിലേക്കു നമ്മെ നയിക്കുന്ന ഈ ഭാവനയെ ഉണ്ടാക്കി ദൃഢപ്പെടുത്തുവാനും, തദ്വാരാ ജഗത്തിനെ ആനന്ദമയമാക്കുവാനും തന്നെയാണ് സൎവ്വശാസ്ത്രങ്ങളും സൎവ്വമതപ്രവൎത്തകന്മാരും ഉദ്യമിക്കുന്നതു. സന്യാസിയാകട്ടെ, ഗൃഹസ്ഥനാകട്ടെ, ബ്രാഹ്മണനാകട്ടെ, ചണ്ഡാലനാകട്ടെ, സ്ത്രീയാകട്ടെ, പുരുഷനാകട്ടെ, സൎവ്വരും ഈ ബ്രഹ്മബുദ്ധിയെ സമ്പാദിക്കുവാനും, അങ്ങിനെ സൎവ്വചരാചരങ്ങളിലും ആനന്ദസ്വരൂപനായ പരമാത്മാവിനെ സാക്ഷാൽകരിച്ചു, സൎവ്വദാ അവയിൽനിന്നു പുറപ്പെടുന്ന ആനന്ദഗീതത്തിൽ മതിമറന്നു വിഹരിക്കുവാനും അധികാരികളാകുന്നു.

ഹാ! ഹാ! ചന്ദ്രികാധൌതമായി ഹിമാലയശോഭ പൂൎണ്ണമായി വിളങ്ങിക്കൊണ്ടിരുന്ന അന്നത്തെ രാത്രി വളരെ ആനന്ദദായിനിയായ ഒരു രാത്രിയായിരുന്നു. ബ

ദുൎജ്ജനസമാകീൎണ്ണമായി രാഗാദിദോഷദൂഷിതമായ ഒരു ജഗത്തു് ഇങ്ങിനെയുള്ള സ്ഥാനങ്ങളിൽ, ഇങ്ങിനെയുള്ള സമയങ്ങളിൽ ശശവിഷാണം പോലെ തിരെ ശൂന്യമായി തീരുന്നു. പ്രൌഢപ്രശാന്തമായ ആ രാത്രി അവസാനിച്ചു. 5 മണിക്കു തന്നെ ഞങ്ങൾ യാത്ര ആരംഭിച്ചു ഇനി ഇവിടെനിന്നു 5, 6 നാഴിക ദൂരം ഒരു പൎവ്വതത്തെ ഏറിയിറങ്ങേണ്ടതുണ്ടു. അതുകൊണ്ടു സൂൎയ്യപ്രകാശം തീവ്രമാകുന്നതിന്നു മുമ്പുതന്നെ, അതിനെ ഉല്ലംഘിക്കുവാനുള്ള ഉദ്ദേശത്തിലാണു, പ്രഭാതത്തിന്നു മുമ്പു യാത്ര തുടൎന്നതു. 10 മണിയോടുകൂടി ആ പൎവ്വതത്തെ അതിക്രമിച്ചു. അപ്പുറത്തുള്ള ഒരു ജലധാരയുടെ തീരത്തിൽ തണലത്തായി ചെന്നുചേൎന്നു. ഭക്ഷണം പാകംചെയ്തു കഴിച്ചു, കുറെ സമയം അവിടെ വിശ്രമിച്ചു. വെയിൽ കത്തിക്കൊണ്ടിരിക്കുന്നു. എല്ലാവരും എഴുനീറ്റു യാത്ര തുടൎന്നു. വഴി യാതൊന്നും കാണുവാനില്ല. എങ്കിലും ജലധാരയെ ആശ്രയിച്ചു കല്ലുകളുടെ മീതെയായി മുന്നോട്ടു നടന്നുകൊണ്ടിരിക്കുന്നു. കുറെ ദൂരം ചെന്നു, മാൎഗ്ഗത്തിന്നരികെയായി ക്രൂരനായ ഒരു വ്യാഘ്രം മരിച്ചുകിടക്കുന്നതായി കാണപ്പെട്ടു. എങ്ങിനെയാണു് മൂപ്പർ മൃതിയെ പ്രാപിച്ചതെന്നു വനവാസികളായ എന്റെ സംഘക്കാൎക്കുപോലും നിൎണ്ണയിക്കുവാൻസാധിച്ചില്ല. ബലവാനായി അഹങ്കരിച്ചു സൎവ്വൎക്കും ഭയകാരണമായിരുന്ന ശരീരം ചൈതന്യരഹിതമായി തീൎന്നപ്പോൾ, ഇതാ മണ്ണണിഞ്ഞു ഈച്ചയും ഉറുമ്പും പൊതിഞ്ഞു ജുഗുപ്സിതമായ നിലയിൽ കിടക്കുന്നു! മനുഷ്യശരീരത്തിന്റെ അവസ്ഥയും ഇതല്ലാതെ വേറെന്താണു്?

ശരീരത്തിൽ ആസക്തനായ പുരുഷനെ നിർദ്ദേശിച്ചുകൊണ്ടു, ആചാര്യന്മാർ അനുശോചിക്കുന്നതു നോക്കുക !

"ശിരസ്യാക്രമ്യപാദേന മർദ്ദയത്യപരാൻ ശുനഃ
ദൃഷ്ട്വാസാധാരണംദേഹം കസ്മാൽസക്തോസിതത്രഭോഃ"

(നൈഷ്കർമ്മ്യസിദ്ധി)

ഒരു കാലത്തു സ്വല്പമെങ്കിലും വിയോഗം സഹിക്കുവയ്യാതെ അത്രയും ഗാഢമായ ഈ ശരീരത്തെ പതി പ്രേമിക്കയും അവകാശപ്പെടുകയും ചെയ്തിരുന്നു. ഒരു വിഗ്രഹംപോലെ ഈ ദേഹത്തെ ബന്ധുജനങ്ങൾ സ്നേഹിച്ചാരാധിച്ചിരുന്നു. ഇപ്പോൾ ഇതാ ! ശ്മശാനത്തിൽ മണ്ണണിഞ്ഞുകിടക്കുന്ന ഈ ദേഹത്തിന്റെ ശിരസ്സിൽ ഒരു ക്രൂരൻ നായ കാലുകൊണ്ടു ചവിട്ടിക്കയറി നാലുഭാഗവും നില്ക്കുന്ന മററു നായ്ക്കളെ നോക്കി "ഇതിന്നു പൂർണ്ണാധികാരി ഞാനാകുന്നു, ഇതിനെ ആരും തൊട്ടുപോകരുതു" എന്നുള്ള ഗൌരവഭാവത്തിൽ ഭയങ്കരമായി കുരച്ചു മർദ്ദിക്കുന്നു. ഹേ മനുഷ്യ ! ഇങ്ങിനെയുള്ള ശരീരത്തിൽ നീ എന്തൊരു വിശേഷമാണു കാണുന്നതു്? എന്തു കാരണംകൊണ്ടാണു് നീ ഈ ശരീരത്തിൽ ഇത്രയും ആസക്തനായിരിക്കുന്നതു്?

അവിടെനിന്നു അധികം ദൂരത്തല്ലാതെ ഒരു നദീതീരത്തിൽ സ്ഥിതിചെയ്യുന്ന "ബാവാ" എന്നൊരു ഗ്രാമത്തിൽ ഞങ്ങൾ അചിരേണ ചെന്നുചേർന്നു. അന്നു എല്ലാംകൂടി സുമാറു 7 നാഴികയേ സഞ്ചരിക്കയുണ്ടായുള്ളു. നാലോ അഞ്ചോ ഏക്ര സ്ഥലത്തുള്ള ചെടികളും വൃക്ഷങ്ങളുമൊക്കെ വെട്ടിവെളിവാക്കി അവിടെ പലതരം

കാടൻധാന്യങ്ങളും കൃഷിചെയ്തുപജീവിച്ചുവരുന്ന അഞ്ചാറു കുടിക്കാരുള്ള ഒരു ഗ്രാമമാകുന്നു ഇതു്. ഇങ്ങിനെയുള്ള ചെറിയ ചെറിയ ഗ്രാമങ്ങൾ ഹിമാലയത്തിൽ അവിടവിടെയായി എല്ലാ ദിക്കിലുമുണ്ടു. അമ്പതോ, നൂറോ ഗൃഹങ്ങളും, ബ്രാഹ്മണർ, ക്ഷത്രിയർ എന്നുള്ള ഉയൎന്ന ജാതിക്കാരും, അവൎക്കു കൃഷി ചെയ്തുപജീവിക്കുവാൻ കുറെ അധികം കൃഷിസ്ഥലവുമുള്ള വലിയ ഗ്രാമങ്ങളും ഇടക്കിടെ ഇല്ലെന്നില്ല. തോക്കു മുതലായ ആയുധങ്ങളുടെ സഹായത്തോടുകൂടി ഹിമാലയത്തിലെ ഹിംസജന്തുക്കളോടെതിരിട്ടുകൊണ്ടു ഇവരും ഒരു വിധം ഇവിടെ ഇരുന്നു ജീവിതം നയിച്ചുവരുന്നു.

എന്റെ സ്വന്തം സംഘക്കാൎക്കും അനുകൂലം എനിക്കും സംഗതിവശാൽ ആ ഗ്രാമത്തിൽ 2 ദിവസം നിവസിക്കേണ്ടിവന്നു. എല്ലാവരും കൂടി അവിടെ നിവസിച്ചാൽ അവിടെനിന്നു ഭക്ഷണസാധനം കിട്ടുവാൻ തരമില്ലാത്തതുകൊണ്ടും, ഉള്ള സാധനം അവിടെ തീൎന്നുപോയാൽ എത്തേണ്ടുന്ന സ്ഥലം എത്തിച്ചേരുവാൻ വിഷമമായതുകൊണ്ടും, ഞങ്ങൾ 4 പേരെ ഒഴിച്ചു മറ്റുള്ള സൎവ്വരും അവിടെനിന്നു അന്നുതന്നെ യാത്രയായി. ജീൎണ്ണിച്ചു വീണിരിക്കുന്ന ഒരു പൎണ്ണശാല അവിടെ ഞങ്ങളുടെ നിവാസത്തിനായി ലഭിച്ചു. ആ കുടിലിൽ വളരെ പ്രശാന്തിയോടെ തന്നെ ഞങ്ങൾ 2 ദിവസം കഴിച്ചു. ഞങ്ങളുടെ വശം ആഹാരസാധനം യാതൊന്നുമില്ലാത്തതുകൊണ്ടു സൎവ്വവും ആ ഗ്രാമത്തിൽനിന്നു കിട്ടേണമെന്നും കിട്ടുമെന്നും പ്രതീക്ഷിച്ചിരുന്നു. എന്നാൽ വേണ്ടുന്ന ആ

ഹാരസാധനം അവിടെനിന്നു കിട്ടുകയുണ്ടായില്ല. ഹിമഗിരിയിൽ എത്ര ക്ഷുദ്രവും ദരിദ്രവുമായ ഗ്രാമത്തിൽ ചെന്നാലും വേണ്ടതില്ല, ഗ്രാമക്കാർ ആദ്യത്തെ ദിവസം അതിഥിയെ യഥാശക്തി ഭക്ഷണം ചെയ്യിച്ചു സൽക്കരിക്കാതിരിക്കയില്ല. എന്നാൽ പാശ്ചാത്യപരിഷ്കാരക്കാറ്റേറ്റു തുടങ്ങിയിരിക്കുന്ന ചില പ്രദേശങ്ങളിൽ ഈ പുരാതന സമ്പ്രദായത്തിനു ക്ഷീണത തട്ടീട്ടില്ലെന്നും പറഞ്ഞുകൂടാ. ഇങ്ങിനെ ഒരു നേരം സൽക്കരിക്കുന്നതല്ലാതെ ആഹാരസാധനങ്ങൾ നന്നെ കുറവായതുകൊണ്ടും, ഉള്ളതു തീൎന്നുപോയാൽ ദേശങ്ങളിലെന്നപോലെ വിലക്കു വാങ്ങി കാൎയ്യം നിൎവ്വഹിക്കുവാൻ തരമില്ലാത്തതുകൊണ്ടും, തങ്ങൾ ശേഖരിച്ചിരിക്കുന്ന ആഹാരപദാൎത്ഥങ്ങൾ ചെറിയ ചെറിയ ഗ്രാമക്കാർ വെറുതെയാകട്ടെ, വിലക്കാകട്ടെ ആൎക്കും കൊടുക്കുക പതിവില്ല. മാൎഗ്ഗത്തിൽ പീടികകളൊന്നുമില്ലാത്തതുകൊണ്ടു, ദുൎല്ലഭം ഇങ്ങിനെ യാത്രചെയ്യുന്നവൎക്കു ഗ്രാമങ്ങളിൽനിന്നല്ലാതെ വേറെ കിട്ടുവാനും തരമില്ല.

ഞങ്ങൾ അവിടെ താമസിച്ചിരുന്ന 2 ദിവസങ്ങളിൽ കുറേശ്ശ ഗോതമ്പുമാവും മറ്റും അവർ ഞങ്ങൾക്കു ആഹാരത്തിന്നായി തന്നിരുന്നുവെങ്കിലും, മാൎഗ്ഗത്തിലെ ഉപയോഗത്തിനു യാതൊരു ഭക്ഷണപദാൎത്ഥവും അവിടെനിന്നു കിട്ടുവാൻ തരമുണ്ടായിരുന്നില്ല. എന്നാൽ യാതൊന്നും കയ്യിലില്ലാതെ മുന്നോട്ടു ചെല്ലുന്നതു ആപൽക്കരമായതുകൊണ്ടു, ഞങ്ങളുടെ സഹായിയായ രാജകുമാരൻ പണവും കൊടുത്തു വളരെ പ്രാൎത്ഥിച്ചതിന്നു ശേഷം ഒടുവിൽ ഭാഗ്യവശാൽ അവിടെനിന്നു കുറെ മാവു ലഭിക്കു

കയും, 2 ദിവസം കഴിഞ്ഞു 3-ാംദിവസം, അതായതു 11-ാംനു- മദ്ധ്യാഹ്നത്തിൽ ഞങ്ങൾ അവിടെനിന്നു യാത്ര യാകയുംചെയ്തു.

ഹിമാലയത്തിൽ നിവസിക്കുന്ന ജനങ്ങൾക്കു ദേശ നിവാസികളെ അപേക്ഷിച്ചു, ഭൂതങ്ങളിലും പിശാചുകളി ലുമുള്ള ശ്രദ്ധ എത്രയോ അധികമാകുന്നു. മുകളിലേക്കു മുകളിലേക്കു ചെല്ലുന്തോറും ഭൂതങ്ങളിലുള്ള വിശ്വാസവും ഭയവും അധികമധികമായി കാണപ്പെടുന്നു. ഒരു ദിവ സം സന്ധ്യക്കു ഞങ്ങൾക്കു വെള്ളം കൊണ്ടുവന്നു തരു വാനായി ഒരു പാത്രവുമെടുത്തു ഒരുവൻ കുറെ ദൂരെ യുള്ള ഒരു ജലധാരക്കു സമീപം ചെല്ലുകയും, അവിടെ വെച്ചു ഭയങ്കരാകൃതിയായ ഒരു ഭൂതം അവനെ പിടിച്ചു വിഴുങ്ങുവാൻ അണയുകയും, അവൻ പേടിച്ചു വിറച്ചു കൊണ്ടും, ഭയം നിമിത്തം പലേ ഉരുക്കൾ പറഞ്ഞു കൊണ്ടും ഞങ്ങളുടെ അരികെ വരികയും, ഞങ്ങൾ പലേ സാന്ത്വനവാക്കുകളെക്കൊണ്ടു ക്രമേണ അവനെ സമാ ധാനിപ്പിക്കയും ചെയ്തതായ കഥ ഹിമാലയത്തിലെ ഗ്രാ മീണന്മാരുടെ പരമ്പരാസിദ്ധമായ മനോഗതിയെ ദ്യോ തിപ്പിക്കുവാൻ ഉപകരിക്കുന്നതുകൊണ്ടു ഇവിടെ നിർദ്ദേ ശിക്കത്തക്കതുതന്നെ. ക്രൂരനായ ഇതേ ഭൂതം ഇതേ സ്ഥ ലത്തുവെച്ചു ഇതേ സമയത്തിൽ പലരേയും ശരീരത്തോടു കൂടി ഭക്ഷിച്ചിരിക്കുന്നതായും ആ ഗ്രാമവാസികൾ പറക യുണ്ടായി.

ഇപ്പോൾ എന്റെ സംഘത്തിൽ എന്നെ ഒഴിച്ചു 3 പേർ മാത്രമാണുള്ളതു. മാറ്റും ഞങ്ങൾക്കാർക്കുമറികയി

ല്ല. മാൎഗ്ഗമോ ഘോരവിപിനത്തിന്റെ നടുവിൽകൂടെയുള്ള ഏകാന്തമാൎഗ്ഗമാണുതാനും. അവിടെനിന്നു ഒരു കൂലിക്കാരനെ അന്വേഷിച്ചുവെങ്കിലും കിട്ടുവാൻ ഭാഗ്യമുണ്ടായില്ല. ഏതായാലും ഈശ്വരൻതന്നെ ഗതിയെന്നുറച്ചും, ഗ്രാമക്കാരോടു മാൎഗ്ഗത്തെപ്പററിയെല്ലാമന്വേഷിച്ചു മനസ്സിലാക്കിയും, ഞങ്ങൾ ആ ഗ്രാമത്തിൽനിന്നു യാത്ര തുടൎന്നു. ഇവിടെനിന്നു ഗംഭീരമായ ഒരു പൎവ്വതത്തിന്റെ ആരോഹണം ആരംഭിക്കുന്നു. ഊരുപ്രമാണമായ ജലത്തിൽ അടുത്തുള്ള നദിയെ ഒരുവിധം ഇറങ്ങികടന്നു മല കയറുവാൻ തുടങ്ങി. ഉണങ്ങിവീണ ചപ്പിലകൾ നിറഞ്ഞു മാൎഗ്ഗത്തെ കാണുവാൻ തന്നെ തരമില്ല. കല്ലിലും മുള്ളിലുംകൂടെ നടന്നും, വരണ്ടുകിടക്കുന്ന നിൎഝരങ്ങളെ അതിക്രമിച്ചും ഒരു ശാഖാപൎവ്വതത്തിന്റെ അങ്ങെ ചരിവിൽ പ്രവേശിച്ചു. ഹാ! ഹാ! ഈശ്വരന്റെ വളരെ ഭയങ്കരമായ ഒരു ലീലയാണ് അവിടെ നടന്നുകൊണ്ടിരിക്കുന്നതു. അഗ്നിഭഗവാൻ തന്റെ ഉഗ്രമായ വിശ്വരൂപത്തെ ധാരണം ചെയ്തിരിക്കുന്നതായി കാണപ്പെട്ടു. 'ചടചട' എന്നുള്ള ശബ്ദത്തോടുകൂടി കാട്ടുതീ അത്യുജ്ജ്വലമായി കത്തികൊണ്ടിരിക്കുന്നു. ഞങ്ങൾക്കു അതിന്റെ മദ്ധ്യത്തിൽകൂടെയാണ് പോകേണ്ടതു. നിൎഭീകനായ ഗിരിഭിക്ഷു മുമ്പിൽ പോയ്ക്കഴിഞ്ഞിരിക്കുന്നു. മനസ്സിനെ സാവധാനപ്പെടുത്തി കുറെ ദൂരെയായി എന്റെ പിന്നാലെ വരുന്ന മറവു രണ്ടു പേരോടു ഈ വിഷമാവസ്ഥയിൽ എന്താണ് ചെയ്യേണ്ടതു എന്നു ഞാൻ വിളിച്ചു ചോദിച്ചു. "സ്വാമിജി! തീ കുറെദൂരമേ ഉണ്ടായിരിക്കയുള്ളൂ. മുമ്പോട്ടു

തന്നെ നടക്കുക!" എന്നാണ് അവർ മറുവടി പറഞ്ഞതു. പിന്നിലും അഗ്നി പിടിപെട്ടിരിക്കുവാനിടയുള്ളതുകൊണ്ടു പിന്തിരിഞ്ഞു പോവുകയെന്നുള്ളതും നന്നല്ല. പിന്നെ ശിബിരിക്കു മുമ്പിൽ പോയിരിക്കുന്നു. എന്തായാലും അഗ്നിയുടെ നടുവിൽകൂടെ മുന്നോട്ടു പോകുകതന്നെ ഗതിയെന്നുറച്ചു മുന്നോട്ടു നടന്നുതുടങ്ങി. വസ്ത്രത്തെ മേല്പോട്ടു കയററി രണ്ടുഭാഗവും ഉണങ്ങിയ പുല്ലും ഇലകളും ആവരിച്ചു ഉല്ലിപ്പെടുന്ന അഗ്നിയുടെ നടുവിൽകൂടെ നടന്നുതുടങ്ങി. അഗ്നിജ്വാലകളോടെതിരിട്ടുകൊണ്ടു കുറെ ദൂരം ഇങ്ങിനെ നടന്നതിൽ അഗ്നിമദ്ധ്യത്തിൽനിന്നു ഞങ്ങൾ വിമുക്തരായി. എങ്കിലും ചുററും നാലുഭാഗത്തും മുളക്കൂട്ടങ്ങളും വൃക്ഷലതാദികളും കത്തിക്കൊണ്ടേയിരിക്കുന്നു. ചൂടുകൊണ്ടു ശരീരം എല്ലാം എരിയുന്നതായി തോന്നി. നാലുഭാഗത്തും ദാവാഗ്നിയും, മുകളിൽ മേയിമാസത്തിലെ മദ്ധ്യാഹ്നസൂര്യനും ഇങ്ങിനെ പഞ്ചാഗ്നി മദ്ധ്യത്തിൽ വത്തിക്കുന്ന ഞങ്ങളുടെ ശരീരം എരിയുന്നതിൽ എന്തൊരത്ഭുതമാണുള്ളതു? വിശാലമായ ഒരു വരണ്ട നിർഝരത്തിന്റെയരികെ അഗ്നി പിടിപെടാത്ത ഒരു വൃക്ഷത്തിന്റെ ചുവട്ടിലായി ഞങ്ങളെല്ലാവരും വളരെ തളർന്നുകൊണ്ടു ചെന്നിരിപ്പായി. എല്ലാവരെയും ദാഹം കഠിനമായി ബാധിച്ചിരിക്കുന്നു. ഉണങ്ങിവരണ്ടു കാട്ടുതീ പിടിപെട്ടിരിക്കുന്ന ആ കാട്ടിൽ വെള്ളം എവിടെയാണ് കിട്ടുവാൻ പോകുന്നതു? എങ്കിലും മലയിലെ ചടങ്ങുകളിലെല്ലാം നല്ല പരിചയമുള്ള ശിബിരിക്കു ആ വരണ്ട തോട്ടിൽതന്നെ വലിയ ആഴമുള്ള കുണ്ടിലും ജലത്തെ പ്രതീക്ഷിച്ചുകൊണ്ടു

തിരഞ്ഞു തിരഞ്ഞു മേല്പോട്ടു പോകയും ഒരു കുണ്ടിൽ ചൂടുള്ളതെങ്കിലും ജലം ലഭ്യമാകയും ചെയ്തു. എല്ലാവരും ജലം കുടിച്ചു തൃപ്തിപ്പെട്ടു ഇനി കയററത്തിൽ വളരെദൂരം ജലംകിട്ടുകയെന്നതസാദ്ധ്യമാണ്. ചൂടുകൊണ്ടു അവിടെ ഇരിക്കുവാൻ പൊറുതിയില്ല. അവിടെനിന്നൊഴുനേററു പിന്നേയും മല കയറിത്തുടങ്ങി. മല കയറുന്തോറും കാട്ടുതീയിൽനിന്നു ഞങ്ങൾ അകന്നുവരുന്നുവെങ്കിലും, വഹ്നിനിമിത്തം പർവ്വതം മുഴുവനും ചുട്ടുപഴുത്തിരിക്കുന്നതുകൊണ്ടു ആവിയും ചൂടും ദുസ്സഹമായിത്തന്നെ ഇരുന്നിരുന്നു. ഹര ഹര! എന്തായാലും അന്നത്തെ ദിവസം ഞങ്ങളെ സംബന്ധിച്ചേടത്തോളം ശാരീരകമായ വളരെ ദുഃഖമനുഭവിക്കേണ്ടിവന്ന ഒരു ദുർദ്ദിവസമായിരുന്നു. എന്റെ സഹചാരികളായ മററു മൂന്നുപേർ ഹിമാലയത്തിലെ തീക്ഷ്ണമായ ഈ വക ഉഷ്ണശീതാദികളോടെതിരിടുവാൻതക്ക ശക്തിമത്തായ ശരീരം പരമ്പരയായിത്തന്നെ സിദ്ധിച്ചിട്ടുള്ള ഭാഗ്യവാന്മാരാകുന്നു, ആ വിഷയത്തിൽ ദേശിയായ, വിശിഷ്യ ദക്ഷിണദേശിയായ ഞാൻതന്നെ ദോശക്കാരൻ എന്നു സമ്മതിക്കാതെ കഴികയില്ല. എട്ട് നാഴികയോളം മേല്പോട്ടു കയറി സന്ധ്യയോടുകൂടി പർവ്വതത്തിന്റെ ഉച്ചശിഖരത്തിൽ എത്തിച്ചേർന്നു. വളരെ ക്ഷീണിച്ചുപോയെങ്കിലും, ജലമില്ലാത്തതുകൊണ്ടു അവിടെ താമസിപ്പാൻ സാധിക്കാതെ പിന്നേയും മുന്നോട്ടു നടക്കേണ്ടിവന്നു. ഇനി ഇവിടെനിന്നു ഇറക്കം ആരംഭിക്കുന്നു. കുറെ ഇങ്ങിനെ ഇറങ്ങിപ്പോയതിൽ, ഒരു ചെറിയ കുന്നിന്റെ അദൃശ്യമായ അങ്ങേ ചരുവിൽനിന്നു നായ കരക്കുന്നതായ ശബ്ദംകേട്ടു. തദാ

രാ അപ്പുറത്തു മനുഷ്യർ നിവസിക്കുന്നുണ്ടായിരിക്കാമെന്നു ഞങ്ങൾ അനുമാനിച്ചു. ഏതായാലും അവിടെ മാൎഗ്ഗത്തിന്നരികെതന്നെ ഒരിടത്തു ജലത്തിന്റെ ഉറവു കാണുകയും അവിടെ രാത്രി നിവസിക്കുവാനുറക്കുകയും ചെയ്തു.

2 പേർ വിറകുണ്ടാക്കുന്നതിൽ ഏൎപ്പെട്ടിരിക്കുന്നു. ഒരാൾ മുകളിൽ വല്ല കുടിക്കാരും നിവസിക്കുന്നുണ്ടോ എന്നും, ഉണ്ടെങ്കിൽ വല്ല ആഹാരസാധനങ്ങളും കിട്ടുവാൻ തരമുണ്ടോ എന്നും അന്വേഷിക്കുവാൻ അങ്ങോട്ടു ചെല്ലുകയും ചെയ്തു. ധാരാളമായി വിറകുണ്ടാക്കി രാത്രി മുഴുവനും വഹ്നിയെ വളൎത്തി അതിന്നു സമീപം കിടക്കുകയാണ് ഇങ്ങിനെയുള്ള ഘോരവനങ്ങളിൽ രാത്രി കഴിച്ചുകൂട്ടുന്നവർ ചെയ്യാറുള്ളതു. വ്യാഘ്രാദികളായ ദുഷ്ടമൃഗങ്ങൾ അടുത്തു വരാതിരിപ്പാനാണത്രെ ഇങ്ങിനെ ചെയ്യുന്നതു. അഗ്നിയെ വളൎത്തി ഗോതമ്പുമാവുകൊണ്ടു റൊട്ടിയുണ്ടാക്കി മുകളിൽ 2, 3 കുടികളുള്ളതിൽ ഒരു കുടിയിൽനിന്നു കിട്ടിയ കുറെ തക്രവും കൂട്ടി എല്ലാവരും റൊട്ടിയെ ആഹരിച്ചു വിശപ്പടക്കി പ്രവൃദ്ധമായ ധൂമപടലങ്ങളാകുന്ന ഗജനിരകളോടും, "ചടചട" എന്നു വൃക്ഷാദികൾ പൊട്ടിത്തെറിക്കുന്ന ഗംഭീരശബ്ദങ്ങളാകുന്ന കതിനവെടികളോടും, നിരനിരയായി കത്തിക്കൊണ്ടിരിക്കുന്ന തൃണലതാദികളാകുന്ന അനേകമനേകം നിലവിളക്കുകളോടുംകൂടി കാലാഗ്നി സ്വരൂപനായ പരമേശ്വരന്റെ ഘോഷയാത്ര അതാ! അധികം ദൂരത്തല്ലാതെ നടന്നുകൊണ്ടിരിക്കുന്നു. ഉജ്ഝിക്കപ്പെടാവുന്നതും, ദഹിക്കപ്പെടാവുന്നതുമായ ഈ പരിച്ഛിന്ന ശരീരത്തെപ്പററി നാം ഭാവിക്കുമ്പോൾ, വ്യാഘ്ര

വും കരടിയും ദാഹവഹ്നിയുമൊക്കെ നമുക്കു ഭയഹേതുക്കളായിത്തീരുന്നു. എന്നാൽ മനസ്സു ശരീരഭാവനയിൽനിന്നുയൎന്നു കുറെ മേല്പോട്ടു ചെല്ലുന്നപക്ഷം, ഹാ! ഹാ! വിചിത്രമായി മനോഹരമായ പരമേശ്വരന്റെ ലീലാവിലാസത്തെ സൎവ്വത്ര കണ്ടുകണ്ടു നമ്മുടെ മനസ്സു ആനന്ദസമുദ്രത്തിൽ നിമജ്ജനംചെയ്യുന്നു. ഭാവനാഭേദം നിമിത്തം ഒരേ പദാൎത്ഥം തന്നെ ചിലപ്പോൾ ഭയഹേതുവായും ചിലപ്പോൾ ആനന്ദഹേതുവായും ഭവിക്കുന്നു.

സമയം 11 മണി കഴിഞ്ഞിരിക്കുന്നു. എല്ലാവരും കിടന്നുറങ്ങുന്നു. ഞാനും എന്റെ ആസനത്തിൽ കിടക്കുന്നുവെങ്കിലും ഉറങ്ങീട്ടില്ല. അഗ്നി അരികെ ജ്വലിച്ചുകൊണ്ടിരിക്കുന്നു. മഹാനായ ഹിമാലയം തന്റെ പൂൎണ്ണഗൌരവത്തോടുകൂടി പ്രശാന്തഗംഭീരമായ ഒരു നിലയിൽ വിരാജിക്കുന്ന സന്ദൎഭം "സീതാറാം" എന്നുള്ള ഒരു ശബ്ദം ഉച്ചത്തിൽ അതാ കേൾക്കുന്നു: മണിനാദംപോലെ ഹിമാലയത്തിന്റെ ഗാഢമായ ആ പ്രശാന്തിയെ ഭഞ്ജനം ചെയ്തുകൊണ്ടു പുറപ്പെട്ടതായ ആ ശബ്ദം കേട്ടു ഉടനെ ഞാനും ആ ശബ്ദം പുറപ്പെടുവിച്ചു ദേഹത്തെ പ്രതിക്ഷിച്ചുകൊണ്ടു എന്റെ ആസനത്തിൽ എഴുനീററിരുന്നു. അവിടങ്ങളിൽ പിടിച്ചുപറിക്കാർ ധാരാളം സഞ്ചരിക്കാറുണ്ടെന്നും, അവർ വല്ല സാമാനങ്ങളും ഉണ്ടെങ്കിൽ അവയെ അപഹരിക്കയും, ജനങ്ങളെ നിഗ്രഹിക്കപോലും ചെയ്യാറുണ്ടെന്നും, ഞങ്ങൾ നേപാൾഗഞ്ചിൽനിന്നുതന്നെ കേട്ടിട്ടുണ്ടു്. സൎവ്വവും ഈശ്വരന്റെ ഇഷ്ടംപോലെ ഭവിക്കുന്നു. പരമാൎത്ഥത്തിൽ യാതൊന്നിലും ഭയപ്പെടുവാ

നോ ബദ്ധപ്പെട്ടവാനോ ഇല്ല. കുന്തംപോലുള്ള ഒരു വടിയും കയ്യിൽപിടിച്ചു ഊൎദ്ധ്വപുണ്ഡ്രധാരിയായ ഒരു വൈഷ്ണവ സാധു അഗ്നിയുടെ സമീപത്തിൽ വന്നിരുന്നു. സാധുവായ എന്നെ നോക്കി അദ്ദേഹവും, ഞാൻ അദ്ദേഹത്തെയും യഥായോഗ്യം വന്ദനംചെയ്തു. വൎത്തമാനങ്ങളെല്ലാം പരസ്പരം ചോദിച്ചറിഞ്ഞു. അദ്ദേഹം ഹിമാലയത്തിൽതന്നെ ജനിച്ചുവളൎന്ന ഒരു ബ്രാഹ്മണനും, ഇപ്പോൾ ഇവിടെനിന്നു 2 ദിവസത്തെ വഴിദൂരത്തിലായി ഒരു സ്ഥാനത്തു സ്ഥിരമായി നിവസിച്ചുവരുന്ന ഒരു സാധുവുമാകുന്നു. അൎദ്ധരാത്രിയിൽ നിൎഭയം ഹിമാലയവനത്തിൽ കൂടി സഞ്ചരിക്കുന്ന അദ്ദേഹത്തിന്റെ ധീരധീരമായ പ്രകൃതിയെ പററി എനിക്കു വലിയ വിസ്മയമാണുണ്ടായതു. ഹാ! ഹാ: ഈ ലോകത്തിൽ ഗുണങ്ങളെപ്പററി നാമന്വേഷിക്കുന്നപക്ഷം, എത്രയോ താണതെന്നു നിൎണ്ണയിക്കപ്പെടുന്ന പദാൎത്ഥങ്ങളിൽപോലും, എത്രയോ വിശിഷ്ടമായ ഗുണങ്ങളെ നമുക്കു കാണ്മാൻ സാധിക്കുന്നതാണ്. പൎവ്വതവാസികളിൽ ചിലൎക്കു കാണപ്പെടുന്ന ശരീരബലവും, ഭയമെന്നുള്ളതെന്തെന്നറിയാത്ത അവരുടെ സിംഹപ്രകൃതിയും വലിയ യോഗികളും ജ്ഞാനികളുംകൂടി കൊതിക്കത്തക്ക വിശിഷ്ടഗുണങ്ങളാകുന്നു. അദ്ദേഹം ഒടുവിൽ കുറെ സ്വാതന്ത്ര്യമായി എന്നോടു ഇങ്ങിനെ ഉപദേശിച്ചുതുടങ്ങി!—"സ്വാമിജി! നിങ്ങൾ വലിയ സാഹസമാണ് ചെയ്വാൻപോകുന്നതു. ഇത്രയും സരളമായ ശരീരംകൊണ്ടു നിങ്ങൾ പാദചാരണെ എങ്ങിനെയാണ് തിബത്തിൽ എത്തിച്ചേരുന്നതു? ദുഃഖപ്രദമായ ആ സങ്കല്പത്തെ ഉ

പേക്ഷിക്കുക! എൻെറ കുടീരത്തിൽ വന്നു ചാതുൎമ്മാസ്യം കഴിയുന്നതുവരെ താമസിക്കുക;" "ഭഗവൻ! സങ്കല്പത്തിനു ഉപേക്ഷിക്കത്തക്ക ബലമേ ഉള്ളൂ. എന്നാൽ പുണ്യാത്മാവായ ഹിമാചലത്തിൽ അവിടവിടെ നിവസിച്ചു പരമാത്മഭജനം ചെയ്യാം. ഈശ്വരൻ അനുകൂലിക്കുന്ന പക്ഷം, ക്രമേണ മാനസസരസ്സിൻെറ തടത്തിൽ എത്തിച്ചേരുകയും ചെയ്യാം. അതുകൊണ്ടു ആ സങ്കല്പത്തെ ഉപേക്ഷിക്കാതെ മേല്പോട്ടുതന്നെ പോകാമെന്നു വിചാരിക്കുന്നു. എല്ലാം ഈശ്വരേച്ഛയെന്നല്ലാതെ വേറൊന്നും പറവാനില്ല" എന്നു ഞാൻ മറുപടി പറകയുംചെയ്തു.

നേരം പുലൎന്നു. ഞങ്ങൾ എഴുനീറ്റു പിന്നെയും യാത്രതുടൎന്നു. വനം! വനം! വനം! നിബിഡവും ഘോരവുമായ വനം! പലവിധമായ വൃക്ഷങ്ങളും ചെടികളും ലതകളും തെരഞ്ഞിഞ്ഞതുപോലെ തളിൎത്തു പൂത്തുനില്ക്കുന്ന മനോഹരവനം. ദേശങ്ങളിലെ ഉദ്യാനങ്ങളിൽ എത്രയോ ലാളനംചെയ്തു വളൎത്തിയാലും ഉണ്ടാകാത്തവിധം വെളുത്തതും ഇടുത്തതുമായ പനിനീർ മുതലായ എന്തെല്ലാമോ പുഷ്പങ്ങൾ അത്രയും തിങ്ങി മനോഹരമായി വികസിച്ചു നില്ക്കുന്ന ദിവ്യ വിപിനം! വനശാസ്ത്രത്തെ അഭ്യസിക്കപോലും ചെയ്യാത്ത ഈ ഞാൻ ഹിമാലയത്തിലെ വൃക്ഷലതാദികളെ എങ്ങിനെ വൎണ്ണിക്കേണ്ടു? അവയുടെ പേരും ഇനങ്ങളുമൊന്നും എനിക്കറികയില്ലെങ്കിലും, ഒന്നായി അവയുടെ സൌന്ദൎയ്യത്തെ ഉപഭജിച്ചുകൊണ്ടേ ഞാൻ നടന്നുകൊണ്ടിരിക്കുന്നു. ഒരു ജലധാരയുടെ തീരത്തുകൂടെ ഞങ്ങൾ സഞ്ചരിക്കുന്നു തിങ്ങിയ പുൽക്കൂട്ടങ്ങ

ളാലും ചെടികളാലും ആച്ഛാദിതമായ ജലധാരയുടെ അങ്ങെ മലഞ്ചരിവിൽനിന്നു ഒരു വ്യാഘ്രം ഗർജ്ജിക്കുന്നതായ ഭയങ്കരശബ്ദം കേൾക്കപ്പെട്ടു. "സ്വാമിജി! വ്യാഘ്രം അളയിൽകിടന്നായിരിക്കാം ഗർജ്ജിക്കുന്നതു. വേഗം നടക്കുന്നതു് നല്ലതാണ്" എന്നു മുന്നിൽ നടക്കുന്ന എന്നോടു ആ ക്ഷത്രിയസാർ ഉപദേശിച്ചു. ഈശ്വര! വേഗത്തിൽ എവിടേക്കു നടക്കുവാനാണ്? വേഗത്തിൽ നടന്നു മുന്നിലും വ്യാഘ്രത്തെ കണ്ടുമുട്ടുകയില്ലെന്നാർ കണ്ടു? "ചിണ്ട്യ" എന്നു പറയപ്പെടുന്ന ഈ ഗംഭീരവനത്തിൽ വ്യാഘ്രാദികൾ മാത്രമല്ല, കേസരികളും നിവസിക്കുന്നുണ്ടെന്നു വനവാസികളുടെ മുഖത്തിൽനിന്നു കേൾക്കയുണ്ടായി. ഏതായാലും ഞങ്ങൾ വേഗത്തിൽ നടന്നു കുറെദൂരത്തുള്ള ഒരു "ഗോഷ്ഠ"ത്തിന്റെ സമീപത്തിൽ ചെന്നുചേന്നു. എരുമകളേയും മറ്റും നിൎത്തി പോററിവരുന്ന സ്ഥാനമാകുന്നു ഗോഷ്ഠമെന്നു വ്യപദേശിക്കപ്പെടുന്നതു. ഉഷ്ണകാലത്തും മഴക്കാലത്തും മഹിഷികളെ നല്ലപോലെ പോഷിപ്പിക്കുവാനും, പാൽ കറന്നു നെയ്യുണ്ടാക്കി ദേശത്തിൽ കൊണ്ടുചെന്നു വ്യാപാരംചെയ്യാനും മററുമായി ഗ്രാമങ്ങളിൽനിന്നു നല്ല പുല്ലുള്ള വങ്കാടുകളിൽവന്നു പാൎത്തജനങ്ങൾ ഇങ്ങിനെയുള്ള ഗോഷ്ഠങ്ങൾ നിൎമ്മിച്ചു താമസിക്കുന്നു. യദൃച്ഛയാ വല്ല യാത്രികന്മാരെ, വിശിഷ്യ സാധുക്കളെ കണ്ടാൽ, അവർ മോർ, തയിർ, പാൽ ഇതുകൾ യഥേഷ്ടം കൊടുത്തു തൃപ്തിപ്പെടുത്തുകയും ചെയ്യുന്നു. വെണ്ണയെടുത്തതിന്നുശേഷം വെള്ളം ചേൎക്കാത്ത കട്ടിയായ മോർപോലും കുടിക്കുവാനാളില്ലാതെ അവർ

പോഴായി കളയേണ്ടിവരുന്നു. അങ്ങിനെയുള്ള സുലഭതകൊണ്ടും, പിന്നെ പ്രകൃത്യാ ഉള്ള അവരുടെ സാധുഭക്തികൊണ്ടും, ഞങ്ങളുടെ മാൎഗ്ഗത്തിൽ ഓരോ ഗോഷ്ഠക്കാരും ഞങ്ങൾക്കു വിലകൂടാതെ ധാരാളം മോരു മുതലായതു തന്നു അനുഗ്രഹിച്ചിരുന്നു. അവിടെ റൊട്ടിയുണ്ടാക്കി റൊട്ടിയും തക്രവും ഭുജിച്ചു വിശപ്പടക്കി. ശാകാദികളുടെ കഥ ശൂന്യംതന്നെ. ഇവിടെയുണ്ടോ സസ്യങ്ങളും ധാന്യങ്ങളും കിട്ടുവാൻപോകുന്നു. കഠോര സൂൎയ്യകിരണങ്ങളിൽക്കൂടെ വൈകുന്നേരം വരെ വഴി നടക്കേണ്ടതുകൊണ്ടു ഒട്ടകങ്ങളെപ്പോലെ ഞങ്ങൾ മോരു ധാരാളം കുടിച്ചു വയർ നിറച്ചു. വിശ്രമിക്കുവാൻ സമയമില്ല. ഉച്ചവെയിലത്തു എഴുനീററു പിന്നേയും നടതുടൎന്നു. ഹാ! ഹാ! വനസമുദ്രമാണ് ഇതാ ഞങ്ങളുടെ പുരോഭാഗത്തിൽ കാണുന്നതു. സമുദ്രംപോലെ അന്തമില്ലാതെ കിടക്കുന്ന വനമെന്നൎത്ഥം. വെയിൽകൊണ്ടു തളരുമ്പോൾ ഇടക്കിടെ ഇരുന്നു വിശ്രമിച്ചും, പഴുത്തുനില്ക്കുന്ന ഗൌരീഫലവും, (മഞ്ഞനിറത്തിലുള്ള ഒരു തരം ചെറിയ ഫലം) ഖൎജ്ജൂരഫലവും (ഈന്തച്ചെടികളിലുള്ള കറുത്തനിറത്തിലുള്ള ഫലം) തിന്നു ദാഹത്തെ ശമിപ്പിച്ചും, ഈന്തപ്പഴം തിന്നാമോദിക്കുന്ന മാൻകൂട്ടങ്ങൾ ദൂരത്തുനിന്നുതന്നെ ഞങ്ങളെ കാണുമ്പോൾ, ചകിതചകിതങ്ങളായി കുതിച്ചുപായുന്ന ആ കാഴ്ചയെ കണ്ടു വിനോദിച്ചും, വഴിയിൽ വട്ടത്തിലുള്ള വ്യാഘ്രത്തിന്റെ കാലടിമുദ്രയെ നോക്കി വിസ്മയിച്ചും ഞങ്ങൾ മെല്ലെമെല്ലെ വഴി നടക്കുന്നു.

“യാതൊന്നു കണ്മതതു നാരായണപ്രതിമ,
യാതൊന്നുകേട്ടതതു നാരായണശ്രുതികൾ,

യാതൊന്നുചെയ്യുന്നതു നാരായണാൎച്ചനകൾ
യാതൊന്നതോൎക്കിൽഹരി നാരായണായനമഃ"

സൎവ്വവും നാരായണമയം! സൎവ്വവും ബ്രഹ്മമയം!

സമയം സന്ധ്യയായിത്തുടങ്ങി. എന്നാൽ രാത്രി വിശ്രമിപ്പാനായി "ഭൈരവീഗംഗ" എന്ന ഒരു നദിയുടെ തീരത്തിൽ "ലൊട്ട" എന്ന പ്രദേശത്തുള്ള ഒരു ഗോഷ്ഠത്തിൽ എത്തിച്ചേരേണ്ടതുണ്ടു. ഇനിയും അവിടേക്കു എത്ര ദൂരമുണ്ടെന്നു ഞങ്ങൾക്കാൎക്കും നിശ്ചയമില്ലതാനും. എന്തായാലും ഞങ്ങൾ കുറെ വേഗത്തിൽ നടന്നുതുടങ്ങി. അതിന്റെ ഫലമായി കയ്യിൽ കുറെ ഭാരമുള്ള ക്ഷത്രിയന്മാർ പിന്നിലാകയും, ഞാനും ശിഷ്യവൃന്ദവും കുറെ അധികം മുന്നിലാകയും ചെയ്തു. കാൎയ്യം കുറെ വൈഷമ്യത്തിലും പരിഭ്രമത്തിലുമായി. സംഘം പിരിഞ്ഞു മുന്നിൽ പോന്നതു വലിയ മൂഢതയായിപ്പോയെന്നു എനിക്കു തോന്നി. എന്താണ് ചെയ്യേണ്ടതെന്നറിയാതെ അവിടെ നില്പായി. മുന്നോട്ടു ചെന്നാൽ എത്തേണ്ടുന്ന ദിക്കിൽ എത്തിച്ചേരുമോ എന്നൊരു സംശയം. അവിടെത്തന്നെ ഇരുന്നാൽ പിന്നിൽ വരുന്നവർ ഞങ്ങളുടെ അരികിൽ എത്തിച്ചേരുവാൻ സാധിക്കുമോ എന്നൊരു സംശയം. എത്തിച്ചേരുവാൻ സാധിക്കാത്തപക്ഷം, തിയ്യുണ്ടാക്കുവാൻ തീപ്പെട്ടിപോലും കയ്യിലില്ലാതെ അന്ധകാരത്തിൽ ആ വനത്തിൽ കഴിച്ചുകൂട്ടുന്നതു അപകടമല്ലയോ എന്നു വേറൊരു സംശയം. ഇങ്ങിനെയുള്ള സംശയങ്ങളാൽ എന്റെ മനസ്സു കുറെ കലുഷിതമായിത്തീൎന്നു. സന്ദേഹമുണ്ടാകുന്ന സന്ദൎഭങ്ങളിൽ അന്തഃകരണംതന്നെ പ്രമാണം.

"നഹി കല്യാണകൃൽകശ്ചിദ്ദുൎഗ്ഗതിം താതഗച്ഛതി" എന്നുപദേശിച്ചിരിക്കുന്ന ഈശ്വരനെ ഞാൻ ഗാഢമായി വിചിന്തനംചെയ്തു. "ഇനിയും മുന്നോട്ടു പോകുകതന്നെ! ഇവിടെ താമസിക്കുന്നതു നന്നല്ല അവരും വന്നുചേരുമെന്നു എനിക്കു തോന്നുന്നു." എന്നു പറഞ്ഞുകൊണ്ടു ഞാൻ മുന്നോട്ടുതന്നെ നടന്നുതുടങ്ങി. ഒരു നാഴിക ചെല്ലുമ്പോഴക്കു തന്നെ, ഞങ്ങൾക്കു ഗോഷ്ഠത്തിൽ എത്തിച്ചേരുവാൻ സാധിച്ചു. എങ്കിലും ക്ഷത്രിയന്മാരുടെ വരവു കാണാതെ, എന്റെ മനസ്സു പിന്നേയും കുറേനേരം അസമാധാനഭാവത്തിൽതന്നെ വൎത്തിച്ചിരുന്നു. ഈശ്വരൻ ദീനദയാലുവാകുന്നു. ഭക്തവത്സലനാകുന്നു. മംഗലസ്വരൂപനാകുന്നു. കല്യാണകാരികൾക്കു ഒരിക്കലും അമംഗലത്തെ ദാനം ചെയ്യുന്നതല്ല. 2 നാഴികക്കുള്ളിൽ അവരും എത്തിച്ചേൎന്നു.

ഇങ്ങിനെ 12 നാഴികയോളം നാന്നു യാത്രചെയ്തു. 50, 60, എരുമകളെ കെട്ടിയിട്ടിരിക്കുന്ന ആ ഗോഷ്ഠത്തിന്റെ സമീപത്തായി മൈതാനത്തിൽ ഒരു വൃക്ഷമൂലത്തിൽ രാത്രി നിവസിപ്പാനായി ഞങ്ങൾ ആസനങ്ങളെ വിരിച്ചു. കാഷായവസ്ത്രധാരികളായ ഞങ്ങൾ രണ്ടു പേർ അവിടെ ചെന്നിരുന്ന ഉടനെതന്നെ, ആ ഗോഷ്ഠാധിപന്റെ സ്ത്രീ അവിടെ നടപ്പുള്ള ഒരുതരം മരപ്പാത്രത്തിൽ പാലും, വേറൊരു മരപ്പാത്രത്തിൽ കട്ടിയായ മോരും കൊണ്ടുവന്നു ആദരപൂൎവ്വം ഞങ്ങളുടെ അരികെ വെച്ചുകഴിഞ്ഞിരിക്കുന്നു. അവിടെ അവരുടെ കുയ്യിൽ ഉള്ള പദാൎത്ഥത്തെ ഭിക്ഷുകന്മാരെ കണ്ടു ഉടനെ അവൎക്കു ഭിക്ഷകൊ

ട്ടത്തുവെന്നാൎത്ഥം. ബാക്കിയുണ്ടായിരുന്ന കുറെ മാവുകൊണ്ടു റൊട്ടിയുണ്ടാക്കി, ഗോരസവും ചേൎത്തി പ്രാണദേവന്റെ രാത്രിഹവനം ഒരുവിധം നിൎവ്വഹിച്ചു.

പിറെറന്നു പ്രഭാതത്തിൽ യാത്രയുടൎന്നു—ഇനി രണ്ടു ദിവസത്തെ വഴി ചെന്നാലല്ലാതെ മാൎഗ്ഗത്തിൽ ഗോഷ്ഠമാകട്ടെ, ഗ്രാമമാകട്ടെ, കണ്ടുമുട്ടുവാൻ സാധിക്കുന്നതല്ല. ഞങ്ങളുടെ വശം ആഹാരസാധനം യാതൊന്നുമില്ലതാനും. എന്നാൽ കുറെ ദൂരംചെന്നാൽ ഭൈരവീനദിയുടെ അങ്ങേ തീരത്തിൽ ഒരു ഗ്രാമമുണ്ടെന്നും, അവിടെ ചെന്നാൽ പക്ഷേ കുറെ വല്ലതും കിട്ടുവാനിടയുണ്ടെന്നും, ഗ്രഹിച്ചിരുന്നതുകൊണ്ടു 8 മണിക്കു മുമ്പുതന്നെ ആ ഗ്രാമത്തിന്റെ നേരെ ഇങ്ങേ തീരത്തിൽ ചെന്നുചേൎന്നു. ക്ഷത്രിയന്മാർ ഒരുവിധം തോണിയിൽ അക്കരെചെന്നു പണവും കൊടുത്തു 10 മണിവരെ യാചിച്ചു യാചിച്ചു, ഈശ്വരകൃപയാൽ സഫലപ്രയത്നന്മാരായി, അതായത് കുറെ മാവുംകൊണ്ടു തിരിച്ചുവന്നു. കുറെ റൊട്ടിയുണ്ടാക്കി ഗോഷ്ഠത്തിൽനിന്നു വസ്ത്രത്തിൽ വാങ്ങികെട്ടിയിരുന്ന ദധിയും കൂട്ടി ഭോജനംചെയ്തു. പിന്നേയും യാത്ര ആരംഭിച്ചു. വനം! വനം! എങ്കിലും ഭൈരവിഗംഗയുടെ തീരത്തുകൂടിയാകുന്നു ഇനി ഞങ്ങളുടെ മാൎഗ്ഗം പോകുന്നതു. ഭൈരവി പ്രസിദ്ധപ്പെട്ട സരയുവിന്റെ പോഷകനദിയായ കൎണ്ണാലിയിൽ ചെന്നുചേരുന്ന ഒരു ഉപനദിയാകുന്നു. ഘോരാതപത്തിൽ ഭൈരവിയുടെ ശീതളമായ ജലം കുടിച്ചു കുടിച്ചു, 10 നാഴികയോളം യാത്രചെയ്തു, "ഭ്രക്രു" എന്നു പേരുള്ള ഒരു പ്രദേശത്തു നദീതീരത്തായി സന്ധ്യക്കു

ചെന്നചെന്നു. ഗംഭീരമായ തിങ്ങിയ വനംതന്നെ. ഈശ്വരൻതന്നെ ആലംബനം.

പിറേറദിവസം, അതായതു മെയി 14-ാംനു- ഗ്രാമസമീപം എത്തിച്ചേരുവാൻ വേണ്ടി 15 നാഴികയോളം യാത്രചെയ്തു. ഉച്ചയ്ക്ക ഭോജനം കഷ്ടിപിഷ്ടിയായിരുന്നു. ഏററിറക്കങ്ങൾ അധികമുണ്ടായിരുന്നില്ലെങ്കിലും, കൂൎത്ത കല്ലുകൾ നിമിത്തം അന്നത്തെ മാൎഗ്ഗം കുറെ അധികം കൎക്കശമായിരുന്നു. വെയിലും ചൂടും ദുസ്സഹം. ശാരീരകമായ തപസ്യയാണല്ലോ തീൎത്ഥയാത്ര. ദുഃഖസഹനവും ശരീരശോഷണവുമല്ലാതെ തപസ്യ വേറെന്താണ്? എന്നാൽ എല്ലാ ദുഃഖത്തിലും എല്ലാ ക്ലേശത്തിലും എന്തോ വിലക്ഷണമായ ഒരാനന്ദവും അനുസ്യൂതമായി സ്ഥിതിചെയ്യുന്നുണ്ടു. വൈകുന്നേരം "അത്ര" എന്ന ഒരു ഗ്രാമത്തിന്റെ സമീപം നദീതീരത്തിൽ അശ്വത്ഥമൂലത്തിൽ വസതിയുറപ്പിച്ചു. സ്വല്പം ദൂരത്തുള്ള ആ ഗ്രാമത്തിൽനിന്നു കുറെ അരി ലഭിച്ചതുകൊണ്ടു, അന്നു രാത്രി ഭോജനംകൊണ്ടാണ് വൈശ്വാനരാരാധനംചെയ്തതു. നേരം പുലൎന്നു 9 മണിക്കു മുമ്പുതന്നെ ആഹാരം പാകംചെയ്തു കഴിച്ചു അവിടെനിന്നു പുറപ്പെട്ടു. ആ ഗ്രാമം കുറെ വലിയതായതുകൊണ്ടു, അവിടെനിന്നു 2 കൂലിക്കാരെയും ലഭിക്കയുണ്ടായി. ഇപ്പോൾ രാജകുമാരൻ രാജകുമാരനായിതീൎന്നു. ഇതേവരെ കൂലിക്കാരെ കിട്ടാതിരുന്നതുകൊണ്ടു തന്റെ സാമാനങ്ങളെ താൻതന്നെ വഹിക്കേണ്ടിവന്നിരുന്നു. എന്നാൽ ഇപ്പോൾ തന്റെ ഭാരവാഹകപദത്തെ കൂലിക്കാൎക്കായി ഏല്പിച്ചുകൊടുത്തു. താൻ രാജഗൌരവ

ത്തോട്ടുകൂടിയവനായിതീൎന്നു. ഹിമാലയത്തിലെ സാധാരണ ജനങ്ങളെപ്പോലെതന്നെ അവരുടെ രാജാക്കന്മാരും, നല്ല ശരീരബലമുള്ളവരും, തന്മൂലം ഉദ്യമശീലന്മാരുമാകുന്നു. രാജതപമാളിനയിക്കുന്നപോലെ തന്നെ, വേണ്ടിവരുന്നപക്ഷം ഭാരം ചുമക്കുവാനും അവർ തെയ്യാറാകുന്നു. ഏതായാലും ഞങ്ങൾ ആതപത്തെ ഗണിക്കാതെതന്നെ യാത്രതുടൎന്നു ഇവിടെനിന്നു മേലോട്ടു പൎവ്വതരാജൻവേറൊരു രൂപത്തിലാണ് പ്രത്യക്ഷീഭവിക്കുന്നതു. വനരാശിയുടെ ഭയങ്കരത്വം ഒന്നു ശമിക്കുന്നു. തുറന്ന മണ്ണുമലകളും, മലഞ്ചെരിവുകളിൽ വെട്ടി വെളിയാക്കിയ അധികം കൃഷിസ്ഥലങ്ങളും. അവിടവിടെ ചെറിയ ഗ്രാമങ്ങളും കാണപ്പെടുന്നു. ഇടക്കിടെ തിങ്ങിയ ഗംഭീരവനങ്ങളുമില്ലെന്നില്ല. എന്നാൽ അന്നത്തെ ഞങ്ങളുടെ മാൎഗ്ഗം വളരെ ദുൎഗ്ഗമമായിരുന്നു. വളരെ ദൂരം ശുഷ്കമായ ഒരു ജലധാരയിൽകൂടെ സഞ്ചരിക്കേണ്ടിയിരുന്നതുകൊണ്ടു, അടിയിൽ ചുട്ടു പഴുത്ത കൂൎത്ത കല്ലുകളും, മുടിയിൽ കഠോരസൂൎയ്യകിരണങ്ങളും, ഞങ്ങളുടെ സഹനശക്തിയെ തീവ്രമായി പരീക്ഷണം ചെയ്തുകൊണ്ടിരുന്നു സന്ധ്യയോടുകൂടി ഒരു മലയുടെ കയററവുമാരംഭിച്ചു. 3, 4 നാഴികയോളം ആ പൎവ്വതത്തെ ആരോഹണംചെയ്തു രാത്രി ഏഴു മണിയോടുകൂടി പൎവ്വതോപരി സ്ഥിതിചെയ്യുന്ന "സോയക്കോട്ട" എന്നു പേരായ ഗ്രാമത്തിൽ പ്രവേശിച്ചു. എല്ലാംകൂടി 12 നാഴികയോളം അന്നു യാത്രചെയ്തിരിക്കുന്നു. അവിടെ ഒരൊഴിഞ്ഞ കുടിലിൽ രാത്രി താമസിച്ചു. ഗ്രാമാധിപൻ അവിടെ ഇല്ലാതിരുന്നതുകൊണ്ടും, സമയം രാത്രിയായിപ്പോയതുകൊണ്ടും, അവി

ട്ടെനിന്നു വല്ല ഭോജനപദാൎത്ഥങ്ങളും ലഭിക്കുവാനാകട്ടെ, രാത്രി ഭോജനം ചെയ്യുവാനാകട്ടെ സാധിച്ചില്ല. പിറെറദിനം നേരംപുലൎന്നു ഗ്രാമത്തിലെ ചില വൃദ്ധജനങ്ങൾ ഒന്നിച്ചു കൂടി തലേന്നരാത്രി അഷ്ടികൂടാതെ പട്ടിണി കിടക്കേണ്ടി വന്നതിനെപ്പററി അനുശോചിക്കയും, വേഗത്തിൽ റൊട്ടിയും ഏതോ വന്യമായ ഒരു സസ്യംകൊണ്ടു ഉപദംശവും അവർ തന്നെ ഉണ്ടാക്കി ഞങ്ങളെ ഭുജിപ്പിക്കുകയുംചെയ്തു. രാജകുമാരൻ അവരുടെ റൊട്ടിയല്ലാതെ വ്യഞ്ജനം അംഗീകരിക്കയുണ്ടായില്ല. പരസ്പരം സംബന്ധമില്ലാത്ത താണജാതിക്കാർ പചിച്ചതായ അന്നാദികൾ ഉയൎന്ന ജാതിക്കാൎക്കു ഭുജിപ്പാൻ പാടില്ലെന്നുള്ള ആചാരം വഴിക്കാണ് അദ്ദേഹം അതിനെ ഉപേക്ഷിച്ചതു. ജാതിഗൎവ്വും, ഊണിനേയും തീനിനേയും പററിയുള്ള വഴക്കുകളും നാട്ടിലുള്ളതിനേക്കാൾ കാട്ടിൽ അധികമായി പ്രചരിച്ചുകാണുന്നു. എന്നാൽ റൊട്ടിയെ "ഘൃതപാകം" (നെയ്യിൽ പാകംചെയ്തതു) എന്നുള്ള സങ്കല്പത്തിലാണ് അംഗീകരിക്കുന്നതു. റൊട്ടി നെയ്യിൽ ഉണ്ടാക്കുവാൻ സാധിക്കാത്തപക്ഷം റൊട്ടിയുണ്ടാക്കുവാനുള്ള മാവിൽ പേരിനുമാത്രം സ്വല്പമെങ്കിലും നെയ്യോ വെണ്ണയോ ചേൎത്തുന്നതായി കാണപ്പെടുന്നു. ശുദ്ധാന്നം എപ്പോഴും ഏതുപ്രകാരത്തിൽ പാകം ചെയ്താലും നിഷിദ്ധമെന്നും, ത്രൈവൎണ്ണികന്മാർ നെയ്യിലോ പാലിലോ പാകംചെയ്യുന്ന അന്നം ഉയൎന്ന ജാതിക്കാൎക്കും അനിഷിദ്ധമെന്നും, ചില സ്മൃതികാരന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതാണ് ഈ ആചാരത്തിനുള്ള പ്രമാണമെന്നു തോന്നുന്നു. നല്ല സസ്യ

നിൎമ്മിതമായ ആ കറിയുടെ സ്ഥാനത്തിൽ ലശുനമയമായ ചട്ടിണിയാണ് അദ്ദേഹം സ്വീകരിച്ചതു. നേപാളം മുതലായ പൎവ്വതപ്രദേശങ്ങളിൽ വെള്ളുള്ളി വളരെ പത്ഥ്യവും വിഹിതവുമായ ഒരാഹാരമായി കരുതുകയും ബ്രാഹ്മണർപോലും അതിനെ നിയമേന ഉപയോഗിച്ചു വരികയും ചെയ്യുന്നു. ചുവന്നുള്ളി നിഷിദ്ധവും അഭക്ഷ്യവുമാണെന്താനും. ഹിമാലയത്തിൽനിന്നു താഴെ ഇറങ്ങിയാൽ ചില പ്രദേശങ്ങളിൽ പലാണ്ഡു വളരെ പത്ഥ്യം! ലശുനം അതിനിഷിദ്ധം! ഹാ! ഹാ! ആചാരദേവത വലിയൊരു കാമരൂപിണിതന്നെ! ഓരോരോ ദേശത്തിൽ അവൾ ഓരോരോ രൂപത്തിലാകുന്നു പ്രത്യക്ഷീഭവിച്ചിരിക്കുന്നതു. വിദ്യാവിഷയത്തിൽ അഭിവൃദ്ധിയെ പ്രാപിക്കാത്ത ഹിമാലയത്തിലെ പൎവ്വതജനങ്ങളുടെ ആചാരങ്ങളെ നാമെന്തിനു ആക്ഷേപിക്കുന്നു? നല്ലപോലെ വിദ്യാവിഷയത്തിൽ ഉന്നതിയെ പ്രാപിച്ചു പരിഷ്കൃതന്മാരെന്നഭിമാനിക്കുന്ന നമ്മുടെ ദേശങ്ങളിൽപോലും, അബുദ്ധിഗോചരങ്ങളായ എന്തെല്ലാം ആചാരങ്ങളാണ് ഇപ്പോഴും നടന്നുപോരുന്നതു നമ്മുടെ മലയാളത്തിലും, "ഫലാഹാരമാവാം! ചോറുണ്ണുന്നതു നിഷിദ്ധം! മോരുകുടിക്കാം. വെള്ളം നിഷിദ്ധം!" എന്നുള്ള ചടങ്ങുകൾ ഇപ്പോഴും നടന്നുവരുന്നുണ്ടല്ലോ.

10 മണിയോടുകൂടി അവിടെനിന്നു യാത്ര ആരംഭിച്ചു. 10 നാഴിക ദൂരം ചെന്നു "നക്കേറ" എന്ന ഗ്രാമത്തിൽ എത്തിച്ചേൎന്നു. കൂൎത്ത പാഷാണസഞ്ചയങ്ങളും, പ്രചണ്ഡമായ മാൎത്താണ്ഡകിരണങ്ങളും അന്നത്തെ യാത്രയേയും കൎക്കശമാക്കി തീൎത്തിരുന്നു. ഗ്രാമം വസൂരിരോ

ഗത്താൽ ബാധിതമായിരുന്നതുകൊണ്ടു, ഞങ്ങൾ ഗ്രാമത്തിന്നു പുറത്തു ഒരു വൃക്ഷമൂലത്തിലാണ് രാത്രി കഴിച്ചുകൂട്ടിയത്. രാജകുമാരന്നു പരിചയപ്പെട്ട ദേശമായതുകൊണ്ടു, അതായതു ജാജർകോട്ട ദേശത്തിൽ ഉൾപ്പെട്ട ഗ്രാമമായതുകൊണ്ടു, അവിടെ ക്ലേശംകൂടാതെ തന്നെ രാത്രി ഭോജനാദികളെല്ലാം നിർവ്വഹിക്കുവാൻ സാധിച്ചു. ജാജർകോട്ട നരേന്ദ്രന്റെ ഹർമ്മ്യം അതാ ഒരു പർവ്വതത്തിന്റെ അധിത്യകയിൽ ദൂരത്തായി കാണപ്പെടുന്നു. ഞങ്ങളുടെ ഗന്തവ്യസ്ഥാനവുമതാകുന്നു. അവിടെനിന്നു സുമാറു 6 നാഴികയെ ദൂരമുള്ളുവെങ്കിലും, രാവിലെതന്നെ എഴുനീറ്റു നടന്നു. തോണിയിൽ ഭൈരവീഗംഗയെ അതിക്രമിച്ചു അക്കരയിൽ പ്രവേശിക്കയും, അവിടെ പരിചിതമായ ഒരു ഗൃഹത്തിൽ ഭോജനം ചെയ്തു 3മണിക്കു ശേഷം പർവ്വതാരോഹണം ആരംഭിക്കയും, 6 മണിയോടുകൂടി ജാജർകോട്ട ദേശത്തിന്റെ തലസ്ഥാനമായ ജാജർകോട്ടാ രാജധാനിയിൽ എത്തിച്ചേരുകയും ചെയ്തു.

ഹാ! ഹാ! ഹിമാലയം അതിന്റെ പൂർണ്ണചമൽകാരത്തോടുകൂടി വിരാജിക്കുന്ന ഒരു മാർഗ്ഗത്തിൽകൂടെയാണ് ഞങ്ങൾ ഇതേവരെ യാത്രചെയ്തതെന്നു വിശേഷിച്ചു പ്രസ്താവിക്കത്തക്കതാണ്. ഹിമാലയത്തിലെ സർവ്വദിക്കുകളിലുമില്ലെങ്കിൽ, ചില ഭാഗങ്ങളിലെല്ലാം ഞാൻ സഞ്ചരിച്ചിട്ടുണ്ടെങ്കിലും ഇത്രയും ചമൽകൃതമായ സ്ഥാനം ദുർല്ലഭമായ കാണുവാൻ സാധിച്ചിട്ടില്ല. ഹിമാലയത്തിലെ എല്ലാ ദേശങ്ങളും എത്രയോ രമണീയങ്ങൾതന്നെയെങ്കിലും, അതിന്റെ മദ്ധ്യവർത്തിയായ ഈ നേപാളദേശം ഗംഭീരവും അതിമനോഹരമായ വനങ്ങൾക്കു കേൾവിപ്പെട്ടതും ചമൽകാരവിഷയത്തിൽ കുറെ വിലക്ഷണവുമാകു

ന്നു. ഇതാ ഇനി ഇവിടെനിന്നു മേലോട്ടു ധവളാകരമായി ഹൃദയാവൎജ്ജകമായ ഹിമകൂടങ്ങളും ആരംഭിക്കുന്നു ഹാ! ഹാ! ഹിമാലയത്തിലെ ഓരോരോ പദാൎത്ഥങ്ങളും മനസ്സിന്നു എന്തെല്ലാം ഉന്നതഭാവങ്ങളെയാണ് ഉണ്ടാക്കുന്നതെന്നു അനുഭവിച്ചവൎക്കേ അറിഞ്ഞുകൂടു. ഗിരികൾ, വനങ്ങൾ, നദികൾ, നിൎഝരങ്ങൾ, ഹിമങ്ങൾ, മേഘങ്ങൾ തുടങ്ങിയുള്ള തുഷാരപൎവ്വതത്തിലെ ഓരോരോ പദാൎത്ഥങ്ങളും ജഗത്തിന്റെ ഈശ്വരകൎത്തൃകതക്കും, ആ ഈശ്വരന്റെ വാക്കിന്നഗോചരമായ മഹിമാതിശയത്തിന്നും സ്പഷ്ടപ്രമാണങ്ങളായി ശോഭിക്കുന്നു. സ്വഭാവവാദം, യദൃഛാവാദം, ശൂന്യവാദം മുതലായ നാസ്തികവാദങ്ങളെ നമ്മുടെ ആചാൎയ്യന്മാർ ന്യായവേദാന്താദിശാസ്ത്രങ്ങൾ വഴിക്കു എത്രയോ യുക്തിപൂൎവ്വം നിശ്ശേഷം ഖണ്ഡനംചെയ്തു ജഗത്തു, ഈശ്വരകൎത്തൃകമെന്നും, ആ ഈശ്വരൻ സൎവ്വദാ നമുക്കു ശരണമാണെന്നും സമൎത്ഥനംചെയ്തിരിക്കുന്നു. എന്നാൽ ദിവ്യശക്തിയോടുകൂടി ദിവ്യവിഗ്രഹനായി വിളങ്ങുന്ന ഈ ഹിമഗിരിയിൽ സഞ്ചരിക്കുന്ന വിചാരവാനായ ഒരു പുരുഷന്നു, ആ വക തൎക്കങ്ങളുടെ അപേക്ഷകൂടാതെതന്നെ, ഇത്രയും വിചിത്രമായ ഈ ജഗത്തിന്റെ കൎത്താവായി സൎവ്വജ്ഞനായി സൎവ്വശക്തനായ ഒരീശ്വരന്റെ സത്ത് അനായാസേന ഹൃദയത്തിൽ സ്ഫുരിക്കുമെന്നുള്ളതിൽ സംശയമില്ല. അതുകൊണ്ടുതന്നെയായിരിക്കാം നമ്മുടെ പുരാതനമഹൎഷികൾ ഹിമാചലത്തെ തങ്ങളുടെ ദിവ്യമായ നിവാസസ്ഥാനമാക്കിയിരുന്നതു.

ഒന്നാംഭാഗം സമാപ്തം.



